# കലാകൗമുദി

904

ജനുവരി 10, 1993

വില : 4 രൂപ



## ചരിത്രത്തിലെ ഒരു ദുരന്തം

ഗൗരിയമ്മയ്ക്കെതിരെ അച്ചടക്കനടപടി എടുത്തതിനെക്കുറിച്ച് പത്രാധിപർ എഴുതിയ കുറിപ്പ് അവസരോചിതമായി; ഇത് കലാകൗമുദിയുടെ കടമകൂടിയാണ്. 'ബൂർഷ്വാ' പത്രങ്ങളുടെ ജല്പനമായി തള്ളിക്കളയാൻ പാർട്ടി അണികൾക്കുപോലും സാധിക്കില്ല. അയോദ്ധ്യയിലെ കർസേവയ്ക്കുശേഷം നടന്ന മറ്റൊരു ദുരന്തമാണ് മാർക്സിസ്റ്റ് പാർട്ടിയിലെ ഈ 'കർസേവ.'

പാർട്ടിക്കുവേണ്ടി ഗൗരിയമ്മ അനുഷ്ഠിച്ച ത്യാഗങ്ങൾ പരിഗണിക്കുമ്പോൾ 'ഒരു മാക്ഡവലും' 'ഒരു പൗരസ്വീകരണവും' എത്രയോ നിസ്സാരമാണ്. ഇത്രയും വർഷങ്ങൾ കഴിഞ്ഞിട്ടും പാർട്ടിയിൽ മറ്റൊരു ഗൗരിയമ്മ ഉണ്ടായില്ലെന്നതും ശ്രദ്ധേയമാണ്. ഈ ക്രൂരത ചരിത്രത്തിലെ ഒരു ദുരന്തമാണ്.

സജിലാൽ
വൈക്കം.

### (രണ്ട്)

അച്ചടക്കലംഘനം എന്ന പ്രഹസനം ഉഗ്രനായിരിക്കുന്നു. ഈ നടപടികളെ ന്യായീകരിക്കുവാൻ നായനാരും കൂട്ടരും അണികൾക്ക് സ്റ്റഡിക്ലാസ്സുകൾ നടത്തിയേക്കാം. എന്തും വെട്ടി വിഴുങ്ങുന്ന കുറേ അണികളും കൂടെ ഉണ്ടല്ലോ. എന്തൊക്കെ ന്യായീകരണങ്ങൾ കണ്ടെത്തിയാലും ഗൗരിയമ്മയോട് ചെയ്തത് കണ്ണിൽ ചോരയില്ലാത്ത നടപടിയായിപ്പോയി.

—പി.എൻ. അശോക്കുമാർ
മധു നിവാസ്
ശ്രീമൂലനഗരം–683580

## ജഡഭരതൻ

കൈതപ്രത്തിന്റെ ''ജഡഭരതൻ' എന്ന കവിത ഏറെക്കാലത്തിനുശേഷം വന്ന ശ്രദ്ധേയമായ കവിതകളിൽ ഒന്നാണ്. ഹൃദയതന്ത്രികളിൽ നിന്നും ഒഴുകിവരുന്ന ആത്മരോഷം ആയിരമായിരം മനസ്സുകൾ ഏറ്റുവാങ്ങട്ടെ. കൈതപ്രത്തിന് അഭിനന്ദനങ്ങൾ ഒപ്പം കലാകൗമുദിക്കും.

മുരളിമുളക്കുഴ
വൈറ്റ്ഹൗസ്
തിരുവനന്തപുരം.

## മസ്ക്കറ്റിലെ മലയാളികളോട് ഒരഭ്യർത്ഥന

മസ്ക്കറ്റിലെ മലയാളികളുടെ പ്രമുഖ കലാസാംസ്കാരിക സംഘടനയായ കൈരളി ആർട്സ് ക്ളബ്ബി(ഒമാൻ)ന്റെ ആഭിമുഖ്യത്തിലുള്ള രക്തദാന പരിപാടിയുടെ നാലാംഘട്ടം '93 ജനുവരി എട്ടിനു റൂവിയിലുള്ള ക്ളബ്ബ് ഓഡിറ്റോറിയത്തിൽ നടക്കുന്നതാണ്. നാലാംഘട്ട പരിപാടിയിൽ ഏതാണ്ടു നൂറ്റമ്പതോളം അംഗങ്ങൾ രക്തദാനം നടത്തും എന്നാണു പ്രതീക്ഷിക്കപ്പെടുന്നത്. ക്ളബ്ബ് അംഗങ്ങളല്ലാത്തവർക്കും രക്തദാനം നിർവ്വഹിക്കാം എന്നതിനാൽ, മസ്ക്കറ്റിൽ താമസിക്കുന്ന, മനുഷ്യസ്നേഹികളായ മലയാളികൾ റൂവിയിലുള്ള ക്ളബ്ബ് ഓഫീസുമായി




ബന്ധപ്പെടണം എന്നു അഭ്യർത്ഥിക്കുന്നു. (ഫോൺ: 750635)

പി.എം. ജാബിർ
ജനറൽ സെക്രട്ടറി
കൈരളി ആർട്സ് ക്ളബ്ബ്(ഒമാൻ)
പോസ്റ്റ് ബോക്സ് 43046
വാദി കബീർ, ഒമാൻ.

## രാഷ്ട്രീയക്കാരുടെ കപട നാട്യങ്ങൾ

ജനാധിപത്യ വ്യവസ്ഥിതിയുടെയും മതേതരത്വത്തിന്റെയും നാടായ ഭാരതത്തിൽ ഡിസംബർ 6–നു ഒരിക്കലും സംഭവിക്കാൻ പാടില്ലാതിരുന്ന ആ സംഭവം പട്ടാളത്തിന്റെയും പൊലീസിന്റെയും സാന്നിദ്ധ്യത്തിൽ അരങ്ങേറി. തർക്കമന്ദിരമായ ബാബ്റി മസ്ജിദ് ഹൈന്ദവ വർഗ്ഗീയവാദികൾ പൊളിച്ചുമാററി. ബി.ജെ.പി നേതാക്കളായ എൽ.കെ. അദ്വാനിയും മുരളീമനോഹർ ജോഷിയും ഈ കിരാതവൃത്തിക്ക് നേതൃത്വം നല്കി. അയോദ്ധ്യയിൽ ഡിസംബർ 6–നു പ്രതീകാത്മക കർസേവയായിരിക്കില്ലെന്നും ക്ഷേത്രനിർമ്മാണംതന്നെ നടത്തുമെന്നും ഡിസംബർ 2–നു പാർലമെൻറിൽ പ്രഖ്യാപിച്ച അദ്വാനി, തന്റെ പ്രഖ്യാപിതലക്ഷ്യം കൈവരിച്ചപ്പോൾ അരുതാത്തത് ചെയ്തതിലുള്ള പ്രായശ്ചിത്തമെന്നോണം ധാർമ്മിക ഉത്തരവാദിത്വം ഏറെറടുത്ത് ലോകസഭയിലെ പ്രതിപക്ഷ നേതൃസ്ഥാനം രാജിവച്ചു. ഈ കപടനാട്യമെല്ലാം ഇന്ത്യൻ രാഷ്ട്രീയക്കാരുടെ രാഷ്ട്രീയ സദാചാരമില്ലായ്മയുടെയും ധർമ്മച്യുതിയുടെയും മകുടോദാഹരണമാണ്.

ഭരണഘടനയ്ക്കനുസൃതമായി ചെയ്യാവുന്നതെല്ലാം ചെയ്തുവെന്നു പ്രസ്താവിച്ച നരസിംഹറാവുവിന്റെ നേതൃത്വത്തിലുള്ള കോൺഗ്രസ് ഭരണകൂടത്തിന് ഡിസംബർ 6–നു അയോദ്ധ്യയിൽ സംഭവിച്ച അത്യാഹിതത്തിന്റെ ഉത്തരവാദിത്വത്തിൽനിന്ന് ഒഴിഞ്ഞു നില്ക്കാൻ ഒരിക്കലും സാധിക്കുകയില്ല. പ്രതിപക്ഷ നേതാവായ അദ്വാനി ഡിസംബർ 2–നു പാർലമെൻറിൽ പ്രഖ്യാപിച്ച കാര്യം മുഖവിലയ്ക്കെടുത്തിരുന്നെങ്കിൽ, ബി.ജെ.പിയുടെ തിരഞ്ഞെടുപ്പുപത്രികയിൽ അയോദ്ധ്യാക്ഷേത്രനിർമ്മാണത്തെക്കുറിച്ച് അവർ ജനങ്ങൾക്കു നല്കിയിരുന്ന ഉറപ്പ് കണക്കിലെടുത്തിരുന്നെങ്കിൽ, ഉത്തർപ്രദേശ് മുഖ്യമന്ത്രി കല്യാൺസിംഹ് സുപ്രീംകോടതിക്കും ഗവൺമെൻറിനും നല്കിയ ഉറപ്പ് തങ്ങൾക്കു ബാധകമല്ലെന്ന് പ്രഖ്യാപിച്ചുകൊണ്ട് അയോദ്ധ്യയിലേക്കു ചാവേർപ്പടയെ അയച്ച വിശ്വഹിന്ദു പരിഷത്തിന്റെ നിലപാടിനെ സസൂക്ഷ്മം വീക്ഷിച്ചിരുന്നെങ്കിൽ, ഈ അനിഷ്ടസംഭവമൊഴിവാക്കുന്നതിനുവേണ്ടി ശക്തമായ നടപടിയെടുക്കാൻ കേന്ദ്ര ഗവൺമെൻറിന് മടിച്ചുനില്ക്കുവാൻ കഴിയുമായിരുന്നില്ല. ഇന്ത്യയ്ക്കകത്തും പുറത്തും പൊട്ടിപ്പുറപ്പെട്ട വർഗ്ഗീയലഹളയിൽ മരിച്ച ജനങ്ങളുടെ ചുടുചോര കൂലംകുത്തിയൊഴുകിയ തെരുവുകളും ആക്രമണങ്ങളിൽ വെന്തു ചാമ്പലായ നഗരങ്ങളും ഇന്ത്യയിലെ ഇന്നത്തെ ഭരണകൂടത്തെ പരിഹാസ്യരാക്കിത്തീർത്തിരിക്കുന്നു.

[illegible]കാലങ്ങളിൽ ഭരണം കയ്യാളാൻവേണ്ടി വോട്ട് ബാങ്കിനെ ലക്ഷ്യംവച്ചുകൊണ്ട് ഏതു ചെകുത്താനെയും കൂട്ടുപിടിക്കുന്ന രീതിയിൽ നിന്ന് ഇന്ത്യയിലെ ഒരു രാഷ്ട്രീയപ്പാർട്ടിയും ഇതുവരെയും വിമുക്തമായിട്ടില്ല. രാഷ്ട്രീയക്കാർ രാഷ്ട്രീയനേട്ടങ്ങൾ കൈവരിക്കുമ്പോൾ, വർഗ്ഗീയവാദികളും വിഘടനവാദികളും സങ്കുചിത ചിന്താഗതികൾ വച്ചുപുലർത്തുന്ന മററു സംഘടനകളും അവരുടെ വളർച്ചയ്ക്കുള്ള ഫലഭൂയിഷ്ഠമായ മണ്ണ് ഇവിടെ കണ്ടെത്തുന്നു. ഇതിന്റെ പരിണതഫലങ്ങളാണ് നാം ഇന്ന് അനുഭവിച്ചുകൊണ്ടിരിക്കുന്നത്.

മതമൈത്രിക്കുവേണ്ടി ഇന്ത്യയിൽ അങ്ങോളമിങ്ങോളം രാപ്പകൽ ഭേദമെന്യെ ഓടിനടന്നിരുന്ന പുണ്യാത്മാവായ, രാഷ്ട്രപിതാവ് ഗാന്ധിജി, ഗോഡ്സെയുടെ വെടിയേററ് പിടിഞ്ഞുമരിച്ചപ്പോൾ ലോകജനത ഒന്നടങ്കം ആശിച്ചു, ഇത്തരമൊരു അത്യാഹിതം എവിടെയും ആവർത്തിച്ചുകൂടാ. വിഘടനവാദത്തിന്റെ ബലിയാടായി, സ്വന്തം അംഗരക്ഷകന്റെ വെടിയുണ്ടകളേററ് കർമ്മനിരതയായ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി സ്വന്തം ഔദ്യോഗികവസതിയുടെ മുററത്തു വീണു മരിച്ചപ്പോൾ, നാം വീണ്ടും ആശിച്ചു, ഇത്തരമൊരു കിരാതത്വം ഒരിക്കലും ആവർത്തിക്കരുതേയെന്ന്. ഭാരതീയ സംസ്കാരത്തിന്റെ അന്തഃസത്ത കാററിൽ പറത്തിക്കൊണ്ട് ഇവിടുത്തെ വർഗ്ഗീയയവാദികളും രാഷ്ട്രീയക്കാരും അയോദ്ധ്യയിലെ തർക്കമന്ദിരം ഇടിച്ചു നിരത്തിയപ്പോൾ, അതിന്റെ പ്രത്യാഘാതങ്ങൾ ലോകമെങ്ങും അലതല്ലിയപ്പോൾ, നാം വീണ്ടും ആശിക്കുന്നു, ഈ മതഭ്രാന്തും കൊടുംവഞ്ചനയും വീണ്ടും ആവർത്തിക്കരുതേയെന്ന്. ഇന്ത്യയിൽ ഇന്ന് നിലവിലുള്ള രാഷ്ട്രീയപ്പാർട്ടികൾക്കേ ഇക്കാര്യത്തിൽ ഫലവത്തായി എന്തെങ്കിലും ചെയ്യാൻ കഴിയൂ. അതിന് ആദ്യമായി അവർ ചെയ്യേണ്ടത്, സ്വന്തം പൊയ്മുഖങ്ങൾ എടുത്തുമാററുകയാണ്, കപടനാട്യങ്ങൾ അവസാനിപ്പിക്കുകയാണ്.

വി.വി. ബാലകൃഷ്ണൻ,
തൃത്താല.



## രാഷ്ട്രീയ ലേഖകൻ

# കുറുപ്പിന്റെ ഉറപ്പ്

അയോദ്ധ്യക്കാര്യത്തിൽ കോൺഗ്രസ് സംസാരിക്കുന്നത് പല നാവുകൾകൊണ്ടാണ്. ബാബ്റി പള്ളിപൊളിച്ചപ്പോൾ അവിടെ പള്ളി നിർമ്മിക്കുമെന്നു മാത്രമല്ല നരസിംഹറാവു പറഞ്ഞത്. അതിന് കേന്ദ്ര ഗവൺമെൻറ് മുൻകൈയെടുക്കുമെന്നും അദ്ദേഹം ഉറപ്പു നൽകി. കേന്ദ്രമന്ത്രിമാരായ ചവാനും അർജ്ജുൻ സിംഗും ഗുലാംനബി ആസാദുമൊക്കെ അതുതന്നെ ആവർത്തിച്ചു. എന്നാൽ അതിപ്പോൾ കുറുപ്പിന്റെ ഉറപ്പുപോലെയായിരിക്കുന്നു.

ബാബ്റി പള്ളിക്കാര്യത്തിൽ വ്യത്യസ്തമായ സമീപനമാണ് കോൺഗ്രസ് വർക്കിംഗ് കമ്മിറ്റി സ്വീകരിച്ചിരിക്കുന്നത്. (ഒന്ന്) പള്ളിനിന്നിടം പുരാവസ്തുക്കാരെക്കൊണ്ട് കുഴിപ്പിക്കും. (രണ്ട്) ശിലാന്യാസം നടത്തിയിടത്ത് ക്ഷേത്രം പണിയും. (മൂന്ന്) അതിനടുത്ത് പള്ളി നിർമ്മിക്കും. പുരാവസ്തുക്കാർ കുഴിക്കുന്നിടത്ത് ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തിയാൽ ആ സ്ഥലം പുതുതായി നിർമ്മിക്കുന്ന ക്ഷേത്രത്തിനു വിട്ടുകൊടുക്കും. മറിച്ചാണ് തെളിവെങ്കിൽ പള്ളിക്കു കിട്ടും ആ സ്ഥലം. ഇതിനൊക്കെ പുറമെ മറ്റൊരു നിർദ്ദേശവും പരിഗണനയിലുണ്ടത്രെ. പള്ളി നിന്നിടത്ത് ഒരു ദേശീയ സ്മാരകം നിർമ്മിക്കുമെന്ന്!

അങ്ങനെ പ്രധാനമന്ത്രിയെന്നനിലയ്ക്ക് ഒന്നുപറയുക, കോൺഗ്രസ് പ്രസിഡൻറ് എന്ന നിലയ്ക്ക് മറ്റൊന്നു പറയുക–നരസിംഹറാവുവിന്റെ പ്രവർത്തനരീതിയായിരിക്കുന്നു. ബി.ജെ.പിയേയും കല്യാൺസിംഗിനേയും വിശ്വസിച്ചതുകൊണ്ടാണ് രാജ്യം വർഗ്ഗീയ കലാപക്കെടുതിയിൽ വീണതെന്ന് യാതൊരു ഉളുപ്പുമില്ലാതെ പശ്ചാത്തപിക്കുന്ന ഒരു പ്രധാനമന്ത്രിയാണ് ഈ രാജ്യം ഭരിക്കുന്നതെന്നും കൂട്ടത്തിൽ നാം മറന്നുപോകരുത്.

ബാബ്റി പള്ളി നിർമ്മിക്കുമെന്ന് അദ്ദേഹം ഉറപ്പു നൽകിയത് ആരും സമ്മർദ്ദം ചെലുത്തിയിട്ടല്ലായിരുന്നു. സ്വാഭാവികമായ ഒരു പ്രതികരണമായി അതിനെ എല്ലാവരും കണ്ടു. എന്നാൽ അതിനപ്പുറം മറ്റൊരു കണ്ണ് അങ്ങനെ പറയുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്നെന്ന് പിന്നീടുണ്ടായ സംഭവങ്ങൾ വ്യക്തമാക്കിയിരിക്കയാണ്. ആഴത്തിൽ മുറിവേറ്റ മുസ്ലീങ്ങളുടെ വികാരത്തെ സമാശ്വസിപ്പിക്കുന്നതോടൊപ്പം കോൺഗ്രസ്സിന്റെ പരമ്പരാഗതമായ ആ വോട്ടുബാങ്കിൽ വലിയ ചോർച്ച ഉണ്ടാകാതെ ശ്രദ്ധിക്കുകയുമായിരുന്നു അതിന്റെ ഉന്നം. തൽക്കാലത്തേക്ക് അതിന് കഴിഞ്ഞുയെന്ന വിശ്വാസമായിരിക്കണം, മുൻപത്തേതിൽ നിന്നും വ്യത്യസ്തമായ തീരുമാനമെടുക്കാൻ വർക്കിംഗ് കമ്മിറ്റിയെ പ്രേരിപ്പിച്ചത്.

ഈവിധം മാറിയും തിരിഞ്ഞും പറയുമ്പോഴൊന്നും നരസിംഹറാവുവോ വർക്കിംഗ് കമ്മിറ്റിയോ മുസ്ലീം സമുദായത്തിന്റെ അഭിപ്രായം ആരാഞ്ഞിട്ടേയില്ല. ബാബ്റി മസ്ജിദ് ആക്ഷൻ കമ്മിറ്റിയോടൊ സൈദ് ഷഹാബുദിനോടൊ ഒവൈസിയോടൊ ഇമാം ബുഖാരിയോടൊ എന്തിന് സുലൈമാൻ സേട്ടിനോടുപോലുമോ ഇതെപ്പറ്റി ചർച്ച ചെയ്തില്ല. കേരളത്തിൽ കോൺഗ്രസ്സിന്റെ ഭരണം നിലനിറുത്തിക്കൊണ്ടു പോകാൻ അച്ചാരം വാങ്ങിയ മുസ്ലീംലീഗ് ഈ ചിത്രത്തിലേയില്ല. എല്ലാം ഏകപക്ഷീയം.

മുസ്ലീം സമുദായത്തെ പ്രതിനിധാനം ചെയ്യുന്ന ലീഗുൾപ്പെടെയുള്ള എല്ലാ കക്ഷികളും സംഘടനകളും ബാബ്റി പള്ളി പുനർനിർമ്മിക്കണമെന്നതിൽ നീക്കുപോക്കില്ലാത്ത നിലപാടുള്ളവരാണെന്നാണ്, അവരുടെ പൊതുപ്രസ്താവനകൾ കാണിക്കുന്നത്. അതല്ല, അക്കാര്യത്തിൽ എന്തെങ്കിലും തരത്തിലുള്ള വീണ്ടുവിചാരം അവർക്കുണ്ടായിട്ടുണ്ടോയെന്നതിന് സൂചനകളൊന്നുമില്ല. അങ്ങനെയെങ്കിൽ വർക്കിംഗ് കമ്മിറ്റിയുടെ തീരുമാനത്തോട് അവർ എങ്ങനെ പ്രതികരിക്കുമെന്ന് അറിയാൻ ജനങ്ങൾക്കവകാശമുണ്ട്.

വർഗ്ഗീയതയ്ക്കെതിരായ സമരത്തിൽ ലീഗിനെപ്പോലുള്ള കക്ഷികളെ കാണാമറയത്തു നിറുത്തിക്കൊണ്ടാണല്ലോ അഖിലേന്ത്യാതലത്തിൽ കോൺഗ്രസ് പരിപാടികൾ തയാറാക്കിയിരിക്കുന്നത്. കേരളത്തിലെ രാഷ്ട്രീയ സാഹചര്യത്തിൽ ഈ നിലപാടിന് വലിയ പ്രാധാന്യമുണ്ട്. ഇവിടെ ലീഗിന് തീണ്ടലോ തൊടീലോ ഇല്ല. അധികാരം അവരുമായി പങ്കിട്ട് സുഖമായി ഭുജിക്കാം. പക്ഷേ, വടക്കേയിന്ത്യയിൽ അവർക്കു ഭയങ്കരമായ അസ്പൃശ്യത. ബാബ്റി പള്ളിക്കാര്യത്തിൽ മുസ്ലീം സമുദായത്തെ പറഞ്ഞുപറ്റിച്ചുയെന്ന വിശ്വാസത്തിലാണ് ഇതെല്ലാം ചെയ്യുന്നതെന്നതാണ് വിചിത്രം.

## എൻ.ആർ.എസ്. ബാബു

# വിഭജനം വരുന്ന വഴി

**നിങ്ങൾ** അവിടെ എന്തു ചെയ്തു?

നേതാവിന് ജയജയപാടി. അത്രതന്നെ.

ചോദിച്ചത് രാജ്യം ഭരിക്കുന്ന പാർട്ടിയായ കോൺഗ്രസ്–ഐയുടെ പ്രവർത്തകസമിതി യോഗത്തിൽ പങ്കെടുത്തിട്ട് ഡെൽഹിയിൽ നിന്ന് തിരിച്ചെത്തിയ നേതാവിനോടായിരുന്നു.

അദ്ദേഹത്തിന്റെ മറുപടി കണ്ടല്ലോ. നേരേ കാര്യമങ്ങു പറഞ്ഞു. തന്റെ പാർട്ടിയുടെ ഇന്നത്തെ അവസ്ഥ കണ്ടുള്ള ലജ്ജയും നിരാശയും ദേഷ്യവുമൊക്കെ ആ വാക്കുകളിലുണ്ട്.

പ്രധാനമന്ത്രി നരസിംഹറാവു ഭരണഘടനയെ വഞ്ചിച്ച ഡിസംബർ ആറിനുശേഷം ഏതെങ്കിലും കോൺഗ്രസ്–ഐ നേതാവിന് നേരേ ഉറങ്ങാൻ കഴിഞ്ഞിട്ടുണ്ടെങ്കിൽ അയാൾ കാലഹരണപ്പെടാറായ വല്ല നേതാവുമായിരിക്കണം. ഭാവിയിലേക്കു നോക്കുന്ന ഒരൊറ്റ കോൺഗ്രസ്–ഐ നേതാവിനും ഉറക്കം വരുകയില്ല. രാജ്യകാര്യ ഭാരം കൊണ്ടല്ല. കോൺഗ്രസ്–ഐക്കാർ അതുവല്ലതും ആലോചിച്ചിരുന്നെങ്കിൽ ഡിസംബർ ആറിലെ അയോദ്ധ്യാ സംഭവം ഉണ്ടാകാൻ ഇട വരുത്തുമായിരുന്നില്ലല്ലോ. സ്വന്തം പാർട്ടിയുടെ ഭാവി അപ്പാടെ ഇരുളടഞ്ഞുപോയിരിക്കുന്നതു കണ്ടാണ് കോൺഗ്രസ്–ഐ നേതാക്കളുടെ ഉള്ളു കിടുങ്ങുന്നത്. അയോദ്ധ്യാ സംഭവം കാരണം അവരുടെ പാർട്ടിയെ മുസ്ലീങ്ങൾ കൈവിട്ടു. മറ്റുള്ള ന്യൂനപക്ഷവിഭാഗക്കാർക്കും വിശ്വാസമില്ലാതായി. ഭൂരിപക്ഷവിഭാഗമായ ഹിന്ദുക്കളാണെങ്കിൽ ഇനി ബി.ജെ.പിയെ ഒന്നു നോക്കാം എന്ന മട്ടിലായിരിക്കുകയാണു പോലും. ഹിന്ദുക്കളുടെയാകെ പ്രാതിനിധ്യം അവകാശപ്പെട്ടുകൊണ്ട് ഉത്തരേന്ത്യൻ സമതലങ്ങളിൽ ബി.ജെ.പിക്കാർ ആനകളെയും കുതിരകളെയും ഇറക്കിവിട്ട് പൊടിപാറിക്കുകയാണ്.

ഇടതുപക്ഷക്കാർപോലും കൂട്ടിനില്ലാതെ വന്നിരിക്കെ, സ്വന്തം പാപഭാരം കൊണ്ട് കുനിപ്പോയ ഉടലുമായി കോൺഗ്രസ്–ഐ ഡെൽഹിയിലെ ശിശിരമദ്ധ്യത്ത് വിറച്ചു വിറച്ചിരുന്ന് നാളെണ്ണുന്നു. നരസിംഹറാവു ഒടുവിലത്തെ കോൺഗ്രസ്–ഐ പ്രധാനമന്ത്രിയായിരുന്നു എന്ന് ചരിത്ര പുസ്തകം രേഖപ്പെടുത്താവുന്ന അവസ്ഥയാണിപ്പോൾ.

രാജ്യം എത്രയോ ഭീഷണമായ ഒരു ആപൽഘട്ടമാണ് നേരിടുന്നത്. ഭരിക്കാനെന്നും പറഞ്ഞ് കയറിയിരിക്കുന്നവർക്ക് ഈ പ്രതിസന്ധി തരണം ചെയ്യേണ്ടതെങ്ങനെയെന്ന് ഒരു പിടിയുമില്ല. നേതാവിന് ജയജയ പാടാനേ അവർക്കറിയാവൂ. വടക്കൻ സംസ്ഥാനങ്ങളിലൊക്കെയും ജനങ്ങൾ ഹിന്ദുവായും മുസ്ലീമായും വേർപിരിഞ്ഞു കൊണ്ടിരിക്കുന്നു. മറ്റിടങ്ങളിലേക്കും ഈ കാട്ടുതീയും കൊടുങ്കാറ്റും വ്യാപിക്കുകയാണ്. ദേശീയ ന്യൂനപക്ഷവിഭാഗമായ മുസ്ലീങ്ങളിൽ ഉണ്ടായിരിക്കുന്ന അവിശ്വാസവും അരക്ഷിതബോധവും ക്രോധവും ക്രൈസ്തവരെപ്പോലുള്ള മറ്റു ന്യൂനപക്ഷവിഭാഗങ്ങളിലും അനുരണനം ചെയ്തു തുടങ്ങിയിട്ടുണ്ട്. മനസ്സുകളിലൂടെ ഇന്ത്യ ഇപ്പോൾ വിഭജിക്കപ്പെട്ടുകൊണ്ടിരിക്കുകയാണ്. മനസ്സുകളിൽ നിന്ന് ഇത് മണ്ണിലേക്ക് മാറാൻ വളരെ നാളൊന്നും വേണമെന്നില്ല. ഒരു തീപ്പൊരി കൂടി വീണാൽമതി.

അതിർത്തിക്കപ്പുറം ബംഗ്ലാദേശിലും പാകിസ്ഥാനിലും തീരെച്ചെറിയ വിഭാഗമായ ഹിന്ദുക്കൾക്ക് ഇപ്പോൾ നേരിടേണ്ടിവന്നിരിക്കുന്ന പീഡനങ്ങൾ കൂടിയായപ്പോൾ ഉത്തരേന്ത്യയിലെ ഹൈന്ദവതരംഗത്തിന് ചിറകു കിട്ടിയതുപോലെയായിരിക്കുന്നു.

ഇതിനെല്ലാം ബി.ജെ.പിയെയും ആർ.എസ്.എസ്സിനെയും വി.എച്ച്.പിയെയും മാത്രം കുറ്റം പറഞ്ഞിട്ടുകാര്യമില്ല. ലോകത്തിന്റെ മിക്കഭാഗങ്ങളിലും ക്രൈസ്തവ മൗലികതാവാദവും ഇസ്ളാമിക മൗലികതാവാദവും ഭരണരാഷ്ട്രീയക്കൊടി പാറിക്കുകയാണ്. എന്നാൽപ്പിന്നെ ഇവിടെ എന്തുകൊണ്ട് ഹൈന്ദവത്വത്തിന് കൊടിപാറിച്ചുകൂടാ എന്ന് കാലതിമിരം പൂണ്ട് അവരും കരുതിയിട്ടുണ്ടാവണം. കാശ്മീരിന് പ്രത്യേക പദവി നൽകുന്ന ഭരണഘടനാ വ്യവസ്ഥകളെ ചോദ്യം ചെയ്തുകൊണ്ട് അവർ നീങ്ങിത്തുടങ്ങിയപ്പോൾ അവരുടെ ഉള്ളിലിരിപ്പ് കാണാൻ ഭരണാധികാരികൾക്കു കഴിയണമായിരുന്നു. മഹാത്മാഗാന്ധി രാഷ്ട്രപിതാവല്ല എന്ന് അവർ പറയാൻ തുടങ്ങിയപ്പോഴെങ്കിലും കോൺഗ്രസ്–ഐക്കാർ കാര്യം മനസ്സിലാക്കണമായിരുന്നു. ഒടുവിൽ ബി.ജെ.പിക്കാർ ഭരണഘടനയെപ്പോലും വെല്ലുവിളിച്ചു തുടങ്ങി. അതാണല്ലോ അയോദ്ധ്യയിൽ കണ്ടത്.

സൈനികവും ആശയപരവുമായി ശക്തിയാർന്ന ഒരടിത്തറയിൽ എഴുപത്തിനാലു കൊല്ലം നിലനിന്ന സോവിയറ്റ് യൂണിയനെ, അതിന്റെ സ്ഥാപകനായ ലെനിന്റെ പ്രതിമകളോടൊപ്പം മറിച്ചിട്ടത് നാം കണ്ടു. ആ രാജ്യം നല്ലതിനോ ചീത്തയ്ക്കോ വേണ്ടി മാറിത്തുടങ്ങിയിരിക്കുകയാണ്. ലെനിനെ മോസ്കോയ്ക്കു മറിക്കാമെങ്കിൽ ഗാന്ധിജിയെ എന്തുകൊണ്ട് ഇവിടെ മറിച്ചിട്ടുകൂടാ എന്ന് ആർക്കെങ്കിലും ചിന്തിക്കാവുന്നതേ ഉള്ളൂ. രാമമന്ത്രത്തിന്റെ അപ്പോസ്തലനായിരുന്നു ഗാന്ധിജിയെന്നത് ഇന്നത്തെ രാമലാലാഭരണമന്ത്രക്കാർ എന്തിനോർക്കണം! മോസ്കോയ്ക്ക് സോവിയറ്റ് ഭരണഘടന ചീന്തിയെറിയാമെങ്കിൽ എന്തുകൊണ്ട് ഇവിടെ അങ്ങനെ ചെയ്തുകൂടാ എന്നു തന്നെയും ആലോചിക്കുന്നുണ്ടാവും. മതനിരപേക്ഷതയും സഹിഷ്ണുതയുമാണ് ഇന്ത്യയുടെ ഇപ്പോഴത്തെ ഭരണഘടനയുടെ ആണിക്കല്ലുകളെന്നത് മതനിരപേക്ഷത വേണ്ടാത്തവരും അസഹിഷ്ണുക്കളും എന്തിന് മാനിക്കണം! ദേശീയവികാരത്തെക്കാൾ എത്രയോ ശക്തമാണ് അന്ധമായ മതവികാരം.

ആരും ഒന്നും ആലോചിക്കാൻ കൂട്ടാക്കുന്നില്ല. കാരണം ഇത് ചിന്തിക്കുന്നവരുടെ കാലമല്ല. ചിരകാലപൂജിതമായ ആശയങ്ങളുടെയും ആദർശങ്ങളുടെയും വേലിയിറക്കക്കാലമാണ്. ഇതുവെറും വികാരങ്ങളുടെയും വീൺവാക്കുകളുടെയും വിഗ്രഹങ്ങളുടെയും കാലമാണ്, അധികാരദുരയുടെയും.

ഡെൽഹിയിലെ കൊടും തണുപ്പാർന്ന രാത്രികളിലും തിരുവനന്തപുരത്തെ സുഖശീതളമായ പകലുകളിലും ഒരുപോലെ കോൺഗ്രസ്–ഐയുടെ ചോര ഉറഞ്ഞു പോകുന്നതിൽ ആർക്കും ഒരു വിഷമവുമില്ല. ആ പാർട്ടിയുടെ നേതാക്കളെല്ലാം വിരണ്ടു കഴിയുന്നതിൽ ആർക്കും സഹതാപവുമില്ല. കാരണം ആദർശങ്ങളെ കൂട്ടത്തോടെ ഒറ്റുകൊടുത്തവർ കോൺഗ്രസ്സുകാരെപ്പോലെ ആരുണ്ട്? ഗാന്ധിത്തൊപ്പി തലയിൽ കമഴ്ത്തിവച്ചുകൊണ്ട് ഗാന്ധിജിയെത്തന്നെ കമഴ്ത്തുകയും ഇന്ത്യയിൽ മറ്റൊരു കോളനിവാഴ്ച ആരംഭിക്കുകയും ചെയ്ത കോൺഗ്രസ്സുകാർ തന്നെയാണ് മതസഹിഷ്ണുതയില്ലായ്മയ്ക്ക് ഇവിടെ വളം വിതറിയത്. ഇപ്പോഴത്തെ പ്രതിസന്ധിക്ക് യഥേഷ്ടം കടന്നുകയറാൻ വാതിൽ തുറന്നിട്ടതും വേറെയാര്?

ശ്രീപെരുംപുത്തൂരിലെ ദ്രാവിഡ ചരിത്രഗന്ധമുള്ള പൂഴിമണ്ണിന് സ്വന്തം ചോര ബലിയായി നൽകിക്കൊണ്ട് രാജീവ്ഗാന്ധി തന്റെ പാർട്ടിക്കാർക്ക് നേടിക്കൊടുത്തതാണ് നരസിംഹറാവു ഇപ്പോഴിരുന്നു കൈയാളുന്ന അധികാരം. അത് പൈതൃകാവകാശമൊന്നുമല്ല. നേരേമറിച്ച് പാവപ്പെട്ടതും ഹൃദയാലുത്വമുള്ളതുമായ ഒരു ജനതയുടെ വികാരപ്രകടനം മാത്രമായിരുന്നു. ആഹാരവും വസ്ത്രവും കൂരയും മരുന്നും അക്ഷരവുമെന്നല്ല, കുടിവെള്ളം തന്നെയും കിട്ടാൻ ഊരുതെണ്ടിക്കഴിയുന്ന കോടിക്കണക്കിനാളുകൾ ഇന്ത്യയിലെ എൺപത്തഞ്ചുകോടിയിലുണ്ട്. നാല്പത്തഞ്ചു കൊല്ലമായി സ്വാതന്ത്ര്യമെന്ന സ്വർണ്ണപ്പാത്രവും നീട്ടിയിരുന്ന് അവർ പൗരാവകാശങ്ങൾക്കായി പിച്ചതെണ്ടുന്നു.

അവരെ കൂടുതൽ വഴിയാധാരമാക്കുന്ന തരത്തിലുള്ള സംഭവങ്ങളാണ് ഇപ്പോൾ ഉണ്ടാകുന്നത്.

അധികാരക്കസേരകളിലിരുന്ന് നാണംകൂടാതെ കട്ടുമുടിക്കുകയും ചുമതലകൾ മറന്ന് സുഖിക്കുകയും ചെയ്യുന്ന ഓരോ രാഷ്ട്രീയ നേതാവും ഓർമ്മിക്കുക: ഇതാണ് വീണ്ടും രാജ്യവിഭജനം വരുന്നവഴി. ചരിത്രം തിരിച്ചുവരുന്ന വഴി.

തലയിലെഴുത്തിന് ബി.ജെ.പിയെ പഴി പറയുന്നതെന്തിന്!

ഇന്ത്യൻ സംസ്കാരമെന്നത് ഒരു വാസ്തവമാണെങ്കിൽ അതു നിലനിന്നുകൊള്ളും.

പന്ത്രണ്ടുപെറ്റ പറയിയോട് ഭർത്താവായ മഹാബ്രാഹ്മണൻ പണ്ടു പറഞ്ഞതുപോലെ, വായുണ്ടെങ്കിൽ ഈ ശിശു വയറുനിറച്ചു കൊള്ളും.



## എം.പി.നാരായണപിള്ള

# പുത്രന്മാർ മൂന്നു വിധം

**മുരളി കോൺഗ്രസിൽ വന്നതുകൊണ്ട് കരുണാകരൻ പാർട്ടിയുടെ നയമൊന്നും മാറ്റിയിട്ടില്ല. പക്ഷെ ചന്ദൻബാസുവിനെ പിടിച്ചാൽ പോളിറ്റ്ബ്യൂറോ ലൈൻ മാറ്റുമെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി മാധവറാവു സിന്ധ്യയ്ക്കുണ്ടായി. രാജകുടുംബത്തിൽ ജനിക്കുകയും തലമുറതലമുറയായി ഭരണത്തിലിരിക്കുകയും ചെയ്യുന്നവർക്ക് ഒരു ആറാം സെൻസുണ്ടെന്ന് പറയുന്നതതല്ലേ?**

### മകൻ—1

**ബോംബെ** നഗരത്തിലെ ഒരു ബി.ജെ.പി. പ്രവർത്തകനെ രണ്ടുവർഷം മുമ്പ് പരിചയപ്പെടാൻ ഇടയായി. യുവാക്കളുടെയും വിദ്യാർത്ഥികളുടെയും ഇടയിലെ പ്രവർത്തനങ്ങളുടെ ചുമതല വഹിക്കുന്നയാളാണ്. ബംഗാളിയായ യുവാവെങ്ങനെ മഹാരാഷ്ട്രക്കാർക്കിടയ്ക്ക് നേതാവായിട്ടു വന്നു?

ഒരു സീനിയർ പൊലീസുദ്യോഗസ്ഥന്റെ മകനാണിയാൾ. സിദ്ധാർത്ഥ ശങ്കർ റേ ബംഗാളിലെ മുഖ്യമന്ത്രിയായിരുന്ന കാലത്ത് നക്സലൈറ്റ് എന്ന് പറഞ്ഞ് യുവാക്കളെ തെരുവിൽ നിരത്തിനിറുത്തി വെടിവച്ചു കൊന്നിരുന്ന കഥകൾ കേട്ടിട്ടില്ലേ. കോൺഗ്രസ്സുകാരുടെ ഈ ക്രൂരത സഹിക്കാൻ കഴിയാതെ ഉദ്യോഗത്തിൽ നിന്ന് രാജിവച്ച് സകുടുംബം ബോംബെയിലേക്ക് താമസം മാറ്റിയതാണീ പൊലീസുദ്യോഗസ്ഥൻ. ഇത്തരമൊരു മനുഷ്യന്റെ മകനായി പിറന്നയാൾ ചെന്നെത്തിയത് ബി.ജെ.പി.യിലാണ്. ഹിന്ദുത്വംപോലെ വിലപ്പെട്ടതാണ് മനുഷ്യാവകാശങ്ങളെന്ന് ഈ യുവാവ് വിശ്വസിക്കുന്നു. പേര് വിവേക് മൈത്ര. മേൽവിലാസം മാട്ടുംഗായിലെ ബി.ജെ.പി. ആപ്പീസ്.

സിദ്ധാർത്ഥ ശങ്കർ റേയുടെ ഭരണം ബംഗാളികളെ കോൺഗ്രസ്സിന്റെ ശത്രുക്കളാക്കി. ആ അമർഷത്തിന്റെ വേലിയേറ്റത്തിൽ ഭരണം നേടിയ മാർക്സിസ്റ്റ് പാർട്ടിയും ജ്യോതിബാസുവും ഒരു വ്യാഴവട്ടക്കാലത്തിനിടയിൽ 180 ഡിഗ്രി തിരിഞ്ഞപ്പോൾ കോൺഗ്രസ്സുമായിട്ട് മുന്നണിയുണ്ടാക്കുവാൻ ശ്രമിക്കുന്നു.

### മകൻ—2

കേരളത്തിലെ മുഖ്യമന്ത്രി കെ. കരുണാകരന്റെ മകൻ മുരളി കോൺഗ്രസ് പാർട്ടിയിലെ നേതാവായി വരുന്നു.

കോൺഗ്രസ്സിനെ സംബന്ധിച്ചിടത്തോളം ഇതിലത്ഭുതമില്ല. പാർട്ടിയുടെ ചിരപുരാതനമായ നയമാണ്.

അതി സമർത്ഥനായൊരു വക്കീലായിരുന്നു മോത്തിലാൽ നെഹ്റു. തന്റെ മകൻ ജവഹർലാൽ തന്റെ തൊഴിലിൽ ശോഭിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ മോഹം. അതുകൊണ്ട് ഇംഗ്ളണ്ടിൽ വിട്ട് പഠിപ്പിച്ച് ബാരിസ്റ്ററാക്കി. കുറച്ചുകാലം കോടതിയിൽ വിട്ടപ്പോൾ മോത്തിലാലിനു മനസ്സിലായി വക്കീൽ പണിക്കുവേണ്ട സാമർത്ഥ്യം ജവഹർലാലിന് ഇല്ലെന്ന്. അപ്പോൾ മോത്തിലാൽ തന്റെ രണ്ടാമത്തെ താൽപ്പര്യമായ രാഷ്ട്രീയത്തിലേക്ക് മകനെ തിരിച്ചുവിട്ടു. ആ തൊഴിലിൽ ജവഹർലാൽ ശോഭിച്ചു. ഇന്ത്യയുടെ ആദ്യത്തെ പ്രധാനമന്ത്രിയായി. ജവഹർലാലും തന്റെ ഏകപുത്രിയായ ഇന്ദിരയെ രാഷ്ട്രീയത്തിൽ പ്രോത്സാഹിപ്പിച്ചു. കോൺഗ്രസ് പ്രസിഡൻറാക്കി. മകൾ പ്രധാനമന്ത്രിയായിരിക്കെ ഒരു പടികൂടി മുന്നോട്ടു പോയി. പാർട്ടിയെ കുടുംബ സ്വത്താക്കി മാറ്റി. നേതാക്കൻമാരെയൊക്കെ ഡൊമസ്റ്റിക് സർവൻറ്സും കാര്യസ്ഥരുമാക്കി. ഇന്ദിര മരിച്ചപ്പോൾ ഒരുപല്ലാപത്തിന്റെ ഫലമായി രാജീവ് ആരുമാരുമറിയാതെ പ്രധാനമന്ത്രിയായി. പക്ഷെ, കോൺഗ്രസ്സുകാരപ്പോഴും ജനാധിപത്യത്തിന്റെ അടിസ്ഥാന മാന്യത കാണിക്കും. ഒരു തിരഞ്ഞെടുപ്പിലൂടെ രാജീവ്ഗാന്ധിയും ജനങ്ങളുടെ അംഗീകാരം വാങ്ങി.

ലാൽ ബഹദൂർ ശാസ്ത്രിയുടെ മകനും പണ്ഡിറ്റ് ഗോവിന്ദ വല്ലഭ പന്തിന്റെ മകനുമൊക്കെ കോൺഗ്രസ് പാർട്ടിയിൽ ഉയർന്നു വന്നില്ലേ? അതായത് പൈതൃകമായിട്ടനുഭവിക്കുന്ന ഒരു സ്വത്താണിന്ന് കോൺഗ്രസ് രാഷ്ട്രീയം.

പക്ഷെ, കോൺഗ്രസ്സുകാർ എപ്പോഴും ഏതെങ്കിലും തിരഞ്ഞെടുപ്പിൽ മക്കളെ നിറുത്തി വിജയിപ്പിച്ച് ജനങ്ങളുടെ അംഗീകാരം വാങ്ങും.

അതേസമയം, ഒരാൾ അസംബ്ളിയിലേക്കോ പാർലമെൻറിലേക്കോ തിരഞ്ഞെടുക്കപ്പെട്ടാൽ ജനപ്രതിനിധിയായിക്കഴിഞ്ഞു. അങ്ങനെ വേണ്ടേ അയാളെ പിന്നെ കാണാൻ. ഭൂരിപക്ഷം വോട്ടർമാരുടെ അംഗീകാരമാണല്ലോ രാഷ്ട്രീയത്തിലെ പരമോന്നതമായ സർട്ടിഫിക്കറ്റ്. കോൺഗ്രസ്സുകാരുടെ കുടുംബരാഷ്ട്രീയത്തിന്റെ വിജയരഹസ്യവുമതാണ്. മുരളി ഇന്ന് കോഴിക്കോട് നിയോജകമണ്ഡലത്തിലെ ജനങ്ങളുടെ പ്രതിനിധിയാണ്. നിയോജക മണ്ഡലത്തിലെ ജനങ്ങൾ അംഗീകരിച്ച മുരളിയെ "കരുണാകരന്റെ മകനായിട്ടല്ല; കോഴിക്കോട്ടെ എം.പി.യായി" വേണം കാണാൻ. കുടുംബ രാഷ്ട്രീയം എതിർക്കുന്നവർക്ക് അതു പ്രകടിപ്പിക്കാൻ ഭാവിയിലെ തിരഞ്ഞെടുപ്പുകൾ അവസരം കൊടുക്കുന്നില്ലേ?

### മകൻ—3

ഒരു പൊതുമേഖലാ സ്ഥാപനത്തിന്റെ ഡയറക്ടർ ബോർഡിൽ അംഗമാകാൻ വേണ്ട യോഗ്യത എന്താണ്? ബോർഡ് മീറ്റിംഗ് കൂടുമ്പോൾ അവിടെപ്പോയി അണ്ടിപ്പരിപ്പു തിന്നുകയും കാപ്പികുടിക്കുകയും വെടിപറയുകയും ചെയ്യാൻ പ്രത്യേകിച്ച് യോഗ്യതയൊന്നും വേണ്ട. ആ സ്ഥാനത്തേക്ക് തന്നെ നിയമിച്ചവർ പറയുന്നതൊക്കെ അനുസരിക്കണമെന്ന ഒരലിഖിത നിയമമൊഴിച്ചാൽ. പൊതുമേഖലാ സ്ഥാപനങ്ങളുടെ ഡയറക്ടർ ബോർഡിലേക്ക് നിയമനം നടത്തുമ്പോൾ

(ശേഷം 43 -ാം പേജിൽ)





**ആലങ്കോട് ലീലാകൃഷ്ണൻ**

# വെങ്ങുനാടിന്റെ ഗന്ധർവ്വ സ്മൃതികളിൽ



തെന്മല മടിയിലെ കാച്ചാംകുറുശ്ശി ക്ഷേത്രം

**ആരാധകരും ആശ്രിതന്മാരും പരിവാരങ്ങളും സദ്യവട്ടങ്ങളും കഥകളിയും കച്ചേരിയുമായി കൊല്ലങ്കോടു കോവിലകം ഇരമ്പിമറിഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു. ഇത്രയേറെ രാജകീയ സുഖസൗഭാഗ്യങ്ങളനുഭവിച്ച ഒരു രാജവംശം മലബാറിൽ വേറെ ഉണ്ടായിരുന്നുവോ എന്നും സംശയമാണ്.**

ഇത് ഗായത്രിപ്പുഴയുടെ തീരം. തെന്മലയും വടമലയും കാവൽനില്ക്കുന്ന വെങ്ങുനാടൻ ഗ്രാമങ്ങളുടെ ശ്രീയാർന്ന കർഷകവാടം.

ക്ളേശപൂർണ്ണമായൊരു നീണ്ട യാത്രയ്ക്കുശേഷം ഇവിടെ വന്നിറങ്ങുമ്പോൾ വഴികളെല്ലാം ജന്മങ്ങളായി പരിചയമുള്ളതു പോലെ. ഇന്നലെയും ഇതിലെയെല്ലാം നടന്നു പോയല്ലോ എന്നു തോന്നുംപോലെ.

കൃശഗാത്രിയായ ഗായത്രിപ്പുഴ പരിചയം പറഞ്ഞു ചിരിച്ചു:

''ഞാൻ നിൻെറ നിളയുടെ പ്രിയസഖിയാണ്.''

എനിക്കറിയാമല്ലോ ഗാത്രത്രീ നിന്നെ.

മംഗലത്തും, പോത്തുണ്ടിയിലും, ചീരക്കുഴിയിലും മീങ്കരയിലുമൊക്കെ മനുഷ്യൻെറ തടവറയിൽ കിടക്കുന്ന നിൻെറ സഖികളേയുമറിയാം. ഒരു കൈത്തോടുപോലെ വിളർത്തൊഴുകുമ്പോഴും പ്രസാദവതിയായ നിന്നോടെനിക്കിപ്പോൾ പാവംതോന്നുന്നു.

നദികളുടെ കാരുണ്യമെന്തെന്നറിയാത്ത ഒരു ജനതയുടെ നന്ദികേടുകളെല്ലാമേററുവാങ്ങി നിൻെറ താരുണ്യവും സൗന്ദര്യവുമെല്ലാം വററിപ്പോയല്ലോ. സൂര്യഗായത്രികൾ മറന്നുപോയ ഒരു തലമുറയുടെ ജാഡ്യത്തിലൂടെ എന്തിനാണ് നീയിപ്പോഴും സ്നേഹവും കൊണ്ടൊഴുകുന്നത്?

ഗായത്രി അപ്പോഴും തളരാത്ത ഒരു ചിരി ചിരിച്ചു.

''യാത്രക്കാരാ, എൻെറയീ മലനാടൻ തീരങ്ങളിലേക്കു നോക്കുക. തെന്മലയുടേയും വടമലയുടേയും ഹൃദയപാർശ്വങ്ങളിൽ വസന്തം വററാത്ത ഒരു ജീവിതത്തിൻെറ താഴ്‌വര ഞാനിപ്പോഴും കാത്തുപോരുന്നുണ്ടല്ലോ. ഇതില്പരം ഒരു നദിക്കെന്തുണ്ട് ചാരിതാർത്ഥ്യം നേടുവാൻ?''

ശരിയാണ്. നീലമലകളുടെ മടിയിൽ കിടക്കുന്ന ഈ കിഴക്കൻ താഴ്‌വരയ്ക്കിപ്പോഴും നിറഞ്ഞ യൗവനമാണ്.

പ്രകൃതി താലമേന്തി നില്ക്കുന്ന ഈ നാട്ടുപാതയിലൂടെ നടക്കുക.

ചങ്ങലപ്പാടില്ലാത്ത കാട്ടാനയെപ്പോലെ തലയുയർത്തിനില്ക്കുന്ന തെന്മലനിരയുടെ മസ്തകം കാണാം. വെൺമേഘങ്ങൾ മലയുടെ മടിയിലേക്കിറങ്ങിവരികയാണ്.

താഴെ അററം കാണാത്ത നെൽപ്പാടങ്ങളുടെ പച്ചക്കടലാണ്. താലപ്പൊലിക്ക് മരതകക്കുട നിവർത്തിനില്ക്കുകയാണ് കരിമ്പനകൾ.

നിഗൂഢ സൗന്ദര്യം ചുരത്തുന്ന മലമ്പാതകൾക്കരികെ വനകന്യക നീരാടാനിറങ്ങിയിരുന്ന താമരപ്പൊയ്കകളാണ്. പൊയ്കകളിൽ ഇപ്പോഴും വെള്ളത്താമരകൾ നിരയായി വിരിഞ്ഞുനില്ക്കുന്നു.

നഗരങ്ങൾ വളഞ്ഞു വിഴുങ്ങിയ മലയാള മണ്ണിൻെറ അവസാനത്തെ ഗ്രാമസൗഭാഗ്യങ്ങളെല്ലാം ഇവിടെയുണ്ട്.

ഗ്രാമക്ഷേത്രങ്ങൾ, അരയാൽത്തറകൾ, വേലപൂരങ്ങൾ, കണ്യാർകളികൾ, കുമ്മാട്ടികൾ, നക്ഷത്രക്കളമെഴുതുള്ള രാത്രികളുടെ ഗന്ധർവ്വ വിലാസങ്ങൾ എല്ലാം.

വാരിക്കുഴിയിൽ വീഴാൻ കൂട്ടാക്കാത്ത തെന്മല ഇവിടെ ഇന്നും ഒരു നിറഞ്ഞ ഗ്രാമമനസ്സിനെ കാത്തുപോരുന്നു.

പാലക്കാട് ജില്ലയിലെ ഈ കിഴക്കൻ ഗ്രാമങ്ങളുടെയെല്ലാം സൗഭാഗ്യം ഇവിടുത്തെ പ്രകൃതിയുടേയും മനുഷ്യരുടേയും നിഷ്കളങ്കതയാണ്. ഒട്ടൊക്കെ ശിശുസഹജമായൊരു വാശിയോടെ ഇവിടെ മനുഷ്യർ ആർക്കും വേണ്ടാത്ത കുറെ മൂല്യങ്ങൾ ഇപ്പോഴും കാത്തുസൂക്ഷിക്കുന്നു.

കൊല്ലങ്കോട്ടങ്ങാടിയിലിറങ്ങി കൊല്ലങ്കോട് കോവിലകത്തേക്കു വഴി ചോദിച്ചപ്പോൾ ഒരു ചെറുപ്പക്കാരൻ ഒരുപാടുദൂരം കൂടെവന്ന് കോവിലകത്തെത്തിച്ചുതന്നു. കാച്ചാംകുറുശ്ശി ക്ഷേത്രത്തിലേക്കു വഴി പറഞ്ഞുതന്നതും അയാൾ തന്നെ. ആരെന്നോ എന്തിനെന്നോ പോലും അന്വേഷിക്കാതെ അയാൾ ചെയ്തുതന്ന സേവനം മനസ്സിലൊരു നിറവായി.

പക്ഷേ, കൊല്ലങ്കോടു കോവിലകത്തെത്തിയപ്പോൾ ആ നിറവ് താനേ വററിപ്പോയി.

അഞ്ചുനൂററാണ്ടിലേറെക്കാലം തെന്മലത്താഴ്‌വരയാകെ അടക്കിഭരിച്ചിരുന്ന കൊല്ലങ്കോടു രാജവംശത്തിൻെറ (അഥവാ വെങ്ങുനാട്ടു സ്വരൂപത്തിൻെറ) ചരിത്രപ്രസിദ്ധമായ ആസ്ഥാനമാണ് ഉററോരും ഉടയവരുമില്ലാതെ അനാഥമായിക്കിടക്കുന്നത്. പതിനഞ്ചേക്കറോളം സ്ഥലത്ത് പരന്നുകിടക്കുന്ന കോവിലകവളപ്പും പരിസരവും ഇന്ന് വിജനമാണ്. കാവൽക്കാരനല്ലാതെ ആരും കോവിലകത്തുണ്ടാവില്ലെന്ന് വഴികാണിച്ചുതന്ന ചെറുപ്പക്കാരൻ പറഞ്ഞിരുന്നു. കാവൽക്കാരനെ തിരഞ്ഞാണ് ഞങ്ങളും നടന്നത്. പക്ഷേ, മുൻവാതിലുകളെല്ലാം അടച്ചുതഴുതിട്ടിരുന്നു. പിൻവശത്തു ചെന്നപ്പോൾ പ്രധാന കോവിലകത്തിൻെറ അടുക്കളവാതിൽ തുറന്നുകിടക്കുന്നതു കണ്ടു. ഏറെനേരം ശബ്ദമുയർത്തി വിളിച്ചിട്ടും ആരും വിളികേട്ടില്ല. ഒടുവിൽ രണ്ടും കല്പിച്ച് തുറന്നുകിടന്ന അടുക്കള വാതിലിലൂടെ ഞങ്ങൾ അകത്തുകടന്നു. വിശാലമായ അടുക്കളയിൽനിന്ന് തളത്തിലേക്കുള്ള വാതിലും തുറന്നുതന്നെ കിടന്നിരുന്നു. തളത്തിലാകെ ഇരുട്ടായിരുന്നു. കുറച്ചുനേരത്തെ പരിചയം കൊണ്ട് വെളിച്ചമായിത്തീർന്ന ഇരുട്ടിൽ കനത്ത ചിത്രത്തൂണുകളും നടുമുററവും അവ്യക്തമായി കാണാറായി. തെല്ലൊരു ഭീതിയോടെ ഞങ്ങൾ മുന്നോട്ടുതന്നെ നടന്നു. തളത്തിൽനിന്നുള്ള വാതിലുകളെല്ലാം അടഞ്ഞുകിടപ്പായിരുന്നു. ചാരിയ മട്ടിൽ കണ്ട ഒരു വാതിൽ ഞാൻ പതുക്കെയൊന്നു തള്ളിയപ്പോൾ വല്ലാത്തൊരു ശബ്ദത്തോടെ വാതിൽ തുറന്നതും അകത്തുനിന്നും പരിഭ്രാന്തമായൊരു ശബ്ദം കേട്ടതും ഒരുമിച്ചായിരുന്നു. ആരോ തിടുക്കത്തിൽ വരുന്ന ശബ്ദം കേട്ട് ഞങ്ങൾ തെല്ല് പിറകോട്ടു മാറിനിന്നു.

പുരാതനകാലത്തുനിന്നും വരുന്ന ഒരാളെപ്പോലെ തോന്നിച്ച വൃദ്ധനായ കാവൽക്കാരനായിരുന്നു വാതിൽ തുറന്നുവച്ചത്.

''നിങ്ങളാരാ? എന്തുവേണം? ആരാ ഇതിനകത്തു കയററിയത്?''

വന്നപാടെ വല്ലാത്തൊരു കാർക്കശ്യത്തോടെ അയാൾ ഞങ്ങളെ ചോദ്യം ചെയ്യാൻ തുടങ്ങുകയായിരുന്നു.

ഞാനയാളെ നയത്തിൽ പുറത്തേക്കു വിളിച്ചു. ഞങ്ങളീ കോവിലകം കാണാനും ഇതിൻെറ ചരിത്രമറിയാനും വന്നതാണെന്നും സഹായിക്കണമെന്നും വിനീതമായി ധരിപ്പിച്ചു.

''ചരിത്രമൊന്നും ഇവിടെയറിയില്ല. കോവിലകം കാണാനും പറ്റില്ല.''

അയാൾ വല്ലാതെ പരിഭ്രമിച്ചിരുന്നു. ഞങ്ങളെ വളരെ സംശയത്തോടെ അടിമുടി ശ്രദ്ധിക്കുന്നുമുണ്ടായിരുന്നു. താടിക്കാരനായ കണ്ണൻെറ തോളിലെ വലിയ സഞ്ചിയിലായിരുന്നു അയാളുടെ സംശയം കലർന്ന നോട്ടം.



കൊല്ലങ്കോട് കോവിലകം

അതു മനസ്സിലാക്കിയ കണ്ണൻ സഞ്ചിക്കുള്ളിൽനിന്ന് ക്യാമറ പുറത്തെടുത്തപ്പോൾ ത്തന്നെ വൃദ്ധൻെറ പരിഭ്രമം തെല്ലൊന്നു തീർന്നതുപോലെ തോന്നി.

എനിക്കു പിന്നെയും ഏറെനേരം അനുനയ സംഭാഷണങ്ങൾ നടത്തേണ്ടിവന്നു. ഒടുവിൽ ഞങ്ങളുടെ സമ്മർദ്ദത്തിനു വഴങ്ങി ഫോട്ടോ എടുക്കുകയില്ലെന്ന ഉറപ്പിൽ കോവിലകം മുഴുവൻ നടന്നു കാണിച്ചുതരാൻ അയാൾ അർദ്ധസമ്മതം നൽകി.

ഒരു മുരടനെപ്പോലെ തോന്നിച്ച ആ വൃദ്ധൻ വാസ്തവത്തിൽ വളരെ ശുദ്ധനായിരുന്നു. കോവിലകത്തിൻെറ കൂററൻ വാതിലുകൾ തുറന്ന് അനന്തമായ ഇരുട്ടിൻെറ അറകൾ കാണിച്ചുതരുന്നതിനിടയിൽത്തന്നെ അയാൾ ഞങ്ങളുമായി ഉററ ചങ്ങാതത്തിലായി. അയാളറിയാതെതന്നെ കണ്ണൻ ഇടയ്ക്കൊക്കെ വേണ്ട പടങ്ങളെടുക്കുകയും ചെയ്തു. അയാൾ പറഞ്ഞുതന്ന കഥകളാവട്ടെ, അവ്യക്തവും പരസ്പരബന്ധമില്ലാത്തവയുമായിരുന്നു. എങ്കിലും കൂററൻ കൽക്കെട്ടുകളും, വിശാലമായ അറകളും, ചിത്രത്തൂണുകളും, ആട്ടുകട്ടിലുകളും, ചുമർ ചിത്രങ്ങളുമെല്ലാം വാചാലമായി സംസാരിക്കുന്നുണ്ടായിരുന്നു. ഭോഗലാലസതയുടേയും സമ്പന്നതയുടേയും പോയകാല പ്രതാപകഥകൾ.

താഴത്തെ നിലയിലെ ഇരുണ്ട മുറികളിലൂടെ നടക്കുമ്പോൾ എനിക്കു തോന്നി.

കാർത്തികക്കൈവെട്ടയുമായി മുകളിലത്തെ നിലയിലൂടെ ഒരു സുന്ദരി നടന്നുപോകുന്നുണ്ട്. പാദസരങ്ങൾ കിലുങ്ങുന്നു. ആട്ടുകട്ടിലിൻെറ ഞെരക്കത്തിനിടയിൽ സ്ഫടിക വളകൾ ചിരിച്ചുടയുന്നു.

ഉവ്വ്. ഇവിടെ ഇപ്പോഴും ഓർമ്മകളുടെ കൈവളകളും പാദസരങ്ങളും ചിരിച്ചുകുഴയുന്നുണ്ട്. പ്രസിദ്ധമാണല്ലോ കൊല്ലങ്കോട്ടു തമ്പുരാക്കന്മാരുടേയും തമ്പുരാട്ടിമാരുടേയും പ്രണയ ചാപല്യങ്ങൾ. അങ്ങാടിപ്പാട്ടായിരുന്ന അരമന രഹസ്യങ്ങൾ.

കൊല്ലങ്കോട്ടു രാജാക്കന്മാർ ഗന്ധർവ്വ കുലത്തിൽ പിറന്നവരാണെന്നാണ് ഐതിഹ്യം. ഗന്ധർവ്വന്മാർ ഭൂമിയിലെ നിത്യ കാമുകന്മാരാണല്ലോ. ഏതു പെണ്ണിനേയും മോഹിപ്പിക്കാൻ പോന്ന അംഗലാവണ്യവും കലാകുശലതയും കരഗതമായവർ.

സുഭഗന്മാരും കലാകാരന്മാരുമായിരുന്ന കൊല്ലങ്കോട്ടു രാജാക്കന്മാരെ സംബന്ധിച്ച് ഗന്ധർവ്വപദവി അർത്ഥപൂർണ്ണമായിരുന്നു.

തമ്പുരാട്ടിമാരല്ലാതെതന്നെ പള്ളിയറകളിൽ ധാരാളം കാമിനിമാർ വിരുന്നു വന്നു. പള്ളിയറകളുടെ ഭിത്തികളിൽ വിദഗ്ദ്ധമായി നിർമ്മിച്ച 'പീപ്പ് ഹോൾസ്' (peep holes) ഉണ്ടായിരുന്നുവെന്നും മററുമുള്ള വൈകൃത കഥകൾ എത്രമാത്രം വിശ്വസനീയമാണെന്നറിഞ്ഞുകൂടാ. ഒരു കാര്യം സത്യമാണ്. കൊല്ലങ്കോട്ടുകാർക്കറിയുന്ന അരമന രഹസ്യങ്ങളിൽ ഏറെയും തമ്പുരാക്കന്മാരുടേയും തമ്പുരാട്ടിമാരുടേയും മദന ചാപല്യങ്ങളുടെ കഥകളാണ്.

കീചകന്റെ വേഷമഴിക്കാതെതന്നെ കുറിയേടത്തു താത്രി തന്റെ മണിയറയിലേക്കു വിളിപ്പിച്ച പ്രസിദ്ധനായ കാവുങ്ങൽ ശങ്കരപ്പണിക്കർ 'സ്മാർത്തവിചാരം' കഴിഞ്ഞ് ഭ്രഷ്ടനാക്കപ്പെട്ടിരുന്ന കാലത്ത് കൊല്ലങ്കോട്ടു കോവിലകത്തെ ഒരു തമ്പുരാട്ടി കോവിലകത്തു വിളിച്ചുവരുത്തി താമസിപ്പിച്ച കഥ കേട്ടുകേൾവിയല്ല. കൊല്ലങ്കോട് രാജാസ് ഹൈസ്കൂളിൽ കഥകളി അദ്ധ്യാപകനായി ശങ്കരപ്പണിക്കർ കുറച്ചുകാലം ജോലി ചെയ്തതിന്റെ ചരിത്രമുണ്ട്.

ഒരു തമ്പുരാട്ടിക്ക് ചിത്രമെഴുത്തു പഠിക്കാനായി സാക്ഷാൽ രവിവർമ്മയെ കോവിലകത്തു വിരുന്നു പാർപ്പിച്ചതും ഒടുവിൽ അപമാനം വരുത്താനിട നൽകാതെ രവിവർമ്മയുടെ കോവിലകത്തുനിന്ന് ബന്ധുക്കൾ



മഹാകവി പി.സ്മാരക കലാസാംസ്കാരിക കേന്ദ്രം

വന്ന് രവിവർമ്മയെ കൂട്ടിക്കൊണ്ടുപോയതും എഴുതപ്പെടാത്ത ചരിത്രമാണ്.

ചെലവാക്കിയാൽ തീരാത്ത സമ്പത്തും ഉന്നതമായ നയതന്ത്രബന്ധങ്ങളുംകൊണ്ട് മലബാർ ചരിത്രത്തിലെ ഒരു പ്രബല ശക്തിയായിരുന്ന കൊല്ലങ്കോട്ടു രാജാക്കന്മാർക്കും റാണിമാർക്കും ഇതെല്ലാം പ്രഭുത്വത്തിന്റെ വിനോദങ്ങളായിരുന്നു.

മലബാറിലെ മററു പ്രബല രാജാക്കന്മാരെപ്പോലെ വലിയൊരു ഭൂപ്രദേശത്തിന്റെ അധിപന്മാരായിരുന്നില്ല കൊല്ലങ്കോട്ടു രാജാക്കന്മാർ. അധികാര പരിധി വർദ്ധിപ്പിക്കാൻ അവർ ആക്രമണങ്ങൾ നടത്തിയതായും ചരിത്രമില്ല. നെന്മാറ മുതൽ ഗോവിന്ദാപുരം വരെ നീണ്ടു കിടന്ന കുറച്ചു കിഴക്കൻ മലയോരഗ്രാമങ്ങളായിരുന്നു വെങ്ങുനാടു സ്വരൂപത്തിന്റെ സാമ്രാജ്യം. എങ്കിലും പശ്ചിമഘട്ടത്തിൽ കിടക്കുന്ന നെല്ലിയാമ്പതി വനമേഖലയിലെ അമൂല്യമായ വനവിഭവ സമ്പത്തും താഴ്വരയിലെ 'നൂറുമേനി വിളയുന്ന അനേകായിരമേക്കർ . വയലേലയും കൊല്ലങ്കോടു കോവിലകത്തെ എന്നും സമ്പന്നമാക്കി നിർത്തി.

കിഴക്കൻ വനങ്ങളിൽ മാസംതോറും വാരിക്കുഴികളിൽ നിന്നു വലിച്ചുകയററിയിരുന്ന ഗജവീരന്മാരുടെ അവകാശം കൊല്ലങ്കോടു കോവിലകത്തേക്കായിരുന്നു. കൂപ്പു കോൺട്രാക്ടർമാർ പതിവായി വന്നു പടിപ്പുരയിൽ കുമ്പിട്ടുനിന്നു. ചെറുമണിയനും ചിറേറനിയനും നിറച്ച ചാക്കുകളുമായി കാളവണ്ടികൾ കോവിലകത്തെ പത്തായപ്പുരയിലേക്ക് കിതച്ചെത്തി. വലിയ പുസ്തകങ്ങൾ നിരത്തിവച്ച് കണക്കപ്പിള്ളമാർ കണക്കുകളെഴുതി.

അങ്ങനെ ആരാധകരും, ആശ്രിതന്മാരും, പരിവാരങ്ങളും, സദ്യവട്ടങ്ങളും, കഥകളിയും, കച്ചേരിയുമായി കൊല്ലങ്കോടു കോവിലകം ഇരമ്പിമറിഞ്ഞിരുന്ന ഒരു കാലമുണ്ടായിരുന്നു.

ഇത്രയേറെ രാജകീയ സുഖസൗഭാഗ്യങ്ങളനുഭവിച്ച ഒരു രാജവംശം മലബാറിൽ വേറെ ഉണ്ടായിരുന്നുവോ എന്നും സംശയമാണ്.

തങ്ങൾക്കു കൈവന്ന സമ്പൽസമൃദ്ധിയും ഐശ്വര്യങ്ങളും കൊല്ലങ്കോട്ടു രാജാക്കന്മാർ നൂറ്റാണ്ടുകളോളം . നിലനിർത്തുകയും ചെയ്തിരുന്നു. അതിനായി വളരെ ബുദ്ധിപൂർവ്വകമായ നയതന്ത്രബന്ധങ്ങളും അവർ നിലനിർത്തിപ്പോന്നു. വളരെ നൂറ്റാണ്ടുകൾക്കു മുമ്പുതന്നെ പൗരോഹിത്യത്തെ പാട്ടിൽപ്പിടിച്ച് കേരളത്തിലെ യാഗങ്ങൾക്ക് സോമലതയും കൃഷ്ണാജിനവും നൽകാനുള്ള ഔപചാരികമായ അവകാശം വെങ്ങുനാട്ടു സ്വരൂപം നേടിയിരുന്നു. അതുവഴി അന്നത്തെ രാജാധികാരങ്ങളിൽ ഒരു പ്രബല സ്വാധീനശക്തിയായിരുന്ന ബ്രാഹ്മണരുടെ പ്രീതി അവർ സമ്പാദിച്ചുവെച്ചു. ഈയടുത്തകാലത്ത് കുണ്ടൂരിൽ നടന്ന അതിരാത്ര യജ്ഞത്തിന് സോമലത നൽകിയതും ഇപ്പോഴത്തെ കൊല്ലങ്കോട്ടു രാജാവാണല്ലോ.

കൊച്ചിയുടേയും കോഴിക്കോടിന്റെയും അധികാരമത്സരങ്ങളിൽ പക്ഷംപിടിക്കാതെ മാറിനില്ക്കുമ്പോൾത്തന്നെ ലന്തക്കാരും സാമൂതിരിപ്പടയും തമ്മിൽ പാലക്കാട് ജില്ലയിലെ കുനിശ്ശേരിയിൽ വെച്ച് ഏറ്റുമുട്ടിയപ്പോൾ വിശുദ്ധ മദ്ധ്യസ്ഥനായി വർത്തിച്ചത് കൊല്ലങ്കോട്ടു രാജാവായിരുന്നു. അധികാരമത്സരങ്ങളിൽ കൊല്ലങ്കോട്ടു രാജാവ് ഒരു നിർണ്ണായകശക്തിയായിനിന്ന ഒരേയൊരു ചരിത്രസംഭവവും ഇതുമാത്രമാണ്. അതുവഴി സാമൂതിരിയുടെ പ്രത്യേകമായ പ്രീതിയും കൊല്ലങ്കോട്ടു രാജവംശത്തിനു കൈവന്നു.

അനേകായിരങ്ങൾ പിടഞ്ഞുമരിച്ച കുനിശ്ശേരി പടയോട്ടത്തിന്റെ ഓർമ്മ ഇന്നും 'കുനിശ്ശേരി കുമ്മാട്ടി' എന്നപേരിൽ നാട്ടുകാർ ആചരിച്ചുവരുന്നുണ്ട്.

മലബാറിൽ ബ്രിട്ടീഷ് അധികാരം ശക്തമായി വേരുപിടിക്കാൻ തുടങ്ങിയപ്പോൾ ബ്രിട്ടീഷ് ഈസ്റ്റിൻഡ്യാകമ്പനിയുമായും വെങ്ങുനാട്ടു സ്വരൂപം സൗഹൃദം സ്ഥാപിച്ചു. പതിനെട്ടാംനൂറ്റാണ്ടായപ്പോഴേക്കും കൊല്ലങ്കോട്ടു രാജാവ് സാമൂതിരിയുടെ വിശ്വസ്ഥനായിത്തീർന്നു. അതുകൊണ്ടുതന്നെ സ്വാതന്ത്ര്യപൂർവ്വകാലത്തും കൊല്ലങ്കോടിന്റെ ക്ഷേമൈശ്വര്യങ്ങൾ ഒളിമങ്ങാതെ നിന്നു. വൈസ്രോയിയിൽ നിന്ന് വിശിഷ്ടമായ 'സർ' സ്ഥാനവും കൊല്ലങ്കോട്ടു രാജാവിന് ലഭിച്ചിരുന്നു. 'രാജാ സർ വാസുദേവരാജാ' എന്നമട്ടിൽ രണ്ടററത്തും 'രാജാ' ചേർത്തുള്ള ഈ സ്ഥാനപ്പേരിനെ കളിയാക്കിയാണ് സഞ്ജയൻ പണ്ട് കൊല്ലങ്കോട്ടു രാജാവിനെ 'ഉലക്കച്ചിറ്റു രാജാവെ'ന്നു വിളിച്ചത്.

ഗന്ധർവ്വകുലത്തിൽ പിറന്നവരാണ് കൊല്ലങ്കോട്ടു രാജാക്കന്മാരെന്ന ഉല്പത്തിക്കഥ നേരത്തെ സൂചിപ്പിച്ചുവല്ലോ. കൃതയുഗത്തോളം പഴക്കമുണ്ട് ഈ ഐതിഹ്യത്തിന്. കൃതയുഗത്തിൽ കാശ്യപപ്രജാപതിയാണത്രേ കൊല്ലങ്കോട്ടു രാജാക്കന്മാർക്ക് ഗന്ധർവ്വപദവി കല്പിച്ചത്. ഈ പദവിയുള്ളതുകൊണ്ട് കൊല്ലങ്കോട്ടു രാജാക്കന്മാർ ഭൂമിയിൽ ചവിട്ടാൻ പാടില്ല എന്നാണു നിയമം. സദാസമയവും മെതിയടിയിട്ടുവേണം നടക്കാൻ. ഇന്നും ഗുരുവായൂർ ക്ഷേത്രത്തിൽ കൊല്ലങ്കോട്ടു രാജാവിന് മെതിയടിയിട്ടു കടക്കാനനുവാദം നൽകുന്ന കീഴ്വഴക്കം ഈ ഗന്ധർവ്വകഥയുടെ ബാക്കിപത്രമാണ്.

അഞ്ചു നൂറ്റാണ്ടുകാലത്തെ രാജാധികാര ചരിത്രം മാത്രമുള്ള ഒരു മലനാട്ടു രാജാവിന് കൃതയുഗത്തോളം പഴക്കം കല്പിക്കുന്ന ഈ കഥ യുക്തിരഹിതവും കല്പിതവുമാണെന്ന് വ്യക്തമാണല്ലോ. അജ്ഞാതനാമാവായ കവി എഴുതിയ 'കാശ്യപക്ഷേത്ര മാഹാത്മ്യം' എന്ന ഒരു സംസ്കൃത കാവ്യമാണ് കൊല്ലങ്കോട്ടു രാജാവിന്റെ ഈവക അപദാനങ്ങൾ പാടിപ്പുകഴ്ത്തിയിട്ടുള്ളത്. കൊല്ലങ്കോട്ടു രാജാവിന്റെ പ്രതാപകാലത്ത് ഏതോ ആശ്രിതകവി രചിച്ചതാവണം ഈ കാവ്യം എന്നേ അനുമാനിക്കാൻ തരമുള്ളു.

'വീരരവി' എന്ന ഒരു ക്ഷത്രിയപ്രഭുവിന്റെ അനന്തരാവകാശികളാണ് കൊല്ലങ്കോട്ടു രാ



## കലി—27

ഉണ്ണി

സ്വാതന്ത്ര്യം കൊടുത്താലെ ശത്രുക്കൾ വെളിച്ചത്ത് വരൂ.
കൊള്ളാം, മിടുക്കൻ!
പയ്യന് നമ്മുടെ പാരിതോഷികമായി നല്ലൊരു ടി.വി. സെററ് അയച്ചുകൊടുക്ക
നാലു ചാനലുകളിൽ രാപകൽ

ജാക്കന്മാരെന്നാണ് 'കേരളചരിത്ര'ത്തിൽ ശ്രീധരമേനോൻ പറയുന്നത്. കൊല്ലങ്കോട്ടു രാജാക്കന്മാർ പേരിനോടൊപ്പം 'രവിവർമ്മ' എന്നു ചേർത്തുപോന്നിരുന്നത് അതുകൊണ്ടാണത്രെ.

എന്നാൽ വെങ്ങുനാട്ടു സ്വരൂപത്തെക്കുറിച്ച് വളരെ വിശ്വസനീയമായ ചരിത്ര നിഗമനങ്ങളിലെത്തിയിട്ടുള്ളത് പ്രശസ്ത ചരിത്രകാരനായ കെ.വി. കൃഷ്ണയ്യരാണ്. കൊല്ലങ്കോട്ടു രാജാക്കന്മാരുടെ 'വെങ്ങുനാട്ടു നമ്പിടിമാർ' എന്ന സ്ഥാനപ്പേരുവെച്ച് ഇവർ ക്ഷത്രിയന്മാരേ ആയിരുന്നില്ലെന്ന് കൃഷ്ണയ്യർ സ്ഥാപിക്കുന്നു. നമ്പൂതിരിക്കും നായർക്കുമിടയിലുള്ള ഒരുപജാതിയാണ് 'നമ്പിടി'. പൊന്നാനിക്കടുത്തുള്ള വന്നേരിഗ്രാമത്തിൽ നിന്ന് ആറുനൂറ്റാണ്ടോളം മുമ്പ് കൊല്ലങ്കോട്ടു കുടിയേറിപ്പാർത്ത ഒരു 'നമ്പിടി'ക്കുടുംബമാണത്രെ പിൽക്കാലത്ത് ബ്രാഹ്മണരുടെ സമ്പത്തും ഭൂമിയും കയ്യടക്കി 'വെങ്ങുനാട്ടു നമ്പിടി'യും കൊല്ലങ്കോട്ടു രാജാവുമായി തീർന്നത്. ഭൂമിസംബന്ധമായ പഴയ റവന്യൂ രേഖകളും ഈ നിഗമനത്തെ സാക്ഷ്യപ്പെടുത്തുന്നുണ്ട്.

കഥകളെന്തായിരുന്നാലും മലബാറിന്റെ സാമൂഹിക–സാംസ്കാരിക ചരിത്രത്തിന് കൊല്ലങ്കോട്ടുരാജാക്കന്മാർ നൽകിയ വിലപ്പെട്ട സംഭാവനകൾ ഒരിക്കലും മറക്കാവുന്നവയല്ല.

1888ൽ ധാത്രി വലിയ റാണിയുടെ കാലത്താണ് കൊല്ലങ്കോട്ട് കോവിലകം വക പ്രസിദ്ധമായ കൊല്ലങ്കോട് രാജാസ് ഹൈസ്കൂൾ സ്ഥാപിതമാവുന്നത്. മലബാറിൽ ആദ്യമായി തൊഴിലധിഷ്ഠിത വിദ്യാഭ്യാസം എന്ന ആശയം തന്നെ കൊണ്ടുവന്നത് രാജാസ് ഹൈസ്കൂളാണ്. ഭരതനാട്യം, കഥകളി, കർണ്ണാകടസംഗീതം, ബുക്ക്കീപ്പിംഗ്, ടൈപ്പ്റൈറ്റിംഗ്, അഗ്രിക്കൾച്ചറൽ ട്രെയ്നിംഗ് തുടങ്ങി ധാരാളം വൊക്കേഷണൽ കോഴ്സുകൾ വർഷങ്ങൾക്കുമുമ്പുതന്നെ രാജാസ് ഹൈസ്കൂളിൽ നടന്നുവന്നിരുന്നു. കാവുങ്ങൽ ശങ്കരപ്പണിക്കർ, ശങ്കരൻ കുട്ടിപ്പണിക്കർ, മഹാകവി പി. കുഞ്ഞിരാമൻനായർ തുടങ്ങിയ മഹാരഥന്മാർ ഇവിടെ അദ്ധ്യാപകരുമായിരുന്നു. വളരെ പഴയകാലം തൊട്ടുതന്നെ വിദ്യാർത്ഥികൾക്ക് സൗജന്യവും വിഭവസമൃദ്ധവുമായ ഉച്ചഭക്ഷണം നൽകിപ്പോന്നിരുന്നു രാജാസ് ഹൈസ്കൂൾ.

നൂറുവർഷം പിന്നിട്ട രാജാസ് ഹൈസ്കൂൾ ഇന്നും മലബാറിന്റെ വിദ്യാഭ്യാസരംഗത്ത് മുൻപന്തിയിൽത്തന്നെ നില്ക്കുന്നു. രാജവാഴ്ചയുടെ നന്മനിറഞ്ഞൊരു സ്മാരകമാണിത്.

പൊതുകാര്യപ്രസക്തനും മലബാർ ഡിസ്ട്രിക്റ്റ് ബോർഡ് പ്രസിഡണ്ടുമായിരുന്ന കൊല്ലങ്കോട്ടു മാധവരാജാവിന്റെ കാലത്താണ് മലബാറിലെ വിദ്യാഭ്യാസരംഗം വളരെയേറെ പുരോഗതിപ്രാപിച്ചത്.

കലാകാരന്മാരെ ആദരിക്കുന്നതിലും കൊല്ലങ്കോട് കോവിലകം മുൻപന്തിയിലായിരുന്നു. കാവുങ്ങൽ പണിക്കന്മാർ മാത്രമല്ല, കഥകളിയിലെ ഒന്നാംകിടകലാകാരന്മാരെല്ലാം കൊല്ലങ്കോടിന്റെ സ്നേഹപൂർണ്ണമായ ആതിഥ്യം ആവോളം അനുഭവിച്ചവരാണ്.

നല്ലൊരു ചിത്രകാരൻ കൂടിയായിരുന്നു 1988ൽ തീപ്പെട്ട വേണുഗോപാലവർമ്മ രാജാവ്. കൊല്ലങ്കോട് കോവിലകത്തെ ഒരു ചിത്രശാലയാക്കിയത് ഇദ്ദേഹമാണ്. വെങ്ങുനാട് സ്വരൂപത്തിന്റെ പ്രതാപങ്ങളും ദൈന്യങ്ങളും ഒരുപോലെ അനുഭവിക്കേണ്ടി വന്ന ഭരണാധികാരിയാണ് വേണുഗോപാലവർമ്മ രാജാവ്. അദ്ദേഹം അധികാരത്തിൽവന്ന് ഏറെക്കാലം കഴിയും മുമ്പെ തന്നെ ഭൂനിയമവും മറ്റ് റവന്യൂ പരിഷ്ക്കാരങ്ങളും വന്ന് കോവിലകത്തിന്റെ വരുമാനമാർഗ്ഗങ്ങൾ ഒന്നൊന്നായി അടഞ്ഞു. വാരിക്കോരി ദാനധർമ്മാദികൾ ചെയ്ത കൈകൾകൊണ്ടു തന്നെ ദാനംവാങ്ങേണ്ട സ്ഥിതിയിലേക്ക് കോവിലകത്തിന്റെ ഐശ്വര്യങ്ങൾ അസ്തമിച്ചു.

വേണുഗോപാലവർമ്മരാജാവിനുശേഷം അരിയിട്ടു വാഴ്ചനടത്തി അധികാരമേറ്റ രാമവർമ്മരാജാവ് ഇപ്പോൾ മദിരാശിയിലെവിടെയോ ആണ്. അധികാരോത്സവത്തിന്റെയും ശ്രീസമൃദ്ധിയുടേയും സ്മാരകങ്ങളായി ബാക്കിനില്ക്കുന്നത് ഈ കൂറ്റൻ സൗധശൃംഗങ്ങൾ മാത്രമാണ്. അതും തരത്തിൽ കച്ചവടക്കാരെത്തിയാൽ വില്പന

ശേഷം 49–ാം പേജിൽ





ജി.എൻ. പിള്ള

# സ്വപ്നങ്ങൾക്കപ്പുറം

**സോഷ്യലിസത്തെക്കുറിച്ച് പറയുമ്പോൾ മാർക്സ് പറഞ്ഞു, ഏംഗൽസ് പറഞ്ഞു, ലെനിൻ പറഞ്ഞു, സ്റ്റാലിൻ പറഞ്ഞു, മാവോയും ഹോചിമിനും ചെഗുവേരയും കാസ്ട്രോയും പറഞ്ഞു. അങ്ങനെയാണല്ലോ എവിടെയും വാദത്തിന്റെ ആരംഭം. ഇതൊരുതരം വേദനയാണ്; അല്ലെങ്കിൽ തർക്കപരമായ ഒരുതരം മാറാരോഗം.**

നിങ്ങൾ ചെറുപ്പക്കാർ സ്വപ്നം കാണുന്നു. സ്വപ്നം വർണ്ണരാജികളാണ്. സുഗന്ധിതങ്ങളായ ചില്ലുകൊട്ടാരങ്ങളിൽ ആരുടെയോ മധുരസ്പർശമേറ്റുണരാൻ ഒരു ഉറങ്ങും സുന്ദരി (sleeping beauty) കാത്തുകിടക്കുകയാണ്. എങ്ങനെയെങ്കിലും ചക്രവാളങ്ങൾക്കപ്പുറത്തുള്ള ആ ഹരിതരമ്യവനവിഭാഗം ഒന്നു കടക്കണം. കടന്നെത്തിയാലോ? പിന്നെ വിജയമായി. മായാദാസനു കിട്ടിയ വരദാനംപോലെ. എന്തിനെ തൊട്ടാലും അത് സ്വർണ്ണമായിത്തീരുന്നു. എങ്ങോട്ടുനോക്കിയാലും സോഷ്യലിസം തിളങ്ങിനില്ക്കുന്നു. ഇതൊരുതരം മാവേലിസ്വപ്നമാണ്. നാം നമ്മുടെ കളിമുറ്റങ്ങളിൽ വർണ്ണപുഷ്പങ്ങൾ നിറച്ച് വിളിച്ചുകൊണ്ടുവരുന്നു. കഴിഞ്ഞാലോ? സമ്മാന്യതയോടെ സല്കരിച്ച് സങ്കല്പമാർഗ്ഗം വഴി തിരിച്ചയയ്ക്കുന്നു. ഈ വിളിക്കലും തിരിച്ചയയ്ക്കലും നമ്മുടെ ഇച്ഛാപൂർത്തിയാണ്. ഇതിൽക്കവിഞ്ഞെന്തെങ്കിലും പുതിയ മനുഷ്യവർഗ്ഗം സോഷ്യലിസത്തെക്കുറിച്ച് ചിന്തിക്കുന്നുണ്ടോ? വിശ്വസിക്കാൻ പ്രയാസമാണ്.

## പരേതാത്മാക്കളും മാധ്യമങ്ങളും

സോഷ്യലിസത്തെക്കുറിച്ച് പറയുമ്പോൾ പറയണം. ഒരുപക്ഷേ, നമ്മുടെ സംസ്കാരപ്രവർത്തനത്തിന്റെ ഗതിയായിരിക്കും അതിനുകാരണം. ഉദാഹരണമായി നാം കൂടക്കൂടെ അത്യാവശ്യംവരുമ്പോൾ നിർമ്മിക്കുന്ന സിംപോസിയങ്ങളുടെ കഥയെടുക്കുക. ഇവിടെ മാർക്സ് സംസാരിക്കുന്നു. പ്ളാറ്റോയും ഫ്രോയ്ഡും സംസാരിക്കുന്നു. അരിസ്റ്റോട്ടിലും മാവോസേതുങ്ങും സംസാരിക്കുന്നു. അഥവാ, പരേതാത്മാക്കളായ പരേതാത്മാക്കൾ മുഴുവനും നമ്മിൽ വന്നു പ്രവേശിക്കുന്നു, യിലും ആകാശത്തിലും പ്രവേശിക്കാനാവാതെ മറ്റേതോ ലോകത്തിൽ, ഒരു വായവ്യലോകത്തിൽ ഒളിഞ്ഞിരുന്ന് തേങ്ങിക്കരഞ്ഞിരിക്കണം ഈ ആശയം. ഇത്തരക്കാരെ സംബന്ധിച്ചിടത്തോളം ഏട്ടിലെ പശുക്കൾ പുല്ലുതിന്നുന്നു. ആകയാൽ പുല്ലുകൾക്കുപകരം ഏടുകൾ തിന്നാൽ പള്ളകൾ വീർക്കുമെന്നും ആശയങ്ങൾ സമൃദ്ധങ്ങളായിത്തീരുമെന്നും അവർ വിശ്വസിക്കുന്നു. അല്പം ഒന്നുടക്കി നോക്കിയാൽ മതി. ഇവർ ധരിക്കുന്നതും

മാർക്സ് പറഞ്ഞു, ഏംഗൽസ് പറഞ്ഞു, ലെനിൻ പറഞ്ഞു, സ്റ്റാലിൻ പറഞ്ഞു, മാവോയും ഹോചിമിനും ചെഗുവേരയും കാസ്ട്രോയും പറഞ്ഞു. അങ്ങനെയാണല്ലോ എവിടെയും വാദത്തിന്റെ ആരംഭം. ഇതൊരുതരം വേദനയാണ്; അല്ലെങ്കിൽ തർക്കപരമായ ഒരുതരം മാറാരോഗം. സോഷ്യലിസം എന്ന ഒരാശയം, അത് ദിവാസ്വപ്നം പോലെ ആരോടും പറയാനാവാത്ത ചില മിന്നല്പിണറുകൾ മാത്രമായി ഒരു മനസ്സിലിരിക്കുന്നു എന്നു കരുതുക. ആ നിലയിൽ അത് അവിടെ അതേനിലയിൽ നില്ക്കുന്നതുകൊണ്ട് ആർക്ക് എന്താണ് പ്രയോജനം? പാൽക്കടല്ക്കരയിൽ പൗർണ്ണമികൾ പൂത്തുനില്ക്കുന്നു. കാണാൻ എന്തു ഭംഗി? പക്ഷേ, കണ്ടിട്ടുവേണ്ടേ? അപ്രാപ്യവും ആനന്ദദായകവുമായ ഒരു ലോകത്തെക്കുറിച്ചുള്ള ഇച്ഛാപൂർത്തിയാണെന്നു വരുമോ സോഷ്യലിസം? എങ്കിൽ അതൊരു പൂങ്കിനാവായിരിക്കും. എന്നും അന്തിവരെ കത്തിനില്ക്കും. പിന്നെ ആയിരം താരങ്ങളായി തിരിച്ചുദിക്കും. പക്ഷേ, ജനസാമാന്യത്തിന് അതുകൊണ്ടുള്ള പ്രയോജനം? അതുപോകട്ടെ. ഉദ്ധരണികളെക്കുറിച്ചാണല്ലോ പറഞ്ഞുവന്നത്. നമുക്കെന്തും ജീവിച്ചിരിക്കുന്നവർ പറഞ്ഞാൽപ്പോരാ; മരിച്ചവർ തന്നെ സംഭാഷണം ചെയ്തു തിരിച്ചുപോവുന്നു. പക്ഷേ, ജീവിക്കുന്നവരോ? അവർ മാധ്യമങ്ങളായി മാറുന്നു. പരേതങ്ങളായി മാറിയ ആശയങ്ങളുടെ സാന്നിധ്യത്തെ ബലപ്പെടുത്തുന്ന മാധ്യമങ്ങളായി മാറുക എന്നതാണല്ലോ നമ്മെ സംബന്ധിച്ചിടത്തോളം ഇന്നു സിംപോസിയം. ഇവിടെ ഒരു ചോദ്യമുയരാം. പൂർവ്വലോകം ചരിത്രമല്ലേ? പൂർവ്വികന്മാരായ മഹാപുരുഷന്മാർ ചരിത്രപുരുഷന്മാരല്ലേ? ശരിയാണ്. പക്ഷേ, മറിച്ചൊന്നു ചോദിച്ചാലോ? ചരിത്രത്തിന് ചലനമില്ലേ? നമ്മുടെ ഘോഷയാത്രകളിൽ വർണ്ണഭംഗിയോടെ വലിച്ചെഴുന്നെള്ളിച്ചുകൊണ്ടുവരുന്ന നിശ്ചല ചിത്രങ്ങളുടെ (ടാബ്ലോ) കൂട്ടമാണെന്നു വരുമോ ചരിത്രം?

## കുതിരയ്ക്കു മുന്നിൽ വണ്ടി!

കമ്മ്യൂണിസത്തെക്കുറിച്ചെന്തെങ്കിലും പറയുമ്പോൾ ആവേശത്തോടെ വാദിക്കുന്നവരെ കണ്ടിട്ടുണ്ട്. അവർക്ക് സ്ഥാപിച്ചുകിട്ടേണ്ടത് ഒന്നാണ്: കമ്മ്യൂണിസം കമ്മ്യൂണിസ്റ്റ് മാനിഫസ്റ്റോയിൽ നിന്ന് ഉണ്ടായി. കമ്മ്യൂണിസ്റ്റ് മാനിഫസ്റ്റോ ഉണ്ടാകുന്നതിനുമുമ്പോ? ചിലപ്പോൾ മറിച്ചും ചോദിക്കാൻ തോന്നിയിട്ടുണ്ട്. ഒരുപക്ഷേ, മുതലാളിത്തത്തെ ഭയന്ന് ഭൂമി ഉദ്ധരിക്കുന്നതും പുസ്തകങ്ങളായിരിക്കും. ഒരർത്ഥത്തിൽ നോക്കിയാൽ ഇതൊരു നല്ല വാദമാണ്. കുതിരയ്ക്ക് മുന്നിൽ വണ്ടിയെ കെട്ടി പിറകോട്ട് ഓടിച്ചുപോകുന്ന വാദം. ഈ വാദമനുസരിച്ച് ആദ്യം ബിസിനസ് മാനേജ്മെൻറുണ്ടാകുന്നു, പിന്നെ ബിസിനസ്സും. ആദ്യം ഔഷധപുസ്തകങ്ങളും ചികിത്സാഗ്രന്ഥങ്ങളുമുണ്ടാകുന്നു. എന്നിട്ടൊടുവിൽ ചികിത്സാപദ്ധതികളും. ഇത്തരം അന്തസ്സാരശൂന്യമായ ചിന്താഗതികളാണ് പുതിയ യുഗത്തിൽ പല സ്ഥലങ്ങളിലും സോഷ്യലിസത്തെക്കുറിച്ച് കുടഞ്ഞിടുന്ന ചർച്ചകളിൽ മുഴങ്ങിക്കേൾക്കാൻ കഴിയുന്നത്. പൊതുവെ ബുദ്ധിജീവികളിൽ കാണുന്ന വൻകിട വേദനകളിലൊന്ന് അവർ വാദത്തിനുവേണ്ടി തത്വങ്ങളെ സമീപിക്കുന്നു എന്നതാണ്. സാധാരണക്കാരന്റെ രീതിയാണ് എന്നെ സംബന്ധിച്ചിടത്തോളം ചിന്തയുടെ രീതി. അതിനപ്പുറത്ത് ഗന്ധമാദനങ്ങളാണ്; ദേവമണ്ഡലങ്ങളും. അത്രത്തോളം പോയി സോഷ്യലിസത്തിന്റെ ഭാഷ പഠിച്ചെടുത്തു കൊണ്ടുവരാൻ ആർക്കു കഴിയും? അതിനു താഴോട്ടിറങ്ങിയാലോ? അവിടെ പണ്ടാരോ പറഞ്ഞതുപോലെ ചെകുത്താന്റെ നാടുകളാണ്. അവിടെ നിന്നുകേൾക്കാൻ കഴിയുക

ചൊറിച്ചിലും പല്ലുകടിയും മാത്രമാണ്. എങ്കിലും അവൻെറ പല്ലുകടിക്കുള്ളിൽ നിന്ന് പുസ്തകങ്ങൾ പുറത്തുവരുന്നു. പുസ്തകങ്ങളായ പുസ്തകങ്ങളൊക്കെയും അവൻെറ ദംഷ്ട്രയിൽ നിന്നു രൂപംകൊണ്ടതാകുന്നു എന്ന മട്ടിൽ അവൻ പ്രചരിപ്പിക്കുന്നു. ഇതൊരർത്ഥത്തിൽ ശരിയുമാകുന്നു. പാവം ചെഗുവേര! നടന്നത് ഒരുടന്തടി വിപ്ളവം! ചിറകടിച്ചു പറന്നുപോയ ആ പ്രാണൻെറ പിന്നാലെ ചെഗുവേരയെക്കുറിച്ചുള്ള പുസ്തകങ്ങൾ; പ്രസിദ്ധീകരണങ്ങൾ! എല്ലാം വെളിച്ചമാകുന്നു. പക്ഷേ, വെളിച്ചം ഇരുളിൻെറ ഘനഗഹ്വരങ്ങളിൽ നിന്ന് പുറത്തേക്കു മിന്നിവരുന്നു. പ്രശസ്ത നോവലിസ്റ്റായ സി.വി. രാമൻപിള്ളയുടെ ഒരു കഥാപാത്രം പറഞ്ഞത് എത്ര കഠോരമായ സത്യം! ''ഇരുളേ, നീ നെടുഘ്നതി.''

## സഹജതയോ പ്രകാശധാരയോ?

സോഷ്യലിസത്തെക്കുറിച്ചാണല്ലോ കുമാരനും കൂട്ടുകാരും ചോദിക്കുന്നത്? ചോദ്യകർത്താക്കൾക്കും നന്ദി. മാന്യ ചോദ്യകർത്താക്കളേ, നിങ്ങൾ ഉദ്ദേശിക്കുന്നതുപോലെ അത്ര കിറുകൃത്യമായ, നമ്മുടെ ലാബറട്ടറികളിൽ വിളഞ്ഞുകിട്ടുന്നതുപോലെ, സായൻസികമായ അച്ചുകൂടങ്ങളിൽ തെളിഞ്ഞുകിട്ടുന്നതുപോലെ പരിനിഷ്ഠിതവും പൗസ്തികവുമായ ഒന്നല്ല എന്നെ സംബന്ധിച്ചിടത്തോളം സോഷ്യലിസം. എന്തെന്നാൽ അത് എവിടെയും വിളഞ്ഞുകിട്ടുന്നില്ല. വിളഞ്ഞതു തന്നെ വീണുകിളിർത്ത് മറ്റൊരു പരിണാമമെടുത്ത് വേറൊന്നായി വീണ്ടും വിളയുന്നു. കൃഷിയുടെ ആദിമകാലഘട്ടത്തിൽ പ്രാകൃതൻ ഭക്ഷിച്ച ചമ്പാവു നെല്ല്. അതുതന്നെയാണ് നാമിപ്പോഴും ഭക്ഷിക്കുന്നത്. നെല്ല് ഭക്ഷിക്കുന്നു; അരിഭക്ഷിക്കുന്നു. പക്ഷേ, പണ്ടത്തെ നെല്ലും അരിയും തമ്മിൽ, പുതിയ നെല്ലും അരിയും തമ്മിൽ എന്തൊരന്തരം! അക്കഥ നില്ക്കട്ടെ. നിങ്ങൾ കൊയ്ത്തുനിലത്തിൽ കറ്റകൾ കൊയ്തുകൂട്ടിയിട്ടുണ്ടോ? കാല പെറുക്കി ഉപജീവനം കഴിച്ചിട്ടുണ്ടോ? രണ്ടിടത്തും നെല്ലുണ്ട്. രണ്ടുനെല്ലും ഒരേ നെല്ലാണ് എന്നറിയുന്നിടത്തുവെച്ചാണ് എൻെറ നോട്ടത്തിൽ സോഷ്യലിസം എന്ന ആശയത്തിൻെറ ഉദയം. ഇവിടെ ചോദ്യം ഒന്നുമാത്രം. ഒരാൾ കുനിഞ്ഞിരുന്നു പെറുക്കുന്നു. മറ്റൊരാൾ നിവർന്നുനിന്നു മെതിക്കുന്നു; കളം നിറയ്ക്കുന്നു. രണ്ടും എന്തുകൊണ്ട്? ഇവിടെ എനിക്ക് നിരവധി ആശയങ്ങളുണ്ട്. അപൂർണ്ണനാണല്ലോ മനുഷ്യൻ. അവന് ദൈവമാകാം. കാലുതെറ്റിയാലോ? മൃഗവും. ആനിലയ്ക്ക് എൻെറ സംശയം ഇങ്ങനെയാണ്: സോഷ്യലിസം മനുഷ്യൻെറ സഹജഗതിയാണോ? പെറ്റുവീണപ്പോൾ മുതൽ സോഷ്യലിസത്തിനു വേണ്ടി ജീവിക്കണം എന്ന ഹൃദയഗതിയോടെ സഞ്ചരിക്കുന്ന വിഭാഗമാണോ മനുഷ്യൻ? ആണെന്ന് എനിക്കു തോന്നിയിട്ടില്ല, തോന്നുന്നുമില്ല. സ്വന്തം ടെറിറ്ററിക്കുവേണ്ടി പ്രാകൃതവർഗ്ഗം കലഹം കൂടിയിരുന്നു. കൂടുതൽ നല്ല സ്ഥലത്തിനുവേണ്ടിയുള്ള യാത്രയിൽ യുദ്ധങ്ങളുണ്ടായിരുന്നു. താൻ പെറുക്കിവയ്ക്കുന്ന പഴത്തിൽ മറ്റൊരാൾ കൈവയ്ക്കുമ്പോൾ പ്രഹരമുണ്ടാവുന്നു. താൻ എയ്തിട്ട പന്നിയുടെ ജഡത്തിനുവേണ്ടി ശിവനും അർജ്ജുനനും തമ്മിൽ കലഹിക്കുന്നു. ഇതു സത്യമാണ്. നമ്മുടെ വ്യവസ്ഥകളെല്ലാം പരിശോധിക്കൂ. ഇത്തരം കലാപങ്ങളെ ഇല്ലാതാക്കുന്നതിനു വേണ്ടിയാണ് അവയിൽ ഭൂരിഭാഗവും. ആ നിലയ്ക്കു നോക്കുമ്പോൾ സുദീർഘമായ ബാഹ്യാഭ്യന്തര പ്രവർത്തനങ്ങളോടെ മനുഷ്യൻ സംസ്കരിച്ചും പരിഷ്കരിച്ചും കയ്യിലെടുത്ത മറ്റൊരു ദീപ്തി ലോകമാണ് സോഷ്യലിസം. നേടുന്നവർക്ക് വിട്ടുകൊടുക്കേണ്ടിവരുന്നു. സോഷ്യലിസം നേടാൻ ശ്രമിക്കുന്നവരോ? അവർക്ക് തങ്ങളെത്തന്നെ വിട്ടുകൊടുക്കേണ്ടിവരുന്നു. ആന്തരികമായ സ്വാർത്ഥം വിട്ടുകളഞ്ഞുകൊണ്ട് മനുഷ്യൻ കർമ്മങ്ങൾ കൊണ്ടു കടഞ്ഞെടുക്കുന്ന ആന്തരികവും ബാഹ്യവുമായ വെളിച്ചത്തിൻെറ ലോകമല്ലാതെ മറ്റെന്താണ് സോഷ്യലിസം? ''മനുഷ്യാ, നീ നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക.'' ഇതൊരു മഹാവാക്യമാകുന്നു. എന്തെന്നാൽ എനിക്ക് എന്നെ സ്നേഹിക്കാൻ കഴിയുന്നു. അയൽക്കാരനെയോ? അവനെ സ്നേഹിക്കാൻ കഴിയാതെ പോകുന്നു. ഇതിനു കാരണം ഞാൻ തന്നെ ഈ സ്നേഹത്തെ വെടിഞ്ഞാലോ? അഥവാ. ഈ സ്നേഹത്തെ വിശ്വസ്നേഹമാക്കി മാറ്റിയെടുത്താലോ? അപ്പോൾ സോഷ്യലിസമുണ്ടാവുന്നു. ആകയാൽ സമുചിതമായ മാനവഭാവഭൂമിയിൽ നിന്ന് പൊട്ടിവിടരുന്ന സംസ്കാരത്തിൻെറ പ്രകാശധാരയാകുന്നു സോഷ്യലിസം.

## സ്നേഹത്തിൻെറ വെളിച്ചം

നീ നിന്നെപ്പോലെ നിൻെറ അയൽക്കാരനെയും സ്നേഹിക്കുക-ഏറ്റവും വലിയ ഹൃദയത്തിൽ നിന്നു വന്ന വാക്യം. പക്ഷേ, ഇതിലെന്താണിത്ര മാഹാത്മ്യം? ഓരോരുത്തർക്കും ഓരോന്നിലാണല്ലോ ആസക്തി? ഭർത്തൃഹരിയെക്കുറിച്ചുള്ള തമിഴ്കഥയിൽ പറയുമ്പോലെ രാജാവിന് റാണിയിൽ, റാണിക്ക് കുതിരക്കാരനിൽ. കുതിരക്കാരനോ? അവന് ദാസിയിൽ! എൻെറ അഭിപ്രായം ഞാൻ പറയാം. ആദ്യമായി തനിക്കുപുറത്ത് ഒരു ലോകമുണ്ടെന്നു ചൂണ്ടിക്കാട്ടിയത് ക്രിസ്തുവായിരുന്നു. നിന്നെ സ്നേഹിക്കുക നിൻെറ ആവശ്യമാണ്. എന്തെന്നാൽ നീ ആഗ്രഹിക്കുന്നത് സുഖമയമായ ഒരു ജീവിതമാകുന്നു. പക്ഷേ, ഈ ജീവിതം സാധിച്ചെടുക്കണമെങ്കിലോ? നീ നിൻെറ അയൽക്കാരനെ സ്നേഹിക്കണം. ആശയം സ്പഷ്ടമാകുന്നു. അകത്തേക്കുള്ള വഴി പുറത്തുകൂടിയാകുന്നു. അകത്ത് സ്വസ്ഥതവേണമെങ്കിൽ പുറം ശുദ്ധമാക്കിവയ്ക്കുക. പുറത്ത് അവ്യവസ്ഥ; അകത്ത് വ്യവസ്ഥ-അങ്ങനെ സാധ്യമല്ല ആർക്കും ഒരിക്കലും. ആകയാൽ തനിക്കു വേണ്ടി ലോകത്തെ പരിഷ്കരിക്കുക എന്ന ആശയം സ്പഷ്ടമായി ഭവിക്കുന്നു. തനിക്കു വേണ്ടി ലോകം നന്നാകുക, മറിച്ച് ലോകത്തിനുവേണ്ടി താൻ നന്നാകുക. അതുമൊരാശയം തന്നെ. പക്ഷേ, ഇതെത്രപേർക്കു സാധ്യമാകും? കൈലാസം നന്നാകാൻവേണ്ടി ഏകാദശി-വലിയ ചിന്താഗതി തന്നെ. പക്ഷേ, പ്രായോഗികത? അവിടെയാണ് പ്രശ്നം. അഞ്ചിടങ്ങഴി കറക്കാം; അകിടിലുണ്ട്. ചെന്നു 'പിടിച്ചാലോ? ചവിട്ടും. അഞ്ചുതുള്ളി കൈയിൽ കിട്ടില്ല. അത്തരം കറവവറ്റിയ ഗോക്കളെക്കൊണ്ട് എന്താണ് പ്രയോജനം? എനിക്ക് ക്രിസ്തുവിനെ ബഹുമാനമാണ്. എന്തെന്നാൽ പ്രായോഗികമായ കാര്യങ്ങളിലേക്കായിരുന്നു അദ്ദേഹത്തിൻെറ തത്ത്വശാസ്ത്രപരമായ സഞ്ചാരം. എനിക്ക് ക്രിസ്തുവിനെ ബഹുമാനമാണ്—മറ്റൊരു കാര്യത്തിൽ കൂടി. ലോകത്തിൽ വെച്ച് ഏറ്റവും അധികം ഉച്ചത്തിൽ കൂവി അലമുറയിട്ട് അന്തരിച്ച ദൈവവും അദ്ദേഹം തന്നെയായിരുന്നു. ''ഏലി, ഏലി, ലാമാ ശാബക്താനി''. ക്രിസ്തു കരഞ്ഞു. എന്തെന്നാൽ അദ്ദേഹത്തിന് വേദനയുണ്ടായിരുന്നു. വേദനിക്കുക എന്നത് മനുഷ്യസ്വഭാവമായിരുന്നു. ക്രിസ്തു മനുഷ്യർക്കിടയിൽ ദൈവവും ദൈവങ്ങൾക്കിടയിൽ മനുഷ്യപുത്രനുമായിരുന്നു. അതുകൊണ്ടാണല്ലോ മനുഷ്യപുത്രനെ വീണ്ടും ക്രൂശിക്കുക എന്ന മണ്ഡലത്തിൽ വെച്ചു തന്നെ അഹന്ത മാറ്റിക്കളയുന്ന ബലികർമ്മം ഏർപ്പെടുത്തിയിരിക്കുന്നത്. ക്രിസ്തുചരിതം സരളവും വിചിത്രവും രഹസ്യാത്മകവുമായിരുന്നു എന്നു ചുരുക്കം. മരിക്കുന്നതിനുമുമ്പ് മനുഷ്യർക്കു വേണ്ടി വേദനിച്ച, മനുഷ്യർക്കുവേണ്ടി വേദനിച്ചുകൊണ്ട് വിണ്ണിനെ നോക്കി നിലവിളിച്ച മഹാത്മാവിനെ എനിക്കു വിശ്വസിക്കാൻ കഴിയും എന്നു ചുരുക്കം.

## മനുഷ്യനെവിടെ?

മനുഷ്യൻ! എന്തൊരു മനോഹരമായ പദം! പണ്ടൊരിക്കൽ ഗോർക്കി പറഞ്ഞു: എനിക്കു സംശയമില്ല; ഗോർക്കി മനുഷ്യനെ സ്നേഹിച്ചിരുന്നു. തൻെറ സ്നേഹത്തെയാണല്ലോ പിന്നീട് ഇരട്ടമുനയുള്ള വാളാക്കി അദ്ദേഹം ഉപയോഗിച്ചത്. മനുഷ്യൻ മഹത്ത്വമുള്ളവനാകുന്നു. എന്നാൽ മനുഷ്യനായിത്തീരണമെങ്കിലോ? അവിടെയാണ് പ്രശ്നം; സങ്കടം. ആത്മാവിലെ തൊപ്പകൾ പറിക്കുക, ഒരു ശൈലിയാണ്. പക്ഷേ, ആർക്കു കഴിയും ഈ ശൗചം? തന്നെത്തന്നെ ക്ളീനാക്കിമാറ്റുന്ന ഈ ശുചീകരണപ്രവർത്തനം? ഒരു പരിപൂർണ്ണനായ കാടൻ, കൊള്ളക്കാരൻ ഒരു ദിവസം ഗുഹയിൽ കേറുന്നു; വിമലീകരിച്ചു പുറത്തിറങ്ങുന്നു; മഹാകവിയായിമാറുന്നു. അതു പക്ഷേ, അങ്ങനെ എളുപ്പവഴിയല്ല. മനുഷ്യനാകുന്നതിനു മുൻപ് നമ്മിൽത്തന്നെയിരിക്കുന്ന മൃഗത്തോട് യുദ്ധം ചെയ്യേണ്ടിവരുന്നു. സമരം നിരന്തരവും സുശക്തവുമായിത്തീരുമ്പോൾ വീരനുണ്ടാകുന്നു. തന്നിലെ മൃഗത്തെ ജയിച്ചു കീഴ്പ്പെടുത്തിയ മഹാവീരനുമാത്രമേ ലോകത്തിൻെറ മൃഗവൃത്തിയെ ജയിക്കാൻ കഴിയൂ എന്നു ചുരുക്കം. ഇതൊരു കടങ്കഥയാണ്. ഒരു പക്ഷേ, താന്ത്രികമായ ഒരു കടങ്കഥ. ഇക്കടങ്കഥ വെച്ചു നോക്കുമ്പോൾ എത്രപേരുണ്ടായിരിക്കും ഒരു സമൂഹത്തിൽ മനുഷ്യർ? മനുഷ്യർ ഉണ്ടായിക്കഴിഞ്ഞിട്ടില്ല എന്നതുകൊണ്ട് അവനെ ചൊല്ലിയുള്ള പ്രശ്നങ്ങൾക്ക് മഹത്ത്വമുണ്ടാകുന്നു എന്നാണ് എൻെറ അഭിപ്രായം. മൃഗത്തിനു പ്രശ്നമില്ല. ഉണ്ടെങ്കിൽത്തന്നെ ഒരു പ്രശ്നമേയുള്ളൂ; സ്വന്തം പ്രശ്നം. സ്വന്തം പ്രശ്നത്തിൻെറ പൂർത്തീകരണത്തിനുവേണ്ടി അവൻ മുന്നോട്ടു വരുന്നു; മറ്റുള്ളവരെ ആക്രമിക്കുന്നു. സ്വന്തം സ്വാർത്ഥം പൂർത്തീകരിച്ചുകൊണ്ടും ചുറ്റുപാടുകളെ നശിപ്പിച്ചുകൊണ്ടും മുന്നോട്ടു പോകുന്നു. ഈ മൃഗത്തെ തപഃസ്വാധ്യായാദികൾ കൊണ്ടു മെരുക്കിവയ്ക്കാം. അതൊരു വഴിയാണ്. രാജനീതികൊണ്ട്, അവൻെറ പല്ലും നഖവും മുറിച്ചുവയ്ക്കാം. അതുമൊരു വഴിയാണ്. ഈ രണ്ടു വഴികളിലും വച്ച് അവർ നമ്മളെ കളിപ്പിക്കുന്നു. പിടിവിട്ടു മാറിക്കൊണ്ടു വേഷം മാറി വരികയും ലോകത്തെ നശിപ്പിച്ചുകൊണ്ട് തമോ വിഷം വ്യാപിപ്പിക്കുകയും ചെയ്യുന്നു. ഒരുദാഹരണമെടുക്കുക. എനിക്കു ജീവിക്കാൻ പ്രതിമാസം അയ്യായിരം രൂപവേണം. ഞാനത് കമ്പനി മാനേജറോടു പറഞ്ഞാലോ? അയാളെന്നെ കളിയാക്കും, പറഞ്ഞുവിടും. അപ്പോഴാണ് എൻെറ മറ്റൊരു മാർഗ്ഗം. നമുക്കു ജീവിക്കാൻ പ്രതിമാസം പതിനായിരം രൂപ വേണം; സഖാക്കളേ സംഘടിക്കുവിൻ. ഇവിടെ വച്ചു ഞാൻ നിസ്വാർത്ഥിയാകുന്നു; നേതാവാകുന്നു; വിപ്ളവകാരിയും. എല്ലാ വിപ്ളവങ്ങളുടെയും പിന്നിൽ വ്യക്തിയും വ്യക്തിയുടെ പിന്നിൽ സ്വാർത്ഥവും മറഞ്ഞുകഴിയുന്നു എന്നകാര്യം മറക്കാതിരിക്കുക. രാഷ്ട്രീയമായ കയ്യാങ്കളികളിൽ പലതും കാണാറുണ്ട്. ഉദാഹരണമായി ഒരാൾ എൻെറ കുടുംബശത്രുവാകുന്നു. അവനെ തട്ടുക എൻെറ ആഗ്രഹമാകുന്നു. പക്ഷേ, അതെങ്ങനെ പറയും. ആകയാൽ ഞാൻ പറയുന്നു: ''അവൻ വർഗ്ഗശത്രുവാകുന്നു. അവനെ തട്ടുക''. കാര്യം ശരിയല്ലേ? എല്ലാ ശരികളും ശരിപ്പെടുത്തപ്പെട്ട ശരികളാകുന്നു എന്ന കാര്യം മറക്കാതിരിക്കുക. അതായിരിക്കും എനിക്കും നിങ്ങൾക്കും ലോകത്തിനും ശുഭം നല്കുന്ന മഹാകാര്യം.

## ദേവാസുര യുദ്ധം

മനുഷ്യൻ മൃഗമാകുന്നു. അതായത് സ്വന്തം സ്വാർത്ഥത്തിനുവേണ്ടി മാത്രം ജീവിക്കുന്ന ജന്തു. ഇവിടെ അവന് ഒന്നിൽ മാത്രമേയുള്ളൂ വിശ്വാസം. മറ്റെന്തിലുമല്ല, ബലത്തിൽ. ബലം സംഭരിച്ചുകൊണ്ട് അവൻ പിടിച്ചെടുക്കുന്നു; ഭോഗിക്കുന്നു. ഇവിടെ മറ്റാരുടെയും പ്രശ്നം അവൻെറ കണ്ണിൽ പ്രശ്നമല്ലാതായിത്തീരുന്നു. പ്രാകൃതന് തൻെറ എതിരാളിയോടുണ്ടായിരുന്ന ചിന്താഗതി സരളമായിരുന്നു. തനിക്കു നേരെ വരുന്ന ഒന്നിനെ, അതായത് തൻെറ എതിർഭാഗത്തെ ഇല്ലാതാക്കുക എന്നതു തന്നെ. നീക്കിക്കളയുക എന്നാൽ ഇല്ലാതാക്കുക എന്നു തന്നെ അർത്ഥം. ചുരുക്കത്തിൽ ഭോഗവും സംഹാരവും. അതായത് ബുഭുക്ഷയും ജിഘാംസയും. എത്രകാലം ഇതിൻെറ നടുവിലായിരുന്നു അവൻെറ ജീവിതചക്രം. ഇന്നും നമ്മുടെ മനസ്സിലെ തമോദേവതകൾ വെളിപാടുകൊള്ളുമ്പോൾ വെട്ടുന്നു. വെട്ടിച്ചോര ചാടിക്കുകയും ചോര നേദിക്കുകയും ചെയ്യുന്നു. മനുഷ്യൻ എത്ര വേഗത്തിലാണ് ശാന്തിദൂതൻെറ വേഷം കെട്ടുന്നത്. ലോകശാന്തി, വിശ്വശാന്തി—അങ്ങനെ എന്തെല്ലാം ശാന്തികൾ! എന്നാൽ, ഇതു നേടണമെങ്കിലോ? അവിടെയാണ് സമരം അനിവാര്യമായിത്തീരുന്നത്. തന്നിൽത്തന്നെ അന്തർലീനമായിരിക്കുന്ന മൃഗവൃത്തികളെ ജയിച്ചെടുക്കാൻ കഴിയുമോ എന്നതാണ് എവിടെയും പ്രശ്നം.

മനുഷ്യൻ മനുഷ്യനായിത്തീരുമ്പോഴാണ് അവനു പ്രശ്നം. തന്നോടും ലോകത്തോടും നിരന്തരമായി സമരം ചെയ്യേണ്ടിവരുന്നു എന്നതാണ് അതിലെ ഏറ്റവും വലിയ വേദന. മൃഗത്തിന് അതിൻെറ പഴയമാളം മതി. ശൗചമോ സൗകര്യമോ അവനു പ്രശ്നമല്ല. പക്ഷേ, മനുഷ്യനോ? അവിടെ അവന് സൗകര്യം പ്രശ്നമായിത്തീരുന്നു. ശുചിത്വം പ്രശ്നമായിത്തീരുന്നു. ശൗചത്തിനും സൗകര്യത്തിനും വേണ്ടി അവന് തന്നോടും പരിസരത്തോടും സമരം ചെയ്യേണ്ടിവരുന്നു. തൻെറ പരിസരത്തോടൊപ്പം തൻെറ ലോകത്തെക്കൂടി മാറ്റിയെടുക്കേണ്ടിവരുന്നു. പൊതുവെ ഈ സമരം, ഒരുപക്ഷേ, ഇതുതന്നെയാവണം സാധകന്മാരുടെ ദേവാസുരയുദ്ധം, ഒഴിവാക്കാനാണ് എല്ലാ മനുഷ്യനും ആഗ്രഹിക്കുന്നത്. ചരിത്രത്തെക്കുറിച്ച് ആഴത്തിൽ ചിന്തിച്ചുചെല്ലുന്നവർക്കെല്ലാം അറിയാം, വീരന്മാരും വിപ്ളവവും ഉണ്ടാവുകയാണ് ചെയ്യുന്നത്; എങ്ങും ഒന്നും ഉണ്ടാക്കപ്പെടുന്നില്ല.

**പെററുവീണപ്പോൾ മുതൽ സോഷ്യലിസത്തിനു വേണ്ടി ജീവിക്കണം എന്ന ഹൃദയ ഗതിയോടെ സഞ്ചരിക്കുന്ന വിഭാഗമാണോ മനുഷ്യൻ? ആണെന്ന് എനിക്ക് തോന്നിയിട്ടില്ല; തോന്നുന്നുമില്ല.**

കാലത്തിൻെറ, കർമ്മത്തിൻെറ മൂശയിൽ എല്ലാം വന്നു വീഴുന്നു, ഉരുകുന്നു; കാലോചിതമായ ഒന്ന് രൂപം കൊള്ളുന്നു. ഇതല്ലാതെ ടൈംടേബ്ൾ വെച്ചുകൊണ്ടു വിപ്ളവം തീർക്കാം എന്നു സിദ്ധാന്തിക്കുന്നവരുണ്ട്. അവർ സർവശക്തന്മാരാകുന്നു. എന്തെന്നാൽ, അവർ ജീവിച്ചിരിക്കെയും മരിക്കുമ്പോഴും അനിഷ്ടസംഭവങ്ങൾ യാതൊന്നും നടക്കാതെ പോകുന്നു.

## എവിടെ നിന്നു തുടങ്ങണം?

ജീവിതത്തിൻെറ ഏറ്റവും വലിയ പ്രശ്നം ജീവിക്കുക എന്നതുതന്നെ. പക്ഷേ, എങ്ങനെ? തമ്മിൽ തച്ചുകൊല്ലാതെയും തമ്മിൽ കണ്ടാൽ സ്നേഹിച്ചും ലയിച്ചും ജീവിക്കുക-അതൊരു വർഗ്ഗത്തിനേ കഴിയൂ—മനുഷ്യവർഗ്ഗത്തിന്. മനുഷ്യവർഗ്ഗമാകുമ്പോൾ മാത്രമേ അവന് കമ്മ്യൂണിസത്തെക്കുറിച്ചു ചിന്തിക്കാനാകൂ. മറിച്ച് മറ്റാരെങ്കിലും നിർബന്ധിച്ച് കമ്മ്യൂണിസത്തിലേക്കു കൂട്ടിക്കൊണ്ടുപോയാലോ? എനിക്കു സംശയമില്ല. അത് കൂട്ടിക്കൊണ്ടു പോകലായിരിക്കില്ല; കൂട്ടിലേക്ക് കൊണ്ടുപോകലായിരിക്കും. അവസരം കിട്ടിയാലോ? അപ്പോഴായിരിക്കും കൂട്ടുകൾ പൊളിയുക—പുറത്തുവന്നുനിന്ന് ഉച്ചത്തിൽ അലറുക. അത്തരം സോഷ്യലിസം കൊണ്ട് എന്താണ് പ്രയോജനം? എൻെറ കണ്ണിൽ സോഷ്യലിസം ആർത്ഥികമായാൽ മാത്രം പോരാ, ആർത്ഥികശക്തി നേടി മൃഗങ്ങളുണ്ടാകാം. അവർക്ക് തങ്ങൾക്കെതിരായ ശത്രുമൃഗങ്ങളെ കൊണ്ടുവന്നു കൂട്ടിലാക്കി അഴിയടച്ച് ആർത്തുവിളിക്കാൻ കഴിഞ്ഞെന്നുവരാം. ആർത്ഥികസ്വാതന്ത്ര്യമിരിക്കെ, ഭൗതികസംതൃപ്തിയുടെ വസന്തം വിളയിച്ചെടുക്കുക, മാനുഷികമായ ഗുണങ്ങളുടെ മറ്റൊരു വിളവുകൂടി വിതച്ചു കൊയ്തെടുക്കാൻ മനുഷ്യനു കഴിയണം. ആ ഗുണങ്ങളിൽ വെച്ചേറ്റവും വലിയ ഗുണം സ്നേഹമായിരിക്കണം. ഇവിടെ ചിലർക്കു വേണമെങ്കിൽ ഉടക്കുചോദ്യം ചോദിക്കാം. പണമില്ലാത്ത മനുഷ്യന് സ്നേഹിക്കാൻ കഴിയുമോ? ഉത്തരമിതാണ്: കഴിഞ്ഞെന്നും കഴിഞ്ഞില്ലെന്നും വരാം. ഇതുപോലെ തന്നെയാണ്, പണമുള്ളവരുടെ ഗതിയും. ഭോഗചാപല്യത്തിന്നിടയിൽ അവർക്കെവിടെയാണ് മനുഷ്യപ്രപഞ്ചത്തെ സ്നേഹിക്കാനും തഴുകാനും സമയം? അങ്ങനെയൊന്ന് സ്വാഭാവികമായി സംഭവിച്ചിരുന്നെങ്കിലോ? വിയറ്റ്നാമിനെക്കുറിച്ചോർമ്മിച്ച് ഖേദിക്കേണ്ടിവരുമായിരുന്നില്ലല്ലോ നമുക്ക്. മറിച്ച്, ഒരുപിടി അരിപോലും ആഹാരത്തിനു കരുതാത്ത സ്വന്തം വർഗ്ഗത്തെ നടുക്കടലിൽ പിടിച്ചിറക്കിയതും മനുഷ്യൻ തന്നെയാണ്. ഒരുപക്ഷേ, ദരിദ്രനായ മനുഷ്യൻ. നാം തെറ്റിൽ നിന്നു തുടങ്ങുന്നു; അതും തെറ്റാണ്. ശരിയിൽ നിന്നുതുടങ്ങുന്നു; അതും തെറ്റാണ്. ശ്രദ്ധേയമായ തെറ്റ്. ആകയാൽ നമ്മുടെ ശരിക്കു പിന്നിൽ തെറ്റും തെറ്റിനുപിന്നിൽ ശരിയും നിലകൊള്ളുന്നു എന്നറിഞ്ഞുകൊണ്ടു സഞ്ചരിക്കുകയാവും കൂടുതൽ വലിയ ശരി.

## തിയറിയും സ്വപ്നവും

സോഷ്യലിസം അല്ലെങ്കിൽ കമ്മ്യൂണിസം എന്നുപറയുമ്പോഴേക്കും തത്ത്വവാദങ്ങൾ വാരിച്ചൊരിയുന്ന സമ്പ്രദായമുണ്ടല്ലോ, 'ആധുനികദേവവാദം' (Modern Devinity Principle) എനിക്കത്രെ പിടിക്കുന്ന ഒന്നല്ല; ഞാൻ തുറന്നു പറയുന്നു. നെഗേഷൻ ഓഫ് നെഗേഷൻ എന്താണെന്നു പറഞ്ഞില്ലെങ്കിലും ഫ്യൂഡലിസത്തിൻെറയും ക്യാപ്പിറ്റലിസത്തിൻെറയും ഡെഫനിഷനുകൾ ശരിയാക്കിപ്പറയാൻ കഴിഞ്ഞില്ലെങ്കിലും കമ്മ്യൂണിസ്റ്റു തത്ത്വശാസ്ത്രത്തെക്കുറിച്ച് വിശ്വസിക്കാനും സംസാരിക്കാനും അധികാരമുണ്ടായിരിക്കണം മെന്നാണ് എൻെറ അഭിപ്രായം. മാർക്സിൻെറയും ഏംഗൽസിൻെറയും പുസ്തകങ്ങൾ എണ്ണിനോക്കിയതുകൊണ്ടോ കാണാതെ പഠിച്ചതുകൊണ്ടോ (അതൊരെളുപ്പപണിയല്ല) കമ്മ്യൂണിസമുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നില്ല. മാവോയുടെ കുട്ടിപ്പുസ്തകങ്ങളും ദിവ്യസൂക്തങ്ങളും പ്രചരിച്ച നല്ല നാളുകളെക്കുറിച്ച് ഓർമ്മിക്കുക. എന്നിട്ടെന്തുണ്ടായി? ഒരു ചെറിയ പാർട്ടിക്ക് അതിനകത്തു തന്നെ ഐക്യം നിലനിർത്തിക്കൊണ്ടുപോകാൻ കഴിഞ്ഞില്ല എന്നതാണ് ചരിത്രപരമായി ഞാൻ കാണുന്ന ഏറ്റവും വലിയ വിഡംബനം. ഒരു നാളെയ്ക്കുവേണ്ടി എല്ലാ നല്ല നാളെകളും— ഇതൊരു സഹിഷ്ണുതയാണ്. എങ്കിലും മനുഷ്യവർഗ്ഗത്തെസ്സംബന്ധിച്ചിടത്തോളം ഇതു വിധിയാകുന്നു; നൃശംസമായ വിധി. എൻെറ അഭിപ്രായം ഞാൻ ഇവിടെ തുറന്നു പറയുന്നു: കമ്മ്യൂണിസം മനുഷ്യമനസ്സിൻെറ സുസംസ്കൃതവും ഉദാത്തവുമായ ഭാവദശയാകുന്നു. അതിന് കളമൊരുങ്ങുന്നതിനു മുൻപ് എന്തു വന്നാലും തിരിച്ചുപോകുന്നു; വിപ്ളവത്തിൻെറ സുവർണ്ണസിംഹാസനം പോലും-ആകയാൽ മഹാകവി വൈലോപ്പിള്ളി പാടിയതുപോലെ;

"പുതിയൊരു യുഗമാണത്രേ വന്നു പി-
റന്നു, ധർമ്മപ്പെരുമാൾ, വീണ്ടും
മാനവ ഹൃദയമഹാസിംഹാസന-
മാർന്നവിടുന്നു, ഭരിക്കുമ്പോലും."

രണ്ടും രണ്ടും നാല്. ഗണിതശാസ്ത്രപരമായ ഒരു കൃത്യതയാകുന്നു ഇത്. പക്ഷേ, സിദ്ധാന്തങ്ങൾക്ക് അല്ലെങ്കിൽ സിദ്ധാന്തവാക്യങ്ങൾക്ക് ഇത്രത്തോളം മാന്യതയുണ്ടോ? ഇല്ലെന്നാണ് എൻെറ അഭിപ്രായം. പരിശോധിച്ചുനോക്കേണ്ടതാണ്. വിപ്ളവത്തിൻെറ കഥ തന്നെയെടുക്കുക. മുതലാളിത്തത്തിൻെറ തിയറി ശരിയായിരുന്നെങ്കിലോ? ബ്രിട്ടനിലായിരുന്നേനെ അതിൻെറ ഒന്നാമത്തെ വിജയം. മുതലാളിത്തം കമ്മ്യൂണിസത്തിനു കളമൊരുക്കുന്നു, ഒരുവശം. പക്ഷേ, ഇക്കാര്യം തലച്ചോറിലെത്തുമ്പോഴേക്കും കമ്മ്യൂണിസം മാറുന്നു. ആയിരമായിരം കൈകളുയർത്തി കമ്മ്യൂണിസത്തെ തഴയുന്ന ക്രൂരവും മർദ്ദകവുമായ ശക്തിയായി അത് മാറുന്നു. ഇതും സത്യമാകുന്നു. ലോകമാസകലമുള്ള കമ്മ്യൂണിസ്റ്റുശക്തികളെ പരാഭവപ്പെടുത്തുന്നതിനുവേണ്ട തന്ത്രങ്ങളായ തന്ത്രങ്ങൾ മുഴുവനും ആലോചിച്ചു കണ്ടെത്തുന്നു. ഫാക്ടറികൾക്കുള്ളിൽ തൊഴിലാളികൾക്ക് ഷെയർ നൽകുന്നു. ഷെയർ വാങ്ങിയ തൊഴിലാളികൾ കമ്പനികളുടെ ഉടമയായിത്തീരുന്നതോടെ വിപ്ളവം ചീറ്റിപ്പോകുന്നു. ഇവിടെയൊക്കെ കാര്യം സ്പഷ്ടമാകുന്നു. മുതലാളിക്കു വേണ്ടത് മുലാളിത്തത്തിൻെറ വഴി. തൊഴിലാളിക്കുവേണ്ടതോ? അതും മുലാളിത്തവഴി. രണ്ടും സ്വാർത്ഥങ്ങളാകയാൽ രണ്ടു സ്വാർത്ഥങ്ങൾക്കും ഭിന്നത മറന്ന് കെട്ടിപ്പുണരാൻ കഴിയുന്നു എന്നതാണ് ഏറ്റവും വലിയ രസികത്വം. ഏറെക്കാലം സോവ്യറ്റുകാർ കണ്ട മധുരസ്വപ്നങ്ങളിൽ ഒന്നായിരുന്നല്ലോ അമേരിക്കൻ മുതലാളിത്തം. നാം ആദ്യം സ്വപ്നം കാണുന്നു. പിന്നീട് സ്വപ്നഭൂമിയിൽ എത്തിച്ചേരുന്നു. ഇപ്പോൾ എല്ലാ കമ്മ്യൂണിസ്റ്റു രാഷ്ട്രങ്ങളും ഒരേ ഭൂമിയിൽ എത്തിച്ചേർന്നിരിക്കുന്നു; അമേരിക്ക എന്ന സ്വപ്നഭൂമിയിൽ. മനുഷ്യവംശം സ്വപ്നംകാണുന്നു. ഇച്ഛാപൂർത്തിയാണല്ലോ സ്വപ്നം. ഒരിക്കൽ ദരിദ്രവംശം സമൃദ്ധിയുടെ സ്വപ്നം കണ്ടു. അനീതികളിൽ വലഞ്ഞവർ നീതിയുടെ സ്വപ്നം കണ്ടു. എങ്ങും തളർന്നു വാടിക്കഴിഞ്ഞ ജനവർഗ്ഗം സ്വയം തളിർക്കുന്നതായും പൂക്കുന്നതായും സ്വപ്നം കണ്ടു. അടിമത്തത്തെ ഭസ്മീകരിച്ചുകൊണ്ട് പുതിയ ഒരു സ്വാതന്ത്ര്യത്തിൻെറ സ്വർലോകം തുറന്നുവെച്ചിരിക്കുന്നതായും സ്വപ്നം കണ്ടു. ഈ സ്വപ്നലോകം സോഷ്യലിസമായിരുന്നു. സോവ്യറ്റ് റഷ്യയായിരുന്നു, കമ്മ്യൂണിസമായിരുന്നു. അകലെ കേൾക്കുന്നതിനെക്കുറിച്ച് ആസക്തി പെരുകുന്നു. ഞങ്ങളുടെ തലമുറയെ സംബന്ധിച്ചിടത്തോളം പൗർണ്ണമിപോലെ സമ്പൂർണ്ണമായ ഒരു വിശ്വാസമായിരുന്നു സോഷ്യലിസം. അനീതിക്കും അന്യായത്തിനും എതിരെ, അസ്വാതന്ത്ര്യത്തിനും അധർമ്മത്തിനും എതിരെ പുതിയ ഒരു ലോകം ഉദിച്ചുയർന്നിരിക്കുന്നു. ഒരിക്കലും അസ്തമിക്കാത്ത ലോകം കമ്മ്യൂണിസ്റ്റു ലോകം! അത് ഒരാശ്വാസമായിരുന്നു. അതിൽ മാത്രം വിശ്വസിച്ചുകൊണ്ടായിരുന്നു ഏറെക്കാലം പാവപ്പെട്ടവർ പണിയെടുത്തിരുന്നത്. ഞങ്ങളുടെ തൊടിയിലും കാക്കകൾ പറന്നിരിക്കുന്നു. ഞങ്ങളുടെ പുളിച്ചിയും പൂത്തിരിക്കുന്നു. ഞങ്ങളുടെ ആദർശങ്ങൾ കല്പവൃക്ഷം പോലെ ഒരു നാട്ടിൽ സദാ വസന്തഭംഗിയോടെ ആർത്തും തളിർത്തും നില്ക്കുന്നു. പക്ഷേ, സ്വപ്നം തിരോഭവിച്ചപ്പോഴോ? സത്യം പറയട്ടെ, നൊമ്പരമുണ്ട്. ഇന്നലെ കണ്ടതെല്ലാം മിഥ്യയായിരുന്നുവോ? ചിന്തിച്ചുപോയി. ഇത്തരം ഒരു മിഥ്യാലോകത്തിനുവേണ്ടിയായിരുന്നുവോ യൗവനത്തിൽ ഞങ്ങൾ തർക്കിച്ചത്; അനേകം വാദമിഥ്യകൾ നിർമ്മിച്ചത്? പക്ഷേ, നൊന്തിട്ടുകാര്യമില്ലല്ലോ. സത്യം നിലനില്ക്കുന്നു. മിഥ്യകൾ തിരോഭവിക്കുന്നു. ഞങ്ങൾ വിശ്വസിച്ചത് ഇല്ലായ്മയിലായിരുന്നു. ഇല്ലായ്മയ്ക്കു നിലനില്ക്കാൻ ആവില്ലല്ലോ ഒരിക്കലും. പക്ഷേ, ഒരിക്കൽ ഉണ്ടായത് പിന്നീടൊരിക്കലും നശിക്കുന്നില്ല എന്നതാണ് വാസ്തവം. ഒരുപക്ഷേ, അത് തിരോഭവിച്ചെന്നുവരാം. തിരോഭവിക്കുന്നതും ലയിച്ചുകിടക്കുന്നുണ്ടായിരിക്കും നമ്മുടെ അന്തർബോധത്തിൽ, സംസ്കാരത്തിൽ-സരസ്വതീനദിപോലെ കമ്മ്യൂണിസം ലയിച്ചിട്ടുണ്ട്, ലോകമാകെ ലയിച്ചിട്ടുണ്ട്. ചിന്തയിൽ, കർമ്മപദ്ധതികളിൽ, വിശ്വാസങ്ങളിൽ. ആര് ഇളക്കിക്കളയാൻ ശ്രമിച്ചാലും അള്ളിപ്പിടിച്ചുനില്ക്കാൻ പറ്റിയ ശക്തിയും നേടിയിട്ടുണ്ട് തൊഴിലാളികളുടെ അന്തരംഗങ്ങളിൽ. സംഭവിച്ചത് താല്കാലികമായ ഒരു തിരോധാനം മാത്രം. കാലവും സ്ഥലവും വ്യക്തികളും യോജിച്ചുവരുന്ന ചരിത്ര സംഭവങ്ങളും പ്രതീക്ഷിക്കുക. തല്കാലം അതൊന്നേ കരണീയമായുള്ളു താനും.

## സാറന്മാരുടെ ആവർത്തനം

കമ്മ്യൂണിസം വന്നു. പോയി. പിന്നീട് കാണാതെയായി. ഒരുപക്ഷേ, അമേരിക്കൻ യൂണിവേഴ്സിററികളിലെവിടെയെങ്കിലും ഈ ആശയത്തിനു കുത്തിയിരിക്കാൻ ഒരു സ്ഥലം കിട്ടിയെന്നു വന്നേക്കാം. സമ്പത്തിൻെറ എന്നപോലെ ഔദാര്യത്തിൻെറയും ജന്മഭൂമിയാണല്ലോ അമേരിക്ക. ആയിൻറാൻഡിനെ മുതൽ രക്ഷിച്ച പാരമ്പര്യമുണ്ട് അവർക്ക്. ഇതൊക്കെ യാഥാർത്ഥ്യങ്ങളാണ്. പക്ഷേ, എൻെറ ചോദ്യം അതല്ല. വന്നതെന്തുകൊണ്ടു പോയി? വന്നതിൻെറ തെററോ, കൊണ്ടുവന്നവരുടെ തെററോ? പക്ഷേ, അപ്പോഴുമുണ്ട് മറെറാരു സംശയം. ഒരുപക്ഷേ, പ്രബലമായ സംശയം. വന്നതാരായിരുന്നു? കമ്മ്യൂണിസമോ സാറിസമോ? റഷ്യയിൽ കമ്മ്യൂണിസ്ററുകളായി ഭരിച്ചവരുടെ പേരുകളെടുത്തു പരിശോധിച്ചുനോക്കിയാലോ? കഷ്ടിച്ചു ലെനിൻെറ പേര് മാറിനിന്നു എന്നു വന്നേക്കാം. ബാക്കി ആരുടെ പിന്നിലുമുണ്ട് അധികാരം പിടിച്ചടക്കാനുള്ള വാസന. കിട്ടിയ അധികാരത്തെ ആജീവനാന്തം നിലനിർത്താനുള്ള വ്യഗ്രത. കാര്യം വ്യക്തമാണ്. ഒരിക്കൽ സാർ ചക്രവർത്തി ഭരിച്ചു; സമ്പത്തും അധികാരവുമെല്ലാം കൈയിൽ വച്ചു. സാർകുലം സംഹരിക്കപ്പെടുകയും കമ്മ്യൂണിസം സിംഹാസനം പിടിച്ചടക്കുകയും ചെയ്തപ്പോഴോ? ഒന്നിനു പകരം അനേകം 'സാറന്മാർ' ഭരിച്ചു. എല്ലാവർക്കും സാമ്രാജ്യത്വവും സുഖഭോഗവുമായിരുന്നു ആഗ്രഹം. അതുകൊണ്ടാണല്ലോ ഒരു ഡബിൾ റൊട്ടിക്കു വേണ്ടി ജനങ്ങൾ ക്യൂനിൽക്കേ ഒന്നിലധികം സുഖവാസ കേന്ദ്രങ്ങൾ കൈയിൽ വച്ചുകൊണ്ട് ഭരണകർത്താക്കൾ ആനന്ദോത്സവം ആസ്വദിച്ചത്. അങ്ങനെ നോക്കുമ്പോൾ റഷ്യയിൽ വന്നത് അവനായിരുന്നില്ല, മററവനായിരുന്നു, പഴയവൻ–സാറിസം. ഇവിടെ എനിക്ക് ഒന്നേ പറയാനുള്ളു. കമ്മ്യൂണിസം നീച സംസ്കാരമല്ല, മറിച്ച് ഉച്ചസംസ്കാരമാണ്. അതിന് ആദ്യമായി പാകപ്പെടേണ്ടത് ജനങ്ങളാണ്. രണ്ടാമത് നേതൃത്വമാണ്. ജനങ്ങളെ സ്നേഹിക്കുകയും ജനസ്നേഹത്തിൽ വസന്തം പോലെ വിടർന്നുനില്ക്കുകയും ചെയ്യുന്ന മനസ്സുകൾ. മനസ്സിൻെറ വിടർച്ച എന്നാൽ ആന്തരികമായ സ്വാർത്ഥചിന്ത വിട്ട്, ബാഹ്യലോകത്തിലേക്കുള്ള വികാസമാണ്. വികസിക്കുന്ന ചിത്തം ലോകത്തേയും ജനത്തേയും ഉൾക്കൊള്ളുന്നു. ലോകത്തിലേക്കു മനസ്സിനു വ്യാപിക്കുവാൻ കഴിയുന്നു എന്നതുകൊണ്ടല്ലോ മനുഷ്യനിൽ ആ മഹത്വം ദ്രവിച്ചുണ്ടാവുന്നത്-മനുഷ്യസ്നേഹം. ഈ മനുഷ്യസ്നേഹം നിരുപാധികമായി പ്രവഹിക്കുന്ന മനസ്സിനു മാത്രമേ നേതൃത്വാധികാരമുള്ളു എന്നു വയ്ക്കണം. അത്തരക്കാരുടെ സംഘം സംജാതമാവുന്നിടത്തു മാത്രമേ സോഷ്യലിസത്തെപ്പോലുള്ള മഹത്തായ ജീവിതക്രമങ്ങൾ നിലനില്ക്കാൻ പോകുന്നുള്ളു. പകരം ഒരു സിസ്ററത്തെ മറിച്ചിടുകയും അതേ സിസ്ററത്തിൻെറ വികൃതാധികാരങ്ങളെ പിടിച്ചടക്കുകയും ചെയ്യാൻ ശ്രമിക്കുക-ഒരു സാറിനെ വധിക്കുക; പല സാറന്മാരേയും അവരോധിക്കുക-അത്തരമൊരു സാഹചര്യത്തിൽ ഭൂതകാലമായിരിക്കും ആവർത്തിക്കുക-റഷ്യയിൽ ആവർത്തിച്ചത് അതായിരുന്നു. ഭൂതകാലം വരുന്നു; ആവേശിക്കുന്നു; ക്രോധിക്കുന്നു; തിരിച്ചുപോകുന്നു. പിന്നെയും പഴയതുപോലെ തന്നെ. നാളെ! നാളെ സാർ സിംഹാസനങ്ങൾ വരെയും അവിടെ വന്നുകൂടെന്നില്ല. പക്ഷേ, അതുകൊണ്ട് സോഷ്യലിസം നശിക്കാൻ പോകുന്നില്ല. എന്തെന്നാൽ കേവലമായ ഭൂതാവേശത്തിൻെറ മണ്ഡലത്തിൽ വെട്ടുന്ന വെറുമൊരു വികൃതഭാവമാവാനിടയില്ലല്ലോ സോഷ്യലിസം.

**ക്രിസ്തു മനുഷ്യർക്കിടയിൽ ദൈവവും ദൈവങ്ങൾക്കിടയിൽ മനുഷ്യപുത്രനുമായിരുന്നു. അതുകൊണ്ടാണല്ലോ മനുഷ്യപുത്രനെ വീണ്ടും ക്രൂശിക്കുക എന്ന മണ്ഡലത്തിൽ വച്ചുതന്നെ അഹന്ത മാററിക്കളയുന്ന ബലികർമ്മം ഏർപ്പെടുത്തിയിരിക്കുന്നത്.**

## മാറിയ കാലം

കമ്മ്യൂണിസം ഒരു സാമൂഹിക ജീവിതക്രമം ആയിത്തീർന്നിട്ടില്ല. വരാനിരിക്കുന്ന വസന്തത്തെക്കുറിച്ചു ചിന്തിക്കുന്നതുപോലെയാണ് കമ്മ്യൂണിസത്തെക്കുറിച്ചു ചിന്തിക്കുക. പക്ഷേ, ചൂഷണമില്ലാത്ത, സമൃദ്ധിയില്ലെങ്കിൽ പോകട്ടെ, ജീവിത പുരോഗതി വാഗ്ദാനം ചെയ്യുന്ന ഒരേയൊരു പ്രസ്ഥാനം-അത് കമ്മ്യൂണിസ്ററു പ്രസ്ഥാനമാണ്. ഇവിടെ പാർട്ടികൾ എഴുന്നെള്ളിച്ചുകൊണ്ടു നടക്കുന്ന കമ്മ്യൂണിസത്തിന് ഇപ്പറഞ്ഞ യോഗ്യതയുണ്ടെന്ന് എനിക്കു വിശ്വാസമില്ല. അവരിൽ പലരും കാലാകാലത്ത് പുറത്തേക്കു നോക്കിക്കാണുന്ന വൈക്കോൽത്തുറുവായിരിക്കും കമ്മ്യൂണിസം. ഒരുകാലത്ത് ചീനപ്പട്ടായിരുന്നല്ലോ നമുക്ക് കമ്മ്യൂണിസം. ഇപ്പോൾ അമേരിക്കൻ മൾബറിച്ചെടിയിന്മേലാണ് അവിടെയും പട്ടുനൂൽപ്പുഴുക്കൾ വളരുന്നത് എന്നു കേൾക്കുന്നു. അതെന്തുമാവട്ടെ, മർക്കടമുഷ്ടിയോടെ, കൊടിതോരണങ്ങളോടെ പാർട്ടികൾ കൊണ്ടുനടന്നു പോററുന്ന കമ്മ്യൂണിസത്തിന് കമ്മ്യൂണിസം എന്ന സ്വപ്നഭൂമിയോളം ചെന്നെത്താൻ കഴിഞ്ഞിട്ടുണ്ടോ? സാധ്യവുമല്ല. ആകയാൽ യാന്ത്രികമായ ഒരു കമ്മ്യൂണിസ്ററ് ലോകം കെട്ടിപ്പടുക്കാൻ ആരും വ്യാമോഹിക്കേണ്ടതില്ല. കൈയിൽ വരുന്ന തൊഴിലാളികളെ മുഴുവൻ മാർക്സിസം-ലെനിനിസം പഠിപ്പിച്ചെടുക്കുക; കമ്മ്യൂണിസ്ററാക്കിവയ്ക്കാൻ ഏററവുംവലിയ വഴികളിലൊന്നാണ് ഇത്. പക്ഷേ, കഴിയുമോ? അവർ എന്തുകൊണ്ട് കമ്മ്യൂണിസം, സോഷ്യലിസം കേൾക്കാൻ തയ്യാറാവുന്നു? ആശയത്തോടുള്ള പ്രതിപത്തികൊണ്ടോ; അതോ അതവർക്കുപകരിക്കും എന്ന വിശ്വാസംകൊണ്ടോ? കമ്മ്യൂണിസം വാഗ്ദാനം ചെയ്യുന്ന സ്വാതന്ത്ര്യം ഉട്ടോപ്യനിസം എന്ന പേരിൽ ആരെങ്കിലും കൈനിറയെ വാരിക്കൊടുക്കാൻ തയ്യാറായാലോ? ഇവരെങ്ങോട്ടു പോകും? സർവ്വലോകതൊഴിലാളികളെ സംഘടിക്കുവിൻ. നിങ്ങൾക്കു നഷ്ടപ്പെടുവാൻ ഒന്നുമില്ല; ഒരു കൈവിലങ്ങുമാത്രം. ഇതൊരു കാലത്തിൻെറ തീപ്പൊരി ചിതറുന്ന മഹാവാക്യങ്ങളിലൊന്നാകുന്നു. ഇവിടെ ചിന്തിക്കാനുള്ളത് ഇതാണ്: എന്തുകൊണ്ട് ഈ വാക്യത്തിന് ഇത്ര ശക്തിയുണ്ടായി? എനിക്ക് സംശയമില്ല, ആ കാലഘട്ടമാണ്; ആ കാലഘട്ടം സൃഷ്ടിച്ച പരിതഃസ്ഥിതിയാണ്. അന്ന് തൊഴിലാളികൾക്ക് നഷ്ടപ്പെടാൻ യാതൊന്നുമില്ലായിരുന്നു. എന്തെങ്കിലുമുണ്ടായിരുന്നുവെങ്കിൽ അവരെ ബന്ധിച്ചു നിർത്തുന്ന കൈവിലങ്ങു മാത്രം. സാംസ്കാരികമായി വ്യഖ്യാനിച്ചുചെന്നാലോ? എന്താകുന്നു കൈവിലങ്ങ്? മറെറാന്നുമല്ല മരണമാകുന്നു. മരണത്തെ അംഗീകരിക്കുകയാണ് മരണത്തെ ജയിക്കുക. അടിമത്തത്തിനെതിരെ, അസമത്വത്തിനെതിരെ, അന്ധകാരത്തിനെതിരെ പട വെട്ടുക; മരണംവരിക്കുക. അത് മോചനമാകുന്നു. ഇതാകുന്നു ആ വാക്യത്തിനർത്ഥം. പക്ഷേ, ഇന്നോ? ഇന്നത്തെ തൊഴിലാളിക്ക് ഫാക്ടറിയിൽ ഷെയറുണ്ട്. തനിക്കു ഷെയറുള്ള ഫാക്ടറി തൻെറ ഫാക്ടറി. അത്തരം ഫാക്ടറികൾക്കെതിരെ നമുക്ക് നീങ്ങാൻ സാധിക്കുമോ? പോരെങ്കിൽ പുതിയ യുഗമല്ലേ? ബോണസ്, ടി.വി തുടങ്ങിയ മററ് എന്തെല്ലാം ആനുകൂല്യങ്ങൾ? ഇപ്പോൾ മാർക്സ് വന്ന് എത്ര ഉച്ചത്തിൽ വിളിച്ചുപറഞ്ഞാലും ശരി തൊഴിലാളിക്ക് തിരിച്ചുപറയാനുണ്ട്. തങ്ങൾക്ക് പലതും നഷ്ടപ്പെടാനുണ്ട് എന്ന പരമാർത്ഥം. ആകയാൽ നഷ്ടപ്പെടാനില്ലാത്ത യുഗം പോയി മറഞ്ഞുകഴിഞ്ഞിരിക്കുന്നു എന്ന സത്യാവസ്ഥ നാം ഇനിയെങ്കിലും ഉൾക്കൊള്ളുക. സമ്മാന്യമായ ബോണസ്സും തലമുറകളിലേക്കുപോലും സംക്രമിച്ചു നില്ക്കുന്ന തൊഴിൽ സൗകര്യങ്ങളും മററും വലിച്ചെറിഞ്ഞുകൊണ്ട് ഒരൊററച്ചാട്ടത്തിൽ ഉടന്തടി വിപ്ളവത്തിന് ഏതു തൊഴിലാളിയായിരിക്കും സന്നദ്ധനാവുക? ആകയാൽ പഴയ വാക്യങ്ങൾ പുതിയ പശ്ചാത്തലത്തിൽ തിരുത്തി വായിക്കാൻ പഠിക്കുക. കാലം തലയിലെഴുത്തുപോലും തിരുത്തിക്കളയുന്നു. പിന്നെ വേണമല്ലോ പഴയ വാക്യങ്ങൾ!

## സ്വർഗ്ഗമോഹവും മോഹഭംഗവും

വിപ്ളവം ഒരു വർഗ്ഗസ്വപ്നമാകുന്നു. സ്വർഗ്ഗത്തെ ഭൂമിയിലേക്ക് കൊണ്ടുപോവുക. മനുഷ്യവർഗ്ഗത്തെ സംബന്ധിച്ചിടത്തോളം ഇതൊരാഗ്രഹമാണ്. പക്ഷേ, സ്വർഗ്ഗം അത് അന്നും ഇന്നും അന്തരിച്ചവർക്കുള്ള പ്രവേശദ്വാരമാകുന്നു. സ്വർഗ്ഗമെന്നാൽ സുഖമെന്നല്ലേ വാസ്തവത്തിൽ അർത്ഥം? പലരുടേയും സ്വർഗ്ഗം പലതരത്തിലാകുന്നു. അപ്സരസ്ത്രീരത്നങ്ങൾ ആലിംഗനം ചെയ്തു നില്ക്കുന്ന ഭോഗഭൂമിയാണ് വീരസ്വർഗ്ഗം. ദൈവത്തിന് സ്തുതി. അത്രയെങ്കിലും സങ്കല്പകാന്തി തിളക്കി വച്ചില്ലെങ്കിൽപ്പിന്നെ യുദ്ധഭൂമിയിൽവെച്ച് മരിക്കാൻ നമുക്കെവിടെനിന്ന് ആളെ കിട്ടും? ഇതു പക്ഷേ, മറെറാരു വിഭാഗക്കാർക്ക് മറെറാരു തരത്തിലായെന്നു വന്നേക്കാം. അനുഭൂതികൾ; ആശയങ്ങൾ. ചിലർക്ക് അമ്പലപ്പുഴ പാൽപ്പായസമായിരിക്കും സ്വർഗ്ഗത്തിൽ. മററു ചിലർക്കോ? നെയ്യിൽപ്പൊരിച്ച കോഴിയിറച്ചിയും. രണ്ടായാലും സ്വർഗ്ഗമുണ്ട്; സ്വർഗ്ഗസുഖങ്ങളും. ഒരു വിപ്ളവം വരുമ്പോൾ ഈ സ്വർഗ്ഗസുഖങ്ങളെ താഴോട്ടു കൊണ്ടുവരാനായിരിക്കും നാമാഗ്രഹിക്കുന്നത്. സ്വർഗ്ഗം ഇല്ലാത്തതും ഉണ്ടാക്കിയെടുക്കേണ്ടതുമാണെന്ന ബോധം വളരെനാൾ കഴിഞ്ഞേ പലപ്പോഴും നമ്മുടെ വിപ്ളവകാരികൾക്കുണ്ടായിട്ടുള്ളു. ആരും മരിക്കാനാഗ്രഹിക്കുന്നില്ല. ജീവിക്കാനാണ് ആഗ്രഹിക്കുന്നത്. സ്വർഗ്ഗത്തിനുവേണ്ടി മരിക്കുന്നവരും സ്വർഗ്ഗത്തിൽ ജീവിക്കാൻ തന്നെയാണ് ആഗ്രഹിക്കുന്നത്. ഏറെപ്പേർ മരിച്ചിട്ടും സ്വർഗ്ഗം തെളിയാതെ വരുമ്പോഴായിരിക്കും സ്വർഗ്ഗത്തെക്കുറിച്ചുള്ള സങ്കല്പത്തിന് കളങ്കം പററുക. വിപ്ളവത്തിൻെറ കാര്യത്തിലും ഇതുതന്നെയായിരിക്കും അനുഭവം. നമ്മുടെ പഴയ സ്വപ്നലോകങ്ങൾ

ശേഷം 49-ാം പേജിൽ

കെ.എം. മധുസൂദനൻ



**ഇന്ത്യൻ ചിത്രകലയുടെ വളർച്ചയെയും തളർച്ചയെയും മാധ്യമ വ്യവസായ സംസ്കാരം എങ്ങനെ സ്വാധീനിച്ചുവെന്നു പരിശോധിക്കുകയാണ് ഇവിടെ.**

# കാഴ്ചയുടെ ചരിത്രം

മൂന്നാംലോക രാജ്യങ്ങളിൽ ഇന്ന് ഒരു കുഞ്ഞ് ജനിച്ചുവീഴുന്നത് ദാരിദ്ര്യത്തിലേക്കും വർഗ്ഗീയാന്ധതയിലേക്കും മാത്രമല്ല, ടി.വി മുതൽ സിനിമാപരസ്യങ്ങൾവരെയുള്ള ദൃശ്യ–ബിംബ വ്യവഹാരങ്ങളുടെ നടുവിലേക്കുമാണ്. സിനിമാപരസ്യങ്ങൾ, ബിൽ ബോർഡുകൾ, വിവിധതരം നിറങ്ങളിൽ ഉല്പന്നങ്ങളുടെ കവറുകൾ, ടെക്സ്ററ് ബുക്കുകൾ, ദേവീദേവന്മാരുടെ ഫോട്ടോചിത്രങ്ങൾ, വസ്ത്രങ്ങൾ, പ്രണയഗാഥ മുതൽ പോർണോഗ്രാഫിവരെ പ്രമേയമാക്കുന്ന ചലച്ചിത്രങ്ങൾ ഇങ്ങനെ ഒരാൾ മുന്നിൽക്കാണുന്നതെന്തും നിരന്തരമായ വിസ്മയങ്ങളുടെ ലോകമാണ്. ഈ മാധ്യമങ്ങൾ സുരക്ഷിതമായ സമ്പന്നത നമുക്കു കാണിച്ചുതരുന്നു. വിലകുറഞ്ഞ മനുഷ്യന്, വിലകൂടിയ വസ്ത്രങ്ങൾ എങ്ങനെ ധരിക്കാം എന്നു മാത്രമല്ല, അയൽക്കാരനുകൂടി പ്രസ്തുത വസ്ത്രങ്ങൾ കിട്ടിയിരിക്കുന്നു എന്നുകൂടി അവ ബോദ്ധ്യപ്പെടുത്തുന്നു. 'നിങ്ങളെന്തേ, ഒന്നും വാങ്ങാത്തത്?' എന്നാണ് ടെലിവിഷൻ ഓരോ നിമിഷവും ചോദിച്ചുകൊണ്ടിരിക്കുന്നത്.

മാധ്യമവ്യവസായം അടിക്കടി പുരോഗമിക്കുന്ന സമൂഹമാണ് നമ്മുടേത്. ജീവിതച്ചെലവ് കൂട്ടുവാനും കുറയ്ക്കുവാനും പരസ്യങ്ങളും പത്രങ്ങളും നമ്മോടു പറയുന്നു. ഒരു രാഷ്ട്രീയ വ്യവഹാരം നുണയായി മാത്രമേ പത്രങ്ങൾക്ക് അവതരിപ്പിക്കാൻ കഴിയുന്നുള്ളു. വസ്തുതകളുടെ ഒരുവശം മാത്രം അവതരിപ്പിക്കുക വഴി ശരിയായ ചിത്രം തലതിരിഞ്ഞുകാണപ്പെടുന്നു ജീവിതയാഥാർത്ഥ്യങ്ങളെ സ്ററീരിയോ ടൈപ്പുകളിലൂടെ നോക്കിക്കാണുന്ന മാധ്യമങ്ങളിലെ ബിംബഘടന സാമൂഹ്യ പുരോഗതിയെ തീക്ഷ്ണമായി ചെറുത്തുനില്ക്കുന്നു. ഓരോ വ്യക്തിയുടെയും ക്രിയകൾ ചിട്ടപ്പെടുത്തുന്ന 'വിഷയങ്ങൾ' വിക്ഷേപിക്കുകവഴി 'ഇൻഫർമേഷനു'കളുടെ ഒരു ബൃഹത്സഞ്ചയം തന്നെ മാധ്യമങ്ങൾ സൃഷ്ടിക്കുന്നുണ്ട്. സാങ്കേതിക മേധാവിത്വത്തിലൂടെ സൂക്ഷ്മാഭിരുചികളെപ്പോലും നിയന്ത്രിക്കുന്ന ഈ പുതിയ സംസ്കാരം മത്സരാധിഷ്ഠിതമായ ഉപഭോഗഭ്രാന്തിൻെറ ഇരകളെയാണ് ഉല്പാദിപ്പിക്കുന്നത്. മാധ്യമങ്ങൾ വിക്ഷേപിക്കുന്ന 'വെറും അറിവുകൾ' ഭാഗികമെങ്കിൽക്കൂടി അനുഭവതലത്തിൽ ഉണർന്നു പ്രവർത്തിക്കുന്നവയാണ്. ഇന്നു കണ്ട സിനിമയിലെ നായകനെ വീണ്ടും കാണുവാനും, ഇന്നു വാങ്ങാനാലോചനയില്ലാത്തത് നാളെ വാങ്ങുവാനുമുള്ള 'ഇൻഫർമേഷനുകൾ'ക്കപ്പുറത്ത് സ്ത്രീ, പരിസ്ഥിതി, തൊഴിലാളി തുടങ്ങിയ അനേകം കാര്യങ്ങളും മാധ്യമങ്ങൾ വിക്ഷേപിക്കുന്നുണ്ട്. യാഥാർത്ഥ്യത്തെ പ്രതിലോമ കാഴ്ചപ്പാടിൽ അവതരിപ്പിക്കുകവഴി പ്രബലവും പ്രവർത്തനനിരതവുമായ പ്രയോഗമണ്ഡലമായി ചലച്ചിത്രം, ടെലിവിഷൻ, ചിത്രകല എന്നീ മാധ്യമങ്ങളെ ഉപയോഗപ്പെടുത്തുവാൻ ഭരണവർഗ്ഗങ്ങൾക്കു കഴിയുന്നു. വൻ സംസ്കാര വ്യവസായത്തിൻെറ ഭാഗമായ ഈ മൂന്നു ദൃശ്യമാധ്യമങ്ങളും യൂറോപ്യൻ സാങ്കേതികതകളാൽ ദിവസേന 'നവീകരിക്ക'പ്പെടുന്നുണ്ട്. നവീകരിക്കുക എന്നാൽ കൊളോണിയൽ അഭിരുചികളോട് താദാത്മ്യം പ്രാപിക്കാൻ പാകത്തിൽ മാററിയെടുക്കുക എന്നതാണ് ഈ മാധ്യമങ്ങളിലൂടെ കൈകാര്യം ചെയ്യുന്ന ആധുനികത അർത്ഥമാക്കുന്നത്.

ഒരു ശരാശരി പരസ്യത്തിൻെറ സൂചനകൾ ചരക്കിൻെറ ഗുണമേന്മകൾ മാത്രമല്ലാതാകുന്നത് പ്രസ്തുത പരസ്യം വ്യവസ്ഥിതിയെ താങ്ങിനിർത്തുന്ന പ്രത്യയശാസ്ത്രഘടകങ്ങൾകൂടി ഉൾക്കൊള്ളുന്നതുകൊണ്ടാണ്. താല്പര്യജനകങ്ങളായത് സ്വീകരിക്കുകയും അല്ലാത്തവ തിരസ്കരിക്കുകയോ മറന്നുകളയുകയോ ചെയ്യുന്ന ഉപഭോക്താവിൻെറ നിലപാടുകൊണ്ടുകൂടി പ്രതിലോമകരങ്ങളായ നിഗമനങ്ങളും ആശയങ്ങളും സമൂഹത്തിൽ പ്രസരിക്കുവാൻ ഇടവരുത്തുന്നു. സ്വന്തം ജീവിതത്തിനു വേണ്ടാത്തത് വെറും നുണകളുടെ സഞ്ചയത്തിൽപ്പെടുത്തുന്ന മദ്ധ്യവർഗ്ഗരീതി നിഷ്ക്രിയതയുടെയും ആർത്തിയുടെയും ലോകമാണ്. പരസ്യങ്ങളുടെ ഉപഭോഗം പ്രധാനമായും ഈ വർഗ്ഗത്തെ ചുററിപ്പററിയുള്ളതാകയാൽ, ഇവിടെ ചെറുത്തുനില്പ് ഇല്ല എന്നു പറയാം.

പത്രമാസികകളും, സിനിമാപരസ്യങ്ങൾ മുതൽ വൻ ഹോർഡിങ്ങുകളും സൈൻബോർഡുകളുമടങ്ങുന്ന അഡ്വർടൈസിംഗ് മേഖലയും, ഇലക്ട്രോണിക് മാധ്യമങ്ങളും പുറത്തുവിടുന്ന ദൃശ്യബിംബ വ്യവസ്ഥയുടെ പഠനം എളുപ്പമല്ല. ഈ ചിഹ്നവ്യവസ്ഥകൾ (Sign System) പ്രാചീന സമൂഹങ്ങളിലെ ഋജുവും സരളവുമായ ആശയവിനിമയരീതികളെ പിൻതള്ളിക്കൊണ്ട് അതിസങ്കീർണ്ണമായ ഒരു വ്യവഹാരലോകംതന്നെ ഉല്പാദിപ്പിച്ചിട്ടുണ്ട്. 'ഉപഭോഗഭ്രാന്തിൻെറ സംസ്കൃതി' (Civilization of excessive consumption)യെന്ന് പസ്സോളിനി വിളിക്കുന്ന മാധ്യമ സംസ്കാരത്തിൻെറ ബിംബകല്പനകൾക്ക് സമൂഹത്തിൻെറ ആഴത്തിൽ വേരുകളുണ്ട്. ഭരണാധികാരവും സാങ്കേതികവിദഗ്ദ്ധരും സംയുക്തമായി ഇടപെടുന്ന ഈ പുതിയ അധോലോകത്തിൻെറ നിഷ്കൃഷ്ടമായ വിശകലനം മാധ്യമങ്ങൾ ഏകപക്ഷീയമായി വിക്ഷേപിക്കുന്ന പ്രത്യയശാസ്ത്രഘടകങ്ങളെ ചെറുത്തുനില്ക്കാൻ സഹായിക്കും. സാംസ്കാരിക വ്യവസായം ഉല്പാദിപ്പിക്കുന്ന അഭിരുചികളെ മുൻനിർത്തിയാണ് 'വെറും വിവര'ങ്ങളും മററും സാമാന്യബോധമായി പടരുന്നത്. ഈ അഭിരുചികൾ സൃഷ്ടിച്ചെടുക്കുന്നതിൽ മാധ്യമങ്ങളുപയോഗിക്കുന്ന ശക്തമായ ഘടകങ്ങളിലൊന്ന് ദൃശ്യബിംബങ്ങളുടെ സന്നിവേശമാണ്. ഇന്ത്യൻ സിനിമകളിലും ടെലിവിഷനിലും ആവർത്തിച്ചു പ്രത്യക്ഷപ്പെടുന്ന താര–നായകസങ്കല്പത്തിൻെറ ഉറവിടങ്ങൾ, പരസ്യങ്ങളുടെ വിസ്മയിപ്പിക്കുന്നതും വിസ്തൃതവുമായ ലോകത്തിൻെറ ചിഹ്നബിംബങ്ങൾ, നിത്യോപയോഗസാധനങ്ങളിലെ ഡിസൈനുകളിൽ അടങ്ങിയിരിക്കുന്ന സങ്കീർണ്ണവും സൂക്ഷ്മങ്ങളുമായ ചിഹ്നവ്യവസ്ഥകൾ എന്നിവയുടെ അടിസ്ഥാനം പത്തൊൻപതാം ശതകത്തിൻെറ രണ്ടാം പകുതിയോടെ ചിത്രകലയിലും, ഈ നൂററാണ്ടിൻെറ രണ്ടാം ദശകങ്ങളിലെ ആദ്യകാല ചലച്ചിത്രങ്ങളിലും അഭിമുഖീകരിച്ച ആധുനികതാസങ്കല്പങ്ങളുമായി ബന്ധപ്പെട്ട പ്രതിസന്ധിയുടെ ലോകങ്ങളിലാണ്. ഈ പ്രവർത്തനങ്ങളെക്കൂടി വിലയിരുത്തിക്കൊണ്ടുള്ള മാധ്യമ വിശകലന രീതി പുതിയ ദൃശ്യബിംബങ്ങളുടെ അർത്ഥതലങ്ങൾ അറിയുന്നതിന് സഹായകമായിരിക്കും. ഇത്തരം അന്വേഷണങ്ങൾ ധാർമ്മികമായ ആശങ്കകളെക്കാൾ സൗന്ദര്യശാസ്ത്രപരമായ ഇടപെടലുകളിലേക്കാവും ചെന്നെത്തുക.

പത്തൊൻപതാം ശതകങ്ങളിലെ ശ്രമങ്ങളാണ് ഇന്ത്യൻ പൗരാണിക കലയും സൗന്ദര്യശാസ്ത്രാദികളും ഇന്ന് അവശേഷിച്ചിട്ടുള്ള രൂപത്തിലെങ്കിലും നിലനിർത്തുവാൻ സഹായകമായത്. ഇന്ത്യൻ ആർക്കിയോളജിയും മററും രൂപപ്പെട്ടു വരുന്ന കാലമായിരുന്നു അത്. അതിനുമുൻപുവരെ മൺമറഞ്ഞു കിടന്നിരുന്ന അവശിഷ്ടങ്ങളും സാഹിത്യസാമഗ്രികളും നിരീക്ഷണത്തിനു വിധേയമായത്, കൊളോണിയൽ–ഇന്ത്യയിൽ ആവിർഭവിച്ച പുതുചിന്തയുടെയും ചെറുത്തുനില്പുകളുടെയും ഭാഗമായി വികസിച്ച ഇന്ത്യൻ എന്ന സങ്കല്പത്തിൻെറ ഭാഗമായിട്ടായിരുന്നു. എന്നാൽ കൊളോണിയൽ സംസ്കാരം രണ്ടുതരത്തിലുള്ള ഭാഷ കൈകാര്യം ചെയ്തിരുന്നു. ഒന്ന് ദേശീയമായ കാഴ്ചപ്പാടിലൂന്നുമ്പോൾ മറെറാന്ന് രാജ്യത്തിനു പുറത്തെ മറെറാരു വർഗ്ഗവുമായി സാത്മീകരണത്തിനു മുതിരുന്നു. ഒരുവശത്ത് ദേശീയമായ അഭിരുചികൾ പേറുമ്പോൾത്തന്നെ കൊളോണിയൽ വർഗ്ഗതാല്പര്യങ്ങൾക്കു വഴങ്ങുന്ന ഉപഭോഗതൃഷ്ണകൾ പ്രകാശിപ്പിക്കുന്നു.

1830 കളിലാണ് ഇംഗ്ലീഷ് ഒരു പ്രധാനപ്പെട്ട വിഷയമായിട്ടുള്ള വിദ്യാഭ്യാസ പരിപാടികൾ ഇന്ത്യയിൽ ഉടലെടുക്കുന്നത്. ബ്രിട്ടീഷ് കൊളോണിയൽ താല്പര്യങ്ങൾ നടപ്പിലാക്കുവാൻ സംവിധാനം ചെയ്തെടുത്ത ഈ വിദ്യാഭ്യാസത്തിൻെറ ഉപയോഗങ്ങൾ ആരംഭത്തിൽ ലഭിച്ചിരുന്നത് സവർണ്ണവിഭാഗങ്ങൾക്കായിരുന്നു. പുരോഗമനാശയങ്ങൾ മനസ്സിലാക്കുവാൻ തുടങ്ങിയ സവർണ്ണ നേതാക്കളായിരുന്നു, ബ്രിട്ടീഷ് വിരുദ്ധ സമരങ്ങളുടെ ഭാഗമായി പൗരാണിക കലയുടെ പുനരുജ്ജീവനത്തിനുള്ള പ്രവണതകൾ ഉയർത്തിപ്പിടിച്ചത്. ഇന്ത്യൻ മാർക്കററുകളിൽ ഇംഗ്ലീഷ് ചരക്കുകൾ വിററഴിയുന്ന കാലമായിരുന്നു അത്. താണതരം എൻഗ്രേവിങ്ങുകളും, ഒലിയോഗ്രാഫുകളും, ലിത്തോഗ്രാഫുകളും, ഓയിൽ–വാട്ടർക്കളർ ചിത്രങ്ങളും ഇന്ത്യൻ മാർക്കററുകളിൽ സുലഭമായി. ഈ ചിത്രങ്ങൾ, താരതമ്യേന രണ്ടാംതരം ബ്രിട്ടീഷ് ആർട്ടിസ്ററുകളുടെ രചനകളായിരുന്നു. കൽക്കത്തയിലും ബോംബെയിലുമായി വളർന്നുകൊണ്ടിരുന്ന ഉദ്യോഗസ്ഥരായ ബ്രിട്ടീഷുകാരും, ഇന്ത്യാക്കാരുമായ ഇടത്തരക്കാരുടെ വീടുകൾ അലങ്കരിക്കുന്നതിനായി ഇതിനൊരു വിപണിയും കണ്ടെത്താനായി.

എന്നാൽ പൗരാണിക ഇന്ത്യൻ കലയെക്കുറിച്ച് ബ്രിട്ടീഷുകാർക്ക് വലിയ മതിപ്പൊന്നും ആദ്യകാലത്ത് ഉണ്ടായിരുന്നില്ല. വെറും 'ഓറിയൻറൽ ക്യൂരിയോസ്' ആയിട്ടേ അവരതിനെ കണ്ടിരുന്നുള്ളു. അതുതന്നെ കരകൗശല മേഖലകളെക്കുറിച്ചു മാത്രം. ഇന്ത്യൻ കല, മേൽത്തരം എന്തെങ്കിലും രചനകൾ ഉല്പാദിപ്പിച്ചിട്ടുണ്ട് എന്നു പറയാൻ അവർ വിസമ്മതിച്ചിരുന്നു. അക്കാലത്ത് ഇന്ത്യയിൽ സന്ദർശനത്തിനു വന്ന പ്രിൻസ് ഒഫ് വെയിൽസ് തനിക്കു സമ്മാനിച്ച ഉപഹാരങ്ങളെ ചൂണ്ടിക്കാട്ടി 'ഇന്ത്യാക്കാർ അവരുടെ ദൈവങ്ങളെ തികച്ചും വൃത്തികെട്ട രീതിയിൽ നിർമ്മിച്ചെടുക്കുന്നത് സഹതാപാർഹ'മാണെന്നായിരുന്നു വിലയിരുത്തിയത്. റോജർ ഫ്രൈയും ക്ലൈവ് ബെല്ലും അടക്കമുള്ള ബ്രിട്ടീഷുകാരായ എഴുത്തുകാർ വിലക്ഷണങ്ങളെന്ന് ആദ്യകാലത്ത് എഴുതിത്തള്ളിയതായിരുന്നു ഇന്ത്യൻ പൗരാണിക കല എന്ന് നിഹാർ രഞ്ചൻ റേ പറയുന്നുണ്ട്. പ്രസിദ്ധനായ ഫ്രഞ്ചുശില്പി, റൊഡാൻ (August Rodin) നടരാജവിഗ്രഹത്തെക്കുറിച്ചു പറഞ്ഞിട്ടുള്ള ഇന്നു വളരെ പ്രസിദ്ധമായ വിശേഷണങ്ങളായിരിക്കും ഇന്ത്യൻ കലയെ സംബന്ധിച്ച ആദ്യകാല മതിപ്പുകൾ. അന്നത്തെ ഇന്ത്യയിൽ ബ്രിട്ടീഷുകാരുടെ ഇടയിൽ പ്രചാരത്തിലിരുന്ന അക്കാദമിക് റിയലിസത്തിൻെറ പരിമിതികൾ മറെറാരു ദേശത്തിലെ കലയെ മനസ്സിലാക്കുന്നതിൽ നിന്ന് തടയുകയാണു ഫലത്തിൽ ചെയ്തത്. ഇന്ത്യയിൽ ബ്രിട്ടീഷുകാരുടെ ഭരണകാലത്ത് മിക്കവാറും കരകൗശലവേലകൾ നശിപ്പിക്കപ്പെട്ടിട്ടുണ്ട്. ലോഹത്തിലുള്ള ചിത്രപ്പണികൾ, ആഭരണനിർമ്മാണം, കളിമണ്ണിലുള്ള കൗതുകവസ്തുക്കളുടെ നിർമ്മാണം, കാലിക്കോ അച്ചടി, പരവതാനി നിർമ്മാണം തുടങ്ങിയ പ്രാദേശിക കൈത്തൊഴിലുകൾ തകർന്നുപോവുന്നത് ഇക്കാലത്താണ്. ചിത്രകലയിൽ പ്രബലമായിരുന്ന പല പ്രധാന ശൈലികളും നിലച്ചുപോവുന്നതും ഇതോടുകൂടിയാണ്. മുഗൾക്കൊട്ടാരങ്ങളിലും മററും നിലനിന്നിരുന്ന മിനിയേച്ചർ ചിത്രങ്ങളുടെ നിർമ്മാണം അവസാനിച്ച് കമ്പനിപെയിൻറിംഗുകളുടെയും മററും ഉല്പാദനം ആരംഭിച്ചിരുന്നു. രജപുത്–പഹാഡി മിനിയേച്ചറുകൾ പൂർണ്ണമായ സ്തംഭനാവസ്ഥ നേരിടുന്ന കാലമായിരുന്നു അത്.



കമ്പനി പെയിൻറിംഗ്

കാഴ്ചയുടെ വ്യത്യസ്തതലങ്ങളെ അവലംബിച്ച് ഇന്ത്യയിൽ നിലനിന്നിരുന്ന ചിത്രകലാസമ്പ്രദായങ്ങളെ ഇങ്ങനെ വേർതിരിക്കാവുന്നതാണ്.

ഒന്ന്: വാസ്തുശില്പവുമായി ബന്ധപ്പെട്ട് കാഴ്ച കടന്നുചെല്ലുന്ന എല്ലാ പ്രതലങ്ങളിലും ചിത്രങ്ങൾ വരച്ച് കാഴ്ച സജീവമാക്കുന്ന രീതി. അജന്തയിലും തെക്കെ ഇന്ത്യൻ സംസ്ഥാനങ്ങളിലും നിലനിന്നിരുന്ന ചുമർചിത്ര രചനാസമ്പ്രദായം. അജന്തയിൽ ഗുഹയുടെ അന്തർഭാഗത്താണ് ചിത്രങ്ങൾ വരച്ചിട്ടുള്ളത്. ഒരു ഭാഗത്തുനിന്നും മറെറാരു ഭാഗത്തേക്ക് നീങ്ങിയാണ് ചിത്രങ്ങൾ കണ്ടിരുന്നത്. പന്തങ്ങൾ ഉപയോഗിച്ച് പ്രകാശമാനമാക്കിയ ചിത്രപടലങ്ങൾ ഗുഹയ്ക്കകത്തെ ചുമരുകൾ മുഴുവനും നിറഞ്ഞുനില്ക്കുന്നു. രൂപങ്ങളെ പുറത്തേക്കു വ്യാപിപ്പിക്കുന്ന (Advancing) രീതിയിലാണ് ചിത്രങ്ങൾ വരച്ചിട്ടുള്ളത്. കേരളത്തിലെ നൂറിലധികം വരുന്ന ക്ഷേത്രങ്ങളിലും, കൃഷ്ണപുരം, പത്മനാഭപുരം, മട്ടാഞ്ചേരി കൊട്ടാരങ്ങളിലുമുള്ള ചുമരുകളിലെ ചിത്രങ്ങളും ഈ സമ്പ്രദായംതന്നെയാണ് അവലംബിച്ചിരിക്കുന്നത്.

രണ്ട്: കണ്ണ് ചലിക്കാതെ നില്ക്കുകയും ചിത്രം ചലിക്കുകയും ചെയ്യുന്ന സമ്പ്രദായം. പ്രധാനമായും ചിത്രീകരണങ്ങളെ ഉപജീവിച്ച് കഥ പറയുന്ന രീതി ഇന്ത്യയിലെ പല ഗോത്രവർഗ്ഗക്കാരും സ്വീകരിച്ചിരുന്നു. ചുരുളുകളായോ, സമാന്തരമായി നിവർത്തിയ രീതിയിലോ, കഥയുടെ പരിണാമത്തിനനുസരിച്ച് ചിത്രങ്ങളെ ചലിപ്പിക്കുന്ന സ്വഭാവം.

രാജസ്ഥാനിലെ പാബുജീ കാ പട്ട്: ബംഗാളിലെ ജാതു പട്ട്.

മൂന്ന്: ഒരു ചതുരത്തിനുള്ളിൽത്തന്നെ (Frame) കണ്ണിനു ചലനാത്മകത ആവശ്യപ്പെടുന്ന ആഖ്യാനശൈലി. മുഗൾക്കൊട്ടാരത്തിൽ ഉല്പാദിപ്പിച്ചിരുന്ന 'ഹംസനാമ' ചിത്രങ്ങളിൽ ഹംസയുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങൾ ചിത്രീകരിച്ചിരുന്നത് ഒരു ചതുരത്തിനുള്ളിൽത്തന്നെ പല സംഭവങ്ങൾ പരമ്പരകളായി (Sequence) വരച്ചുകൊണ്ടാണ്. അതായത് ഹംസ കൊള്ളക്കാരെ അമർച്ചചെയ്യുന്നതും, വേട്ടയാടുന്നതും, പാട്ടുപാടുന്നതും ഒററച്ചിത്രതലത്തിൽ ഉൾക്കൊള്ളിക്കാനാവുന്നു.

നാല്: റിലീഫ് മാതൃകയിലുള്ള ചിത്രങ്ങൾ. ടെറക്കോട്ടയിൽ തീർത്ത ക്ഷേത്രച്ചുമരുകൾ ഇത്തരം മാതൃകകളാൽ നിറഞ്ഞുനില്ക്കുന്നു.

അഞ്ച്: വളരെച്ചെറിയ ഫോർമാററിൽ പ്രകൃതിയിൽനിന്നു ശേഖരിക്കുന്ന വർണ്ണങ്ങൾകൊണ്ടു തീർത്ത മിനിയേച്ചറുകൾ.

രജപുത്-പഹാഡി-മുഗൾ.

ഇതിനുപുറമെ, കൽക്കത്തയിൽ വികസിച്ചുവന്ന ബട്ടാല വുഡ് കട്ടുകളും തെക്കെ ഇന്ത്യയിൽ പ്രസിദ്ധമായിരുന്ന തഞ്ചാവൂർ ഗ്ളാസ് പെയിൻറിംഗുകളും പ്രതിസന്ധികളെ മറികടക്കാനാവാതെ ജീർണ്ണിക്കുകയായിരുന്നു. ഇന്ത്യയിലെ പൗരാണിക കലയിൽ സംഭവിച്ച പതിനെട്ട്-പത്തൊമ്പത് ശതകങ്ങളിലെ സ്തംഭനാവസ്ഥ ഒരർത്ഥത്തിൽ സ്വാഭാവികമായിരുന്നു. മിനിയേച്ചറുകളും മററും ആവർത്തനങ്ങൾകൊണ്ടുതന്നെ വിരസങ്ങളായിത്തീർന്നത് അക്കാലത്താണ്. പുതിയ മാററങ്ങൾക്കായുള്ള പ്രവണതകൾ ഈ കലാശൈലികളിൽ കുറവായിരുന്നുതാനും.

എന്നാൽ ബ്രിട്ടീഷുകാർ കൊണ്ടുവന്ന അവരുടെ ചിത്രകല തികച്ചും നിർജ്ജീവമായിരുന്നു. ലാൻഡ്സ്കേപ്പുകളും, ഛായാചിത്രങ്ങളും വിരസങ്ങളായ Genre പെയിൻറിംഗുകളെ ഓർമ്മിപ്പിച്ചു. അക്കാദമിക് യഥാതഥശൈലിയിൽ വരച്ചിട്ടുള്ള ഇത്തരം ചിത്രങ്ങൾക്ക് റിയലിസത്തിൻെറ മഹത്തായ പാരമ്പര്യങ്ങളുമായി ബന്ധമൊന്നുമവകാശപ്പെടാനില്ല. 'കമ്പനിപെയിൻറിംഗുകൾ' എന്ന പേരിലറിയപ്പെടുന്ന ഈ ചിത്രങ്ങളുടെ ഒരു വലിയ ശേഖരംതന്നെ, നമ്മുടെ രാജ്യത്തിലെ മ്യൂസിയങ്ങളിൽ ഇന്നും സൂക്ഷിച്ചുവരുന്നുണ്ട്.

കൊളോണിയലിസത്തിന് രാഷ്ട്രീയവും സാമ്പത്തികവുമായ മേഖലകളിൽ മാത്രമല്ല, മനഃശാസ്ത്രപരവും, സാംസ്കാരികവുമായ മേഖലകളിൽക്കൂടി ആഴത്തിൽ വേരുകളുണ്ട്. സാമ്രാജ്യത്വത്തിൻെറ വിഭിന്നരൂപമായ യജമാന-ഭൃത്യബന്ധങ്ങളിലൂന്നുന്ന ചൂഷണത്തിൻെറയും സാങ്കേതിക മേധാവിത്വത്തിൻെറയും സമ്മിശ്രമേഖലയാണത്. സാമാന്യജനങ്ങളുടെ മൂല്യങ്ങൾ, അധികാരവ്യവസ്ഥയുടെ, യജമാനന്മാരായ വെള്ളത്തൊലിക്കാരുടെ സദാചാരനിയമങ്ങളുമായി കൂറുപ്രാപിക്കാൻ നിർബ്ബന്ധിക്കുന്ന കൊളോണിയലിസത്തിൻെറ ചരടുവലികൾ ഇന്ത്യയിലെ ദൃശ്യകലകളിൽ ഏററവും കൂടുതൽ പ്രത്യക്ഷമാവുന്നത് കമ്പനിപെയിൻറിംഗുകളുടെ കാലത്താണ്.

വില്യം ദാനിയേലും തോമസ് ദാനിയേലും (William Daniell 1769-1837, Thomas Daniell 1749-1840) ചേർന്നു നിർമ്മിച്ച ആറു വാല്യങ്ങളുള്ള 'പിക്ച്ചർ ഗൈഡ്' ഈ അവസ്ഥയെക്കുറിച്ച് വ്യക്തമായ സൂചനകൾ തരുന്നുണ്ട്. 'ഓറിയൻറൽ സീനറി' (Oriental Scenary) എന്ന പേരിലുള്ള നൂററിനാല്പത്തിനാല് അക്വാററിൻറുകൾ മിക്കവാറും എല്ലാ ഇന്ത്യൻ പ്രദേശങ്ങളും യാത്രചെയ്ത് അവർ നേരിട്ടു വരച്ചിട്ടുള്ളതാണ്. ഇന്ത്യയുടെ പ്രകൃതിരമണീയതയും വ്യത്യസ്ത പ്രദേശങ്ങളി



ബട്ടാല വുഡ്കട്ട്

ലെ കറുത്തവരായ ഇന്ത്യാക്കാരെയും അപരിഷ്കൃതമായ അവസ്ഥയുടെ പ്രതീകങ്ങളായി അവതരിപ്പിച്ചിട്ടുള്ള ഇതിൻെറ പതിപ്പുകൾ ഇംഗ്ളണ്ടിൽ വിററഴിയുന്നത് വലിയ വിലയ്ക്കായിരുന്നു. ഇന്ത്യയിലെ ഈസ്ററ് ഇന്ത്യാ കമ്പനിയും ഇതിൻെറ മുപ്പതോളം പ്രതികൾ കരസ്ഥമാക്കുകയുണ്ടായി. ഈ ചിത്രസമാഹാരത്തിൻെറ ഉള്ളടക്കം ബ്രിട്ടീഷ്-കൊളോണിയലിസം ഇന്ത്യയിൽ ആധുനികപരിഷ്കാരങ്ങളും സമാധാനവും ഉറപ്പു വരുത്തുന്നു എന്നതായിരുന്നു. വില്യം ദാനിയേലിൻെറയും തോമസ് ദാനിയേലിൻെറയും ചിത്രങ്ങളുടെ, അവർതന്നെ എഴുതിയ അടിക്കുറിപ്പുകൾ വ്യക്തമാക്കുന്നത് ഇന്ത്യൻ ഭൂവിഭാഗങ്ങളിൽ മൃഗങ്ങളെപ്പോലെതന്നെ ആക്രമണകാരികളായ ഇന്ത്യൻ വംശജരും പതിയിരിക്കുന്നു എന്നും മററുമാണ്. ഈ ചിത്രങ്ങളിൽത്തന്നെ പരിഷ്കൃതരും ഉദാരമനസ്കരുമായ ഇംഗ്ളീഷുകാർ മഞ്ചലുകളിൽ സഞ്ചരിക്കുന്നതും വിനോദങ്ങളിലേർപ്പെടുന്നതുമെല്ലാം ചിത്രീകരിച്ചിരിക്കുന്നു. ആക്രമണകാരികളല്ലാത്ത ഇന്ത്യാക്കാർ അടിമകളാണ്. മഞ്ചൽ ചുമക്കുന്നതും സായിപ്പിൻെറകൂടെ നായാട്ടിനു സഹായിയാവുന്നതും, ബ്രിട്ടീഷ് തരുണികളെ വീശിക്കൊടുക്കുന്നതുമെല്ലാം ഇന്ത്യാക്കാരാണ്. അമ്പലങ്ങളുടെയും വിഗ്രഹങ്ങളുടെയും നാശാവശിഷ്ടങ്ങൾ ചിത്രീകരിച്ചിരിക്കുന്നതിൻെറ അടിക്കുറിപ്പുകളിൽ 'അക്രമോത്സുകരായ മുഹമ്മദീയരുടെ കൈക്രിയകൾ' എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. യഥാതഥശൈലിയിലുള്ള ഈ ചിത്രങ്ങളുടെ പ്രത്യയശാസ്ത്ര സൂചനകൾ ഇന്ന് വളരെ വ്യക്തമാണ്. യൂറോപ്പിലെ വികസിതരാജ്യങ്ങളിലും ഈ ശൈലിയിലുള്ള ചിത്രനിർമ്മാണത്തെ ഭരണവർഗ്ഗങ്ങൾ പ്രോത്സാഹിപ്പിക്കുകയുണ്ടായിട്ടുണ്ട്. ജർമ്മൻ എക്സ്പ്രഷനിസ്ററ് കലാകാരന്മാരുടെ സൃഷ്ടികളെ 'അധഃപതിച്ച കല' (Degenerated Art) എന്നു വിളിച്ച ഹിററ്ലർ സ്വയം ഒരു യഥാതഥശൈലിയിലുള്ള ചിത്രകാരനും അതിൻെറ പ്രോത്സാഹകനുമായിരുന്നു.

കമ്പനിപെയിൻറിംഗുകളുടെ പ്രചാരം ബ്രിട്ടീഷ് ഉദ്യോഗസ്ഥവൃന്ദങ്ങളിലും, ഇന്ത്യാക്കാരായ ഉപരിവർഗ്ഗങ്ങളുടെയിടയിലും മാത്രമാണ് ആദ്യകാലത്ത് ഒതുങ്ങിയിരുന്നത്. ഇതിനു മാററം വരുന്നത് ബ്രിട്ടീഷുകാർ ഇന്ത്യയിൽ കലാവിദ്യാലയങ്ങൾ ആരംഭിക്കുന്നതോടെയാണ്. 1867-ൽ ഇൻഡസ്ട്രിയൽ ആർട്ട് സ്ക്കൂളുകളെന്ന പേരിൽ ഇരുപത്തിരണ്ടു വിദ്യാലയങ്ങൾ ഇന്ത്യയുടെ പല ഭാഗങ്ങളിലായി പ്രവർത്തനമാരംഭിച്ചു. മദിരാശി, ബോംബെ, കൽക്കത്ത തുടങ്ങിയ നഗരങ്ങളിലെ സ്ക്കൂളുകൾ ഇവയിൽ പ്രമുഖമായിരുന്നു. ഇന്നത്തെ പ്രശസ്തമായ പല കലാവിദ്യാലയങ്ങളുടെയും ആദ്യകാലരൂപങ്ങളായ പ്രസ്തുത സ്ഥാപനങ്ങൾ നാച്ചുറലിസത്തിൻെറ അടിസ്ഥാന സാങ്കേതികതകളായിരുന്നു പഠനവിഷയമാക്കിയിരുന്നത്. ഇന്ത്യൻ സാഹചര്യങ്ങൾക്കിണങ്ങുന്ന ഒന്നുംതന്നെ കാഴ്ചവയ്ക്കാൻ ഈ സ്ഥാപനങ്ങൾക്കായില്ല. നിശ്ചല ചിത്രം (Still life), മനുഷ്യശരീരഘടനാപഠനം (Anatomy Lessons) തുടങ്ങിയവയിൽ പഴയ ചില മാതൃകകളാണ് പിന്തുടർന്നിരുന്നത്. ഇററാലിയൻ നവോത്ഥാനകാലത്ത് രൂപപ്പെട്ടതും ലിയനാർഡോ ഡാവിഞ്ചി, ഡ്യൂറർ എന്നിവരാൽ പരിഷ്കരിക്കപ്പെട്ടതുമായ 'വസ്തുക്കളുടെ പഠനം' ബ്രിട്ടീഷുകലയിൽ ശൂന്യമായിരുന്നു. (ഇതുതന്നെ പിൽക്കാലത്ത് സെസാൻ രൂപപ്പെടുത്തിയ 'വസ്തുക്കൾ തമ്മിലുള്ള ബന്ധത്തിൻെറ വിശകലനം' ഉപയോഗിച്ച് പരിഷ്കരിക്കപ്പെടുന്നുണ്ട്.) ഒരു കോൺസ്ററബിളിനെയോ മറേറാ ഉയർത്തിപ്പിടിക്കാമെങ്കിലും, മഹത്തായ പാരമ്പര്യമൊന്നും ബ്രിട്ടീഷുകലയിൽ അക്കാലത്ത് ഉണ്ടായിരുന്നില്ല. അക്കാദമികൾ പുറത്തുവിട്ടുകൊണ്ടിരുന്ന ജടിലമായ പ്രകൃതിദൃശ്യങ്ങളും, ഛായാചിത്രങ്ങളും ഗാർഹികാലങ്കാരങ്ങളെന്ന നിലയിൽ മദ്ധ്യവർത്തിസമൂഹങ്ങളിൽ പ്രചരിച്ചിരുന്നു. ഈ മാതൃകകളാണ്, കമ്പനിപെയിൻറിംഗുകളിലൂടെ ആദ്യകാല ഇന്ത്യൻ സ്ക്കൂളുകൾ പഠനവിഷയമാക്കുന്നത്. ദൂരവ്യാപകത്വം, (perspective) നിഴലും വെളിച്ചവും (Light and Shade) എന്നിവയെക്കുറിച്ചുള്ള ചില യാന്ത്രിക സമീപനങ്ങളും ഗ്രീക്ക്, റോമൻ പ്ളാസ്ററർ മോഡലുകളെ പകർത്തി വരയ്ക്കുന്ന രീതിയും ഈ സ്ക്കൂളുകളിലൂടെ കലാവിദ്യാർത്ഥികൾ പരിചയിച്ചു പോന്നു. കമ്പനിപെയിൻറിംഗുകളെ ഓർമ്മിപ്പിക്കുന്ന തരത്തിലുള്ള പ്രകൃതിദൃശ്യങ്ങളും ഛായാചിത്രങ്ങളുമായിരുന്നു ഈ സ്ക്കൂളുകളിൽ പഠിച്ച ഇന്ത്യക്കാരും വരച്ചുതുടങ്ങുന്നത്. ഇന്ത്യയിലെ പല സ്ഥലങ്ങളിലായി ഉയർന്നുവരാൻ തുടങ്ങിയ അച്ചടിശാലകളും, പുത്തൻ നാടകക്കമ്പനികളുമായി ബന്ധപ്പെട്ടും, നവാബുമാരുടെയും ബംഗാളി ബാബുമാരുടെയും പോർട്രെയ്ററുകൾ വരയ്ക്കുന്ന ജോലികളിലേർപ്പെട്ടും പുതിയ 'പ്രൊഫഷണൽ' കലാകാരന്മാർ ഇവരിൽനിന്ന് ഉയർന്നുവരാൻ തുടങ്ങി. ഈ പശ്ചാത്തലത്തിലാണ് രാജാരവിവർമ്മ രംഗപ്രവേശം ചെയ്യുന്നത്.

കമ്പനിപെയിൻറിംഗുകളിൽനിന്ന് വ്യത്യസ്തമായി ക്ളാസ്സിക്കൽ രുചികൾ പ്രകാശിപ്പിക്കുന്ന യഥാതഥശൈലിയിലുള്ള ചിത്രങ്ങളുമായാണ് രവിവർമ്മയുടെ തുടക്കം. ഒരു പക്ഷേ, ആധുനികതയെ സംബന്ധിച്ച കാഴ്ചപ്പാടുകൾ 'സംശയകരമായ' വിധത്തിലാണെങ്കിൽക്കൂടി ആദ്യമായി നേരിടുന്നത് രവിവർമ്മയാണ്. സങ്കീർണ്ണവും, വിസ്തൃതവുമായ ബിംബാവലികളിലൂടെ ഇന്ത്യയുടെ എല്ലാ പ്രദേശങ്ങളും കീഴടക്കാൻ കഴിഞ്ഞ ആധുനിക ചിത്രകാരനും രവിവർമ്മയായിരിക്കും. ആധുനിക ചലച്ചിത്രത്തിലും നാടകത്തിലും മുതൽ പുസ്തകച്ചട്ടവരെ നീളുന്ന രവിവർമ്മയുടെ സ്വാധീനം സംശയരഹിതമായി സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. ബ്രിട്ടീഷ് ആർട്ട് സ്ക്കൂളുകൾ പുറത്തിറക്കിയിരുന്ന ചിത്രങ്ങളെക്കാൾ മികച്ച നിലവാരം പുലർത്തുന്ന രൂപനിർമ്മിതിയും നിറങ്ങളും ഉല്പാദിപ്പിക്കുവാൻ കഴിഞ്ഞതാണ് അത്തരം ചിത്രകാരന്മാരെ പിൻതള്ളിക്കൊണ്ട് വമ്പിച്ച പ്രചാരം നേടുന്നതിന് രവിവർമ്മയ്ക്കു കഴിഞ്ഞത്. 1848-ൽ കിളിമാനൂരിലെ രാജകുടുംബത്തിൽ ജനിച്ച രവിവർമ്മ ഈസൽ ഫോർമാററിൽ ഓയിൽ പെയിൻറ് ഉപയോഗിക്കുന്നതിൻെറ സാങ്കേതികത മനസ്സിലാക്കുന്നതിനെക്കുറിച്ച് പല കഥകളുമുണ്ട്. യൂറോപ്യൻമാർ അനേക വർഷങ്ങളായി പരീക്ഷണം നടത്തി പരിചരിച്ചെടുത്തിട്ടുള്ള സാങ്കേതികവിദ്യകൾ ഒരിന്ത്യക്കാരൻ കൈവശപ്പെടുത്തുന്നത് അത്ര എളുപ്പമായിരുന്നില്ല. ക്ളേശകരമായ ഈ പിടിച്ചുപററലാണ് രവിവർമ്മയുടെ ആദ്യ



ശിവകാശി കലണ്ടർ

വിജയംതന്നെ. കൊട്ടാരം ചിത്രകാരന്മാരായ അലിഗിരി നായിഡു, രാമസ്വാമി നായ്ക്കൻ എന്നിവരുടെ കീഴിലെ പഠനത്തിനുശേഷം 1868-ൽ തിരുവിതാംകൂറിൽ വന്ന ഡച്ചു ചിത്രകാരൻ തിയഡോർ ജാൻസണിൽനിന്നാണ് രവിവർമ്മ ഓയിൽ പെയിൻറുപയോഗിക്കുന്നത് ശ്രദ്ധിച്ചു മനസ്സിലാക്കുന്നത്. അകലെനിന്നു കണ്ടു പഠിക്കുവാൻ മാത്രമേ, ജാൻസൺ രവിവർമ്മയെ അനുവദിച്ചിരുന്നുള്ളു. അസാധാരണമായ വൈദഗ്ദ്ധ്യം ചെറുപ്പകാലംമുതൽതന്നെ പ്രകാശിപ്പിച്ചു തുടങ്ങിയിരുന്ന രവിവർമ്മ ഏതാണ്ട് ഒമ്പതുവർഷത്തെ പ്രയത്നംകൊണ്ടാണ് ഓയിൽ പെയിൻറിംഗിൻെറ വിദ്യകൾ മനസ്സിലാക്കുന്നത്.

പതിനഞ്ചാം നൂററാണ്ടിലാണ് യൂറോപ്പിൽ ഈസൽ ഫോർമാററിലുള്ള ഓയിൽ പെയിൻറിംഗ് ആരംഭിക്കുന്നത്. ഇററാലിയൻ നവോത്ഥാനകാലവുമായി ബന്ധപ്പെട്ട ആവിർഭാവകാലം മുതലുള്ള ഓയിൽ പെയിൻറിംഗിൻെറ ചരിത്രം മുതലാളിത്തത്തിൻെറ ചരിത്രവുമായി ബന്ധപ്പെട്ടുകൊണ്ടുള്ള ഒന്നാണ്. നവോത്ഥാനകാലത്തെ കോളനികളുടെ ഉത്ഭവവുമായി ഓയിൽ പെയിൻറിംഗിൻെറ കണ്ടുപിടിത്തത്തിനു ബന്ധമുണ്ട്. ഓയിൽ പെയിൻറിംഗുകൾ ചിത്രകലയിൽ ഭ്രമാത്മകത (Illussionism) കൊണ്ടുവന്നു. ദൂരവ്യാപകത്വത്തെ സംബന്ധിച്ച ശാസ്ത്രീയധാരണകൾ ചിത്രകലയിൽ ഉടലെടുക്കുന്നത് ഇക്കാലത്താണ്. വസ്തുക്കളെ യഥാതഥമായി ചിത്രീകരിക്കുവാൻ ഏററവും നല്ല സമ്പ്രദായം അതു കാഴ്ചവച്ചു. വസ്തുക്കൾ തമ്മിലുള്ള അകലം, അടുപ്പം, വസ്തുക്കളിൽ നിലനില്ക്കുന്നതും അല്ലാത്തതുമായ വെളിച്ചം, പ്രകാശം നിറങ്ങളിൽ വരുത്തുന്ന വ്യത്യാസങ്ങൾ, നിറങ്ങളുടെ യഥാർത്ഥ സ്വഭാവം തുടങ്ങിയ കാര്യങ്ങൾ ഓയിൽ പെയിൻറുപയോഗിച്ച് നിഷ്പ്രയാസം ചിത്രീകരിക്കാമെന്നായി. ഇതോടെ വാങ്ങുന്നയാളുടെ ഇഷ്ടത്തിനനുസരിച്ച് എന്തു മാതൃകയും സൃഷ്ടിക്കുവാൻ ചിത്രകലയ്ക്കു കഴിയുമെന്നായി. ആദ്യകാലങ്ങളിൽ അധികസമ്പത്തിൻെറ ആഘോഷമായ ചിത്രീകരണങ്ങൾ ധാരാളമുണ്ടായിരുന്നതായി കണക്കാക്കപ്പെട്ടിട്ടുണ്ട്. ഭക്ഷണം, ഭൂമി, സ്ത്രീയുടെ നഗ്നത, സമ്പത്ത് തുങ്ങിയവ വിഷയങ്ങളായ ചിത്രങ്ങളുടെ ഒരു വൻനിരതന്നെ ഇങ്ങനെ സൃഷ്ടിക്കപ്പെട്ടിട്ടുണ്ട്. നവോത്ഥാനകാലത്തിനു തൊട്ടുമുമ്പുള്ള ചുമർ ചിത്രകലയുടെ മഹത്തായ പാരമ്പര്യത്തെ നിഷേധിച്ചുകൊണ്ടാണ് ഓയിൽ പെയിൻറിംഗുകൾ വികാസം പ്രാപിച്ചത്. ഡച്ചിയോ, മസാച്ചിയോ, ജിയാത്തോ എന്നിവരുടെ ഗംഭീരയുഗം സാമൂഹ്യസ്വഭാവമുള്ള ചിത്രകലയുടേതായിരുന്നു. പടുകൂററൻ ചിത്രങ്ങൾ വിപുലമായി സഹായികളെയും മററും ഉൾക്കൊള്ളിച്ചുകൊണ്ട് നിർമ്മിച്ചിരുന്നതു മാറി, വ്യക്തിഗത കലാകാരൻെറ ചെറുചതുരങ്ങളിലേക്ക് ചിത്രകല മാറിപ്പോകുന്നത് ഈസൽ പെയിൻറിംഗുകളുടെ കാലത്താണ്. (ചുമർ ചിത്രകലയുടെ അന്നുണ്ടായിരുന്ന



രവിവർമ്മയുടെ ഓയിൽ പെയിൻറിംഗ്

സാമൂഹ്യസ്വഭാവം ആധുനികജീവിതത്തിൽ ചലച്ചിത്രത്തിനാണു കൈവന്നിട്ടുള്ളത്.) വ്യക്തിയുടെ ആത്മസാക്ഷാത്ക്കാരങ്ങളായി, ചിത്രകല മാറിപ്പോവുന്നതിൻെറ ഭാഗമായി ടിഷ്യാനും, വെറോണീസും പുതിയ കലയുടെ വക്താക്കളായി രംഗത്തു വന്നത് ലെഷെ (Fernand Leger) തൻെറ Functions of Art-ൽ പ്രതിപാദിക്കുന്നുണ്ട്.

പാരീസിയൻ കലയുടെ അനുകരണങ്ങളോ, ബ്രിട്ടീഷ് അക്കാദമിക് റിയലിസത്തിൻെറ താണതരം പകർപ്പുകളോ ആയിട്ടാണ് ഈസൽ പെയിൻറിംഗുകൾ ഇന്ത്യയിൽ പ്രചാരത്തിലുണ്ടായിരുന്നത്. ഈ മാതൃകകളായിരുന്നു രവിവർമ്മയ്ക്കും പിന്തുടരേണ്ടിയിരുന്നത്. രാജകുടുംബാംഗമെന്ന നിലയിലുള്ള സ്വാധീനം രവിവർമ്മയ്ക്ക് ആദ്യകാല പോർട്രെയ്ററ് രചനയ്ക്കുള്ള കമ്മിഷനുകൾ നിഷ്പ്രയാസം ലഭ്യമാവുന്നുണ്ട്. പ്രകാശരൂപീകരണം, വസ്ത്രങ്ങളുടെ ചുളിവുകൾ (Drapery) എന്നിവയിൽ കമ്പനി പെയിൻറിംഗുകളെ അതിശയിക്കുന്ന വൈദഗ്ദ്ധ്യം പ്രകടിപ്പിച്ചിരുന്ന ഈ ആദ്യകാല രചനകൾക്കുശേഷം പ്രസിദ്ധങ്ങളായ 'പുരാണചിത്'ങ്ങൾ രവിവർമ്മ വരയ്ക്കുന്നത് തികച്ചും വ്യത്യസ്തമായ കാഴ്ചപ്പാടിൽ, ദേശീയമായ ഒരു ചട്ടക്കൂടിൽനിന്നുകൊണ്ടുള്ള വീക്ഷണങ്ങളിൽനിന്നാണ്. ഇന്ത്യയുടെ ക്ളാസിക്കൽ പാരമ്പര്യത്തെ തികച്ചും പുത്തനും വൈദേശികവുമായ സാങ്കേതികതകളാൽ പുനരാവാഹിക്കുന്ന ഒരു സന്ദിഗ്ദ്ധ മേഖലയാണത്. ഇവിടെ രവിവർമ്മ പല കലാകാരന്മാരാലും, കലാചരിത്രകാരന്മാരാലും വിമർശിക്കപ്പെടുന്നുണ്ട്. പിൽക്കാലത്ത് രൂപപ്പെട്ട 'ബംഗാൾ സ്ക്കൂളി'ൻെറ സൈദ്ധാന്തികരായിരുന്ന ഹാവെലും കുമാരസ്വാമിയും രവിവർമ്മയുടെ കടുത്ത വിമർശകരായിരുന്നു.

നിയോ ക്ളാസിക്കൽ കാവ്യങ്ങളുൾപ്പെടെ

(ശേഷം 44-ാം പേജിൽ)



കെ. സുരേന്ദ്രൻ

40

# ഗുരു

ദിവാൻ കൃഷ്ണൻനായരുടെ പ്രൗഢിയേറിയ കാർ വർക്കല ശാരദാമഠത്തിനു താഴെ വന്നുനിന്നപ്പോൾ പ്രതീക്ഷിച്ചുനിന്നിരുന്ന കുമാരനാശാൻ, സമയത്ത് എത്തിയല്ലോ എന്ന ചിന്തയോടെ, ധൃതിയിൽ പടികളിറങ്ങി അടുത്തുചെന്നു. പരിവാരങ്ങളെ പുറത്തു നിർത്തിയിട്ട് ആശാനാൽ അനുഗതനായി ദിവാൻ മുകളിലേക്കുള്ള പടികൾ കയറി. ശാരദാരാധന നടത്തിക്കൊണ്ടു നില്ക്കേ പർണ്ണശാലയിൽനിന്ന് സ്വാമിയും എത്തിച്ചേർന്നു. മഠത്തിനോടു ചേർന്നുള്ള മുറിയിലേക്കാണ് ദിവാൻ ആനയിക്കപ്പെട്ടത്. വിരിപ്പിട്ട മേശയും മെത്തയിട്ട രണ്ടു കസേരകളും. അവർ ആസനസ്ഥരായപ്പോൾ ഗുരുവിൻെറ നിർദ്ദേശപ്രകാരം ആശാനും അടുത്തുള്ള സോഫയിൽ ഇരുന്നു.

അല്പനേരത്തെ നേത്രപൂജയ്ക്കുശേഷം ദിവാൻ പറഞ്ഞു:

''ഷഷ്ടിപൂർത്തിയാഘോഷത്തിന് കൈതമുക്കിൽവച്ച് കാണാമെന്നു വിചാരിച്ചിരുന്നു.''

ഗുരു മൃദുവായി ഒന്നു ചിരിച്ചു.

''എൻെറ പിശകാണ്, ഗുരു വരുമെന്ന് കരുതിയത്.'' ആശാൻ ക്ഷമാപണം നടത്തി.

''ആഘോഷച്ചടങ്ങുകളൊക്കെ കേമമായിരുന്നു. കുമാരനാശാൻ നല്ല സംഘാടകൻ തന്നെ... ആദ്യമായി പറയട്ടെ. ഞാൻ ദിവാനായല്ല വെറും കൃഷ്ണൻനായരായാണ് ഇവിടെ വന്നത്... ആലുവാ അദ്വൈതാശ്രമവും ഞാൻ കണ്ടിരുന്നു. എനിക്ക് വളരെ മതിപ്പു തോന്നി. പാരമ്പര്യത്തെയും നവീനതയെയും ഉചിതമായി പൊരുത്തപ്പെടുത്തിയിരിക്കുന്നു. ഈഴവർ സ്വതേ ഉല്പതിഷ്ണുക്കളാണ്. പാരമ്പര്യത്തിൻെറ കുരുക്കുകൾ കുറവായതുകൊണ്ടായിരിക്കും. പറയുന്നത് ക്ഷമിക്കണം, അതിന് ദോഷവും ഇല്ലാതില്ല. നങ്കൂരമില്ലാത്ത കപ്പൽപോലെ. നങ്കൂരം ചെളിയിൽ പൂണ്ടുപോയാൽ ഇതിലും കുഴപ്പമാണ്. അതാണ് നായന്മാരുടെ അവസ്ഥ. ഈഴവ സമുദായത്തിലെ ഇന്നത്തെ ഇളക്കങ്ങളെക്കുറിച്ച് ചിലത് എനിക്കുമറിയാം. മതംമാററ ശ്രമങ്ങൾ. ബുദ്ധമതമോ ക്രിസ്തുമതമോ എന്നൊക്കെ. ഈ കോളിളക്കത്തെ അടക്കി നിർത്തുന്നത് സ്വാമികളാണെന്നും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. തുണയ്ക്ക് കുമാരനാശാനും. നിങ്ങൾ സ്വതന്ത്രരുമാണ്. ഈ കാര്യത്തിൽ എനിക്ക് വളരെ സന്തോഷമുണ്ട്. ഞാൻ ഒരു സാഹിത്യരസികനല്ലെങ്കിലും കുമാരനാശാനെ കുറച്ചൊക്കെ അറിയുന്നുണ്ട്.''

''അങ്ങയുടെ ഔദാര്യത്തെയും നീതിനിഷ്ഠയെയും കുറിച്ച് എനിക്കു മാത്രമല്ല ഗുരുസ്വാമിക്കും ബോദ്ധ്യമുണ്ട്. ആ തിരുവല്ല സ്റേറഷനറി മജിസ്ട്രേട്ട് വാരണപ്പള്ളി പത്മനാഭപ്പണിക്കരുടെ ദുരന്തത്തിൽ അങ്ങു കാണിച്ച ശ്രദ്ധ... ഗുരുസ്വാമിക്ക് പൂർവ്വബന്ധമുള്ളതാണ് ആ ദേഹത്തിൻെറ കുടുംബം. അവിടെ താമസിച്ചാണ് ഗുരുസ്വാമി രണ്ടുകൊല്ലം പഠിച്ചത്.''

''എന്നാവാം അത്?''

''മുപ്പത്തഞ്ച്-മുപ്പത്തേഴ് വർഷങ്ങൾക്കു മുമ്പ്'' — ഗുരു.

''അന്ന് പത്മനാഭപ്പണിക്കർ ജനിച്ചിട്ടില്ല. ആത്മഹത്യ ചെയ്യുമ്പോൾ മുപ്പത്തിമൂന്നു വയസ്സല്ലേയുള്ളു... ഈഴവരിൽ ബി.എൽ. കഴിഞ്ഞവർ ചുരുക്കമാണെന്ന പരിഗണന മാത്രമല്ല, പണിക്കർ സമർത്ഥനായിരുന്നു. നിർഭയമായി നീതി നടത്തുന്ന ഉദ്യോഗസ്ഥനായിരുന്നു. മാന്യനായിരുന്നു. എനിക്ക് അടുത്തറിയാമായിരുന്നു. ഗുരുവിനും അറിയാം. തുടിക്കുന്ന സമുദായസ്നേഹി. ഗവൺമെൻറ് നിയമിച്ച ഈഴവ റഗുലേഷൻ കമ്മിററിയിലെ അംഗവുമായിരുന്നു.''



ഈ സമയം കേസിൻെറ വിശദാംശങ്ങളെക്കുറിച്ച് ദിവാൻ ഓർക്കാൻ ശ്രമിക്കയായിരുന്നു. തിരുവല്ലാ ഇൻസ്പെക്ടർ രാമസ്വാമി അയ്യരുടെ നടപടിദൂഷ്യങ്ങളെക്കുറിച്ച് മജിസ്ട്രേട്ട് ഏതോ ജഡ്ജ്മെൻറിൽ എതിരായി പരാമർശിച്ചു. നേരിട്ട് പൊലീസ് കമ്മീഷണരുടെ ശ്രദ്ധയിലും പെടുത്തി. പൊലീസ്, പൊലീസിനെ സംരക്ഷിക്കുമല്ലോ. ആ സംരക്ഷണംമൂലം ഇൻസ്പെക്ടരുടെ ശത്രുത വർദ്ധിക്കുന്നു. രാത്രിയിൽ അനുചരന്മാരുമായി മദ്യപിച്ച് മജിസ്ട്രേട്ടിൻെറ വീട്ടിൽച്ചെന്ന് തെറിവിളിക്കുന്നു, ഭീഷണിപ്പെടുത്തുന്നു, പുരയ്ക്കു കല്ലെറിയുന്നു, വീട്ടിൻെറ മുമ്പിൽ ചെത്തുപാള കെട്ടിത്തൂക്കുന്നു...

''പണിക്കർ ഇത്ര ധീരനായിട്ട് എങ്ങനെ ആത്മഹത്യയ്ക്കു തുനിഞ്ഞു? അതാണ് എനിക്കു വ്യക്തമാകാത്തത്.''

''മനുഷ്യമനസ്സല്ലേ... സർക്കിൾ ഇൻസ്പെക്ടർ, ഡി.എസ്.പി, ഡിസ്ട്രിക്ട് മജിസ്ട്രേട്ട് ഇവർക്കൊക്കെ കമ്പി കൊടുത്തിട്ട് ഒരു പരിഹാരവും മറുപടിയും കണ്ടില്ല. പൊലീസുകാർ എന്തു പൈശാചികത്വവും കാണിക്കുമെന്ന് അനുഭവത്തിൽ കണ്ടു. പൂർണ്ണഗർഭിണിയായ ഭാര്യയും രണ്ടു കുഞ്ഞുങ്ങളും മാത്രമായി താമസിക്കുന്ന പണിക്കർക്ക് അരക്ഷിതബോധത്താൽ ഊണും ഉറക്കവുമില്ലാതായി. അതിൽനിന്നും ബുദ്ധിഭ്രമമുണ്ടാവുകയും ധാതുക്കൾ പെട്ടെന്ന് ക്ഷീണിക്കുകയും ചെയ്തു. അങ്ങനെയാണ് ആത്മഹത്യ ചെയ്തുപോയത്. ഞാൻ നേരിട്ട് തിരക്കിയറിഞ്ഞിട്ടാണ് അങ്ങയെ സമീപിച്ചത്. എൻെറ അന്തരംഗ സുഹൃത്തുകൂടിയായിരുന്നു.''

ദിവാൻ കൃഷ്ണൻനായർ സമാധാനിപ്പിച്ചു.

''ആ ഇൻസ്പെക്ടർ രാമസ്വാമിഅയ്യരെ അറസ്ററ് ചെയ്തിട്ടുണ്ട്. തെളിവുകൾ ശേഖരിച്ച് കുററക്കാരെയെല്ലാം കൊല്ലം ഡിവിഷൻ ഒന്നാംക്ലാസ് മജിസ്ട്രേട്ടിൻെറ മുമ്പാകെ ചാർജ്ജ് ചെയ്യാനും ഉത്തരവായിട്ടുണ്ട്. അയാൾ ശിക്ഷയിൽനിന്നും തെന്നിമാറുകില്ല. ഇതു നേരിട്ടുതന്നെ പറയാൻ ഇടകിട്ടിയതിൽ എനിക്കു സന്തോഷമുണ്ട്.''

''പ്രകൃതിയുടെ കാര്യകാരണ നിയമം പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ഇങ്ങനെ പലതും സംഭവിക്കും. നല്ലതിൻെറ വേഷത്തിൽ ചീത്ത വരും; ചീത്തയുടെ വേഷത്തിൽ നല്ലതു വരും. പണിക്കരുടെ ആത്മബലിതന്നെ സമുദായത്തിലും പുറത്തും പല ശക്തികളെയും ഉണർത്തിവിട്ടില്ലേ?'' — സ്വാമി.

''ഗുരു പറഞ്ഞതു ശരിയാണ്. പത്രങ്ങൾ ഇളകി. പല സ്ഥലങ്ങളിലും യോഗങ്ങൾ കൂടി ആളുകൾ ക്ഷോഭം പ്രകടിപ്പിച്ചു. അങ്ങയെപ്പോലെ നീതിമാനായ ഒരു ദിവാൻജി എല്ലാം മനസ്സിലാക്കി. ഇതാ ശിക്ഷാനടപടിയും സ്വീകരിച്ചിരിക്കുന്നു. അങ്ങയുടെ സന്ദർഭോചിതമായ ഈ അനുകമ്പയെയും നീതിബോധത്തെയും ഈഴവസമുദായം എന്നും സ്മരിക്കുന്നതാണ്.''

സ്വാമി കൂട്ടിച്ചേർത്തു.



''ഈഴവ സമുദായം മാത്രമല്ല. അഴിമതി ഇല്ലെന്നും നീതി മാത്രമേ നടക്കൂ എന്നും ജനങ്ങൾക്ക് അനുഭവം വന്നാൽ എല്ലാവരും രാജാവിനെയും ദിവാനെയും ഭരണത്തെയും അനുകൂലിക്കും.''

അത് ഒരു ആശംസയായി ദിവാൻജി തലകുനിച്ച് സ്വീകരിച്ചു.

കുറെ ദിവസമായിട്ടാണ് അയ്യപ്പൻ ആശാൻെറ വീട്ടിലേക്കു ചെല്ലുന്നത്. വീടാകെ മാറിപ്പോയിരിക്കുന്നല്ലോ എന്നാണ് ആദ്യം തോന്നിയത്. പുല്ലിൻെറ ഒരു മുളപോലുമില്ലാത്ത മുററം, വാതിൽ കർട്ടൻ, ജനൽ കർട്ടൻ... ആശാനെ കണ്ടപ്പോൾ പറയുകയും ചെയ്തു.

''വീട് വീടാവണമെങ്കിൽ വീട്ടമ്മ വരണം!''

''ഏയ്, വീട്ടമ്മേ!—ഇതാരെന്നു നോക്ക്!''

വീട്ടമ്മ തലകാട്ടുന്നതിനു മുമ്പുതന്നെ ആശാൻ പരിഭവിച്ചു.

''യൂ ഹാവ് ബീൻ അൺഫെയർ ടു മീ, അയ്യപ്പൻ.''

അപ്പോഴേക്കും ഭാനുമതിയും വന്നു—കതിരുപോലത്തെ പെൺകുട്ടി.

''നല്ല ആളാ!... കൂട്ടുകാരനെവിടെ?''

''സദാശിവനോ? വന്നില്ലേ ഇതുവരെ?... സാരമില്ല, ഞാൻ കൊണ്ടുവരാം അവനെ.''

ആശാൻ തടഞ്ഞു.

''അതിൻെറ ആവശ്യമില്ല. വരണമെന്നുള്ളപ്പോൾ വരട്ടെ.''

''ഭാനുമതിക്ക് വീട്ടമ്മയുടെ ഒരു ഗമയും വന്നിട്ടില്ല.''

''എന്തു വീട്ടമ്മ! ഞാൻ ഇന്നും ശിഷ്യ!''

''മാഘവും നൈഷധവുമൊക്കെത്തന്നെ?''

''മാഘമൊന്നുമല്ല. വീട്ടുകാര്യങ്ങൾ... ദിനചര്യ എങ്ങനെ വേണം... അടുക്കളക്കാര്യങ്ങൾ എങ്ങനെ വേണം... ആദ്യത്തെ ദിവസം കുളിച്ചു മുടി ചിക്കിയപ്പോൾത്തന്നെ താക്കീത്—നിൻെറ ഒരു തലനാരിഴ ഈ മനയ്ക്കകത്തു കണ്ടുപോകരുതെന്ന്!''

''ആശാന് അടുക്കളക്കാര്യം എന്തറിയാം?''

''വേണ്ടതു വേണ്ടതുപോലെ തിന്നണമെങ്കിൽ അത് ഉണ്ടാക്കാനും പഠിക്കണം. നീ അടുക്കളയിലേക്ക് ചെല്ല് ഭാനുമതീ. അയ്യപ്പൻ ഇന്ന് നമ്മുടെ അതിഥിയാണ്.''

''പരിപ്പ് വയ്ക്കുന്നുണ്ട്. വെണ്ടക്കാ പച്ചടി. അച്ചിങ്ങാ മെഴുക്കുപിരട്ടി. പർപ്പടകം—മതിയല്ലോ... പിന്നെ മാങ്ങാ ഉപ്പിലിട്ടതും ഇടിച്ചമ്മന്തീം...''

''മാങ്ങാ ഉപ്പിലിട്ടതും ഇടിച്ചമ്മന്തീം അച്ചിങ്ങായുമൊക്കെ എവിടന്ന്?'' ആശാൻ ചോദിച്ചു.

ഭാനുമതി അയ്യപ്പനോടാണ് മറുപടി പറഞ്ഞത്:

''അമ്മ കൊടുത്തയച്ചു—ജോലിക്കാരി വശം... ഇവിടെ ഇഷ്ടപ്പെടുല്ല.''

ആശാൻ പറഞ്ഞു:

''നിനക്കില്ലാത്ത അനിഷ്ടം എനിക്കെന്താ?... നാം ഒററയ്ക്കു ജീവിക്കാൻ ഇറങ്ങിപ്പുറപ്പെട്ടു. അതിൻെറ തൻേറടം വേണം... സാരമില്ല. അമ്മയും മകളും തമ്മിലുള്ള ഇടപാട്...''



വിഷയം മാററിക്കൊണ്ട് ഭാനുമതി:

''അയ്യപ്പാണ്ണൻെറ ചാളക്കറി... വയററുവേദനയ്ക്ക് മരുന്നാണെന്നൊക്കെ പറഞ്ഞാലും രക്ഷയില്ല... ഗുരുസ്വാമിയെക്കാൾ ബ്രാഹ്മണനാ ഇവിടെ.''

''അപ്പോൾ അതിഥിക്ക് എന്താണു സ്പെഷ്യൽ?''

ആശാൻ പറഞ്ഞു: ''ഒരു പർപ്പടകം കൂടുതൽ തന്നേക്കാം!''

ഭാനുമതി അകത്തേക്കു പോയപ്പോൾ അവർ പഴയപടി വിവാദം തുടങ്ങി. ഗുരുസ്വാമിയെക്കുറിച്ചുള്ള പരാതിയുമായാണ് അയ്യപ്പൻ ആരംഭിച്ചത്... സഞ്ചാരം. സഞ്ചാരം... ആരോ പറഞ്ഞതുപോലെ മൂന്നുദിവസം ഒരിടത്തു കുത്തിയിരിക്കുകില്ല. ഞാൻ കാണാൻ ചെല്ലുമ്പോഴൊക്കെ സഞ്ചാരം... കേരളത്തിലെ കാര്യം പോകട്ടെ. തമിഴ്നാട്ടിൽ... ഇത് എത്രാമത്തെ തവണയാ? ജസ്ററിസ് സദാശിവയ്യരും ജസ്ററിസ് കൃഷ്ണനും നിർബ്ബന്ധിച്ച് മദ്രാസ്സിൽ കൊണ്ടുപോയിപോൽ. പിന്നെ കറങ്ങിത്തിരിഞ്ഞ് കാഞ്ചീപുരം, കുററാലം. പഴനി അങ്ങനെ ആറ് സ്ഥലത്ത്. അതുകഴിഞ്ഞ് ഒററച്ചാട്ടം സിലോണിന്. ഇനിയും പോകുമത്രേ. എന്താണീ സഞ്ചാരദാഹം? വേറേയുമുണ്ടല്ലോ സിദ്ധന്മാർ. രമണമഹർഷി, ശ്രീരാമകൃഷ്ണൻ. ഇവർക്കാർക്കുമില്ലാത്ത ദാഹം... ആശാൻതന്നെ പറഞ്ഞു മനസ്സിലാക്കിത്തരണം.''

ആശാൻ: ''എനിക്കുതന്നെ മനസ്സിലാകാത്ത കാര്യം ഞാൻ എങ്ങനെ അയ്യപ്പനെ മനസ്സിലാക്കും? ഞാനും കുറേനാൾ അവധൂതൻെറ മട്ടിൽ നടന്നതാണല്ലോ. എന്നാലും—''

''ഗുരു സത്യത്തിൽ ഇപ്പോഴും അവധൂതൻതന്നെ. ഒരിടത്തും പററിപ്പിടിക്കാതെ അലയുക... എന്താണീ അവധൂതൻെറ സൈക്കോളജി?''

കുമാരനാശാൻ കുറേനേരം ആലോചിച്ചിരുന്നു.

''പ്രമാണശ്ളോകങ്ങൾ ഉദ്ധരിച്ചിട്ട് കാര്യമില്ല. അനുഭവംവച്ചു പറയാം. ഞാൻ ഒരു കവിത എഴുതുന്നു. 'വീണപൂവ്' തന്നെ. സ്വാമിയുടെ പകുതി മരിച്ചുള്ള കിടപ്പ്. പകുതിയല്ല മുഴുവനും എന്നാണ് അപ്പോഴത്തെ ധാരണ. ആ മനഃസ്ഥിതി ഒന്നാലോചിച്ചു നോക്കൂ. രക്ഷപ്പെട്ടു കഴിഞ്ഞിട്ടും അനുഭവം മനസ്സിൽ കിടക്കുന്നു. ഒരു നീററൽപോലെ... ഒരു പരുപോലെ... ഞാൻ വീണുകിടക്കുന്ന നന്ത്യാർവട്ടപ്പൂവുകൾ കാണുന്നു. അതെൻെറ മനസ്സിൽ വൈബ്രേഷൻ ഉണ്ടാക്കുന്നു... എൻെറ അനുഭവം അതുമായി കൂടിക്കുഴയുന്നു. വൈബ്രേഷൻ—അനുരണനം—കൂടുതൽ കൂടുതൽ ശക്തിപ്പെടുന്നു. അനുഭവം തീവ്രതരമാകുന്നു. എനിക്കപ്പോൾ ഏകാന്തത വേണം. ഏകാന്തതയ്ക്കുവേണ്ടി എത്ര ദാഹിച്ചിരുന്നു എന്ന് ഓർക്കുന്നു. ഞാൻ എൻെറ, അനുരണനങ്ങളെ പകർത്തുന്നു. ഇതുപോലെ... ഇതുപോലല്ല, എത്രയോ ഉയർന്ന തരത്തിലുള്ള അനുരണനം... അനുരണനമല്ല, ഡിവൈൻ ലൈററ്... ഹീ ഈസ് ബോൺ വിത്ത് ദാററ്. അതു സ്വൈരത കൊടുക്കാതെ പീഡിപ്പിക്കുന്നു. അതിനാണ് ഏകാന്തത. ഏകാന്തതയിൽ മനസ്സ് ഉള്ളിലേക്കു തിരിയുന്നു. അസാധാരണമായ തരത്തിൽ കേന്ദ്രീകരിക്കുന്നു. ഭൂതക്കണ്ണാടിയിൽക്കൂടി വരുന്ന സൂര്യരശ്മികൾ അഗ്നിയെ ജ്വലിപ്പിക്കുമല്ലോ. അതുപോലെ അഗ്നിയെ ജ്വലിപ്പിച്ച് അന്യപദാർത്ഥങ്ങളെ പുകച്ചുകളയുന്നു.''

''അന്യപദാർത്ഥം—ഏത്?''

''അഹന്ത... വ്യക്തി വികാരങ്ങൾ. പക്ഷപാതങ്ങൾ. ലൗകികമായ ധാരണകൾ... വ്യക്തിത്വത്തെന്നെ. അപ്പോൾ സർവ്വാത്മകത്വം—യൂണിവേഴ്സൽ സെൽഫ്—ശേഷിക്കുന്നു. ഈശ്വരാംശം. മണ്ണിൽക്കൂടി ചരിക്കുന്ന ഈശ്വരൻ.''

''ഇത് ആശാൻ വിശ്വസിക്കുന്നുണ്ടോ? ഗുരു ഈശ്വരതുല്യനാണെന്ന്. 'ആദിമഹസ്സിൽ,

നേരാംവഴി കാട്ടും ഗുരുവല്ലോ പരദൈവം' എന്നുതന്നെ ആശാൻ എഴുതിയല്ലോ.''

''എന്നിൽനിന്നു വരുന്ന വാക്കുകൾ എൻെറ അംശങ്ങളാണ്. ഒട്ടും മുഖസ്തുതിയില്ല.''

''അതിന് ആശാൻ അപ്രാപ്തനാണ്. സത്യം പറഞ്ഞാൽ ആശാൻെറ ടോട്ടൽ അക്സപ്ടൻസാണ് എന്നെയും ബാധിച്ചത്. എന്നാലും പരദൈവമെന്നു പറഞ്ഞാൽ...''

''ഞാൻ ആ വാക്കിനോട് മല്ലടിച്ചതാണ്. പക്ഷേ, ഞാൻ കീഴ്പെട്ടു. എനിക്കത് മാററാൻ കഴിഞ്ഞില്ല. ഇനി കഴിയുമെന്നും തോന്നുന്നില്ല.''

''ചോദിക്കട്ടെ... ഇടയ്ക്ക് ആശാൻ പറഞ്ഞല്ലോ വ്യക്തിത്വത്തിൻെറ സംഹാരമെന്ന്. ശങ്കരാചാര്യരും ശ്രീരാമകൃഷ്ണനും രമണമഹർഷിയുമൊക്കെ ഇങ്ങനെതന്നെ പറയുന്നു എന്നാണ് എൻെറ ധാരണ. പ്രാപഞ്ചികാനുഭവങ്ങൾ 'മായ' എന്നു പറയുന്നു. ഇന്ത്യാക്കാർ മതത്തിൻെറ ഭാഗങ്ങളായി ഇതൊക്കെ സമ്മതിക്കുന്നു. എന്നിട്ട് സ്വന്തം ജീവിതത്തിൽ കൂടുതൽ പലിശ മേടിച്ചും തന്നെക്കാൾ മണ്ടനെ കബളിപ്പിച്ചും കഴിയുന്നു. അദ്വൈതത്തിൻെറ ഒരു ഹിപ്പോക്രസിയല്ലേ ഇത്?''

''അയ്യപ്പൻ അദ്വൈതത്തിൻെറ ഹിപ്പോക്രസിയെപ്പററി പറയുന്നു. എൻെറ ജീവിതത്തിൻെറ നല്ലകാലം കുറെയേറെ അദ്വൈതവും മററും പഠിക്കാൻവേണ്ടിയാ ഞാൻ ചെലവഴിച്ചത്. തർക്കശാസ്ത്രത്തിൻെറ ഞാണിന്മേൽക്കളികൾ പലതും അതിലുണ്ട്. ബ്രാഹ്മണബുദ്ധിയുടെ കൗശലങ്ങളും. എന്നാലും അതിന് അതിൻേറതായ അടിസ്ഥാനശക്തിയുണ്ട്. ഇല്ലെങ്കിൽ സർവ്വതന്ത്രസ്വതന്ത്രനായ ഗുരുസ്വാമി സ്വീകരിക്കുമോ?... അതല്ല ഞാൻ പറയാൻ വന്നത്. നമ്മുടെ ഗുരു അദ്വൈതിതന്നെ. പക്ഷേ, മററാരെപ്പോലെയുമല്ല. ഈശ്വരസങ്കല്പങ്ങൾതന്നെ ഭിന്നങ്ങളാണല്ലോ അയ്യപ്പൻ. ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ. എല്ലാം ഭിന്നരൂപങ്ങൾ, ഭാവങ്ങൾ. പരസ്പരവിരുദ്ധങ്ങളും പരസ്പരപൂരകങ്ങളും. അതുപോലെതന്നെ യോഗികളും. ഓരോരുത്തരും ഓരോ തരത്തിൽ. ഗുരുതന്നെ രമണമഹർഷിയെ സന്ദർശിച്ചല്ലോ. വിദ്യാനന്ദസ്വാമി പറഞ്ഞത് അവർ തമ്മിൽ കണ്ടു, തമ്മിൽത്തമ്മിൽ നോക്കിയിരുന്നു, ഒന്നും മിണ്ടിയില്ലെന്നാണ്. മൗനത്തിൻെറ ശക്തിയിൽ വിശ്വസിക്കുന്ന ആളാണ് രമണമഹർഷി. എനിക്കത് മനസ്സിലാകും. നിറഞ്ഞ മനസ്സുകൾക്ക് ഇടനിലയായി വാക്കുകൾ വേണ്ടാ. ഇടനിലക്കാരുടെ ആവശ്യമില്ല അവിടെ.''



''ആശാൻ കവിത പറയുന്നു.''

''അങ്ങനല്ല. അവിടുത്തെ വിസിറേറഴ്സ് ബുക്കിൽ സ്വാമി കുറിച്ചിട്ട പദ്യങ്ങൾതന്നെ തെളിവ്. വിദ്യാനന്ദൻ കുറിച്ചെടുത്തിരുന്നു. ഞാനും വായിച്ചു. താല്പര്യമിതാണ്—

—ചെന്നിടത്തു കിടപ്പ്, കൈ തലയണ, കിട്ടിയതു ഭക്ഷണം. ചിലപ്പോൾ മൗനി, ചിലപ്പോൾ വാഗ്മി, ചിലപ്പോൾ ജ്ഞാനി, ചിലപ്പോൾ മൂഢഭാവം. ആഹാരം അപേക്ഷിക്കുന്നില്ല. വീണുകിട്ടുന്നതുകൊണ്ട് ജീവൻ നിലനിർത്തുന്നു... ങ്ഹാ, അഞ്ചാമത്തെ പദ്യം മനസ്സിൽ തങ്ങിനില്ക്കുന്നു.

സ്വ വേശ്മനി വനേ തഥാ പുളിനഭൂമിഷു
പ്രാന്തരേ
ക്വ വാ വസ്തു യോഗിനോ വസതി
മാനസം ബ്രഹ്മണി
ഇദം മരു മരീചികാസദൃശമാത്മ ദൃഷ്ട്യാ
ഖിലം
നിരീക്ഷ രമതേ മുനിർ നിരുപമേ
പരബ്രഹ്മണി.''

''എന്നു പറഞ്ഞാൽ?''

''യോഗി വീട്ടിലോ കാട്ടിലോ നദീതീരത്തോ പാഴ്പ്രദേശത്തോ എവിടെയും താമസിക്കട്ടെ. എവിടെയായാലും മനസ്സ് ബ്രഹ്മത്തിൽ തന്നെ. ആത്മദൃഷ്ടികൊണ്ട് പ്രപഞ്ചമിഥ്യ അറിയുന്ന യോഗി, ബ്രഹ്മത്തിൽ രമിക്കുന്നു... ഇവിടുത്തെ പ്രത്യേകതയെന്താണെന്നു വച്ചാൽ ഇത് ഗുരുവിൻെറതന്നെ ചര്യയായിരുന്നു. അതാണ് 'മുനിചര്യാ പഞ്ചക'ത്തിലൂടെ സ്വാമി രമണമഹർഷിയിൽ ചാർത്തിയിരിക്കുന്നത്. ഇതിനെക്കാൾ വലിയ അംഗീകാരമില്ല.''

''എനിക്കതല്ല. ഈ മുനിചര്യാപഞ്ചകം .. അഞ്ചു പദ്യങ്ങൾ നിന്ന നിലയിൽ എഴുതിയെന്നോ?''

''സന്ദർശക ഡയറിയുടെ മുമ്പിൽ ധ്യാനിച്ചു നില്ക്കാൻ പഴുതുണ്ടോ?''

''നേരത്തേ മനസ്സിൽ കരുതിയിരുന്നിരിക്കാം.''

''അയ്യപ്പൻ, ഞങ്ങളൊക്കെ പദ്യങ്ങൾ എഴുതുന്നു. കുളം കുഴിച്ചും കിണറു കുഴിച്ചും വെള്ളമെടുക്കുന്നതുപോലെ... സമുദ്രത്തിന് വെള്ളം എവിടന്ന്? അതേ, ഗുരുസ്വാമി സമുദ്രമാണ്. എന്ന് പഠിച്ചു—എവിടന്ന് പഠിച്ചു—ആരു പഠിപ്പിച്ചു! കടലിന് വെള്ളം ശേഖരിച്ചിട്ടു വേണോ!''

''എന്നു പറഞ്ഞാൽ—''

''അറിവ് മനുഷ്യനിലുള്ളതാണ്. അവൻ പ്രപഞ്ചത്തിൻെറ ഭാഗമാണ്. പ്രപഞ്ചം അവൻെറ ഭാഗമാണ്. ഒരു പുരുഷൻെറ സൂക്ഷ്മസൂക്ഷ്മമായ ബീജത്തിൽ അവൻ അപ്പാടെ അടങ്ങിയിരിക്കുന്നതുപോലെ—അവനും അവൻെറ പാരമ്പര്യംപോലും—അതുപോലെ, പ്രപഞ്ചത്തിൻെറ ബീജമായ നമ്മളിൽ പ്രപഞ്ചം അപ്പാടെ അടങ്ങിയിരിക്കുന്നു. സുഷുപ്തിയിൽ, സൂക്ഷ്മരൂപത്തിൽ. അതിനെ ഉണർത്തിയെടുക്കുന്നതാണ് സിദ്ധി. ശ്രീരാമകൃഷ്ണൻ അനഭ്യസ്ഥൻ. രമണമഹർഷി അനഭ്യസ്ഥൻ. നമ്മുടെ ഗുരുവും അതേ. അവർക്ക് പക്ഷേ, എന്താണറിഞ്ഞുകൂടാത്തത്! ക്യാമറയുടെ കണ്ണ് ഒന്നു തുറന്നാൽ മുമ്പിലുള്ളത് നിമിഷംകൊണ്ട് അതിൽ മുദ്രിതമാവുന്നു. അതുപോലെ ഒന്നു കണ്ണോടിച്ചാൽ ഗ്രന്ഥങ്ങൾ മനസ്സിൻെറ ഭാഗമായിത്തീരുന്നു. അമരകോശം അപ്പാടെ ഉള്ളിലുണ്ട്. ഞങ്ങളൊക്കെ തലയ്ക്കു ധാരകോരി കാണാതെ പഠിച്ചു—പഠിക്കാൻ ശ്രമിച്ചു. അതുപോലെ അഷ്ടാംഗഹൃദയം... ഉപനിഷത്തുക്കൾ... തിരുക്കുറൾ പോലുള്ള തമിഴ് കൃതികൾ... മഹാസമുദ്രമാണ് അയ്യപ്പൻ, മഹാസമുദ്രം.''

''സാക്ഷാൽ കുമാരനാശാൻതന്നെ. ഇങ്ങനെ പറഞ്ഞാൽ—!''

''പിന്നെയും വഴിതെററി. ഞാൻ പറയാൻ വന്നത് മറെറാന്നാണ്. നമ്മുടെ സ്വാമി... സ്വാമി യുണീക്കാണ്. അയ്യപ്പൻ, യുണീക്! മററുള്ളവർ അദ്വൈതം പറഞ്ഞു. അദ്വൈതം ജീവിതമാക്കിയത് സ്വാമി മാത്രം. സ്വാമിയും സമുദായവും രണ്ടല്ല—ഒന്നാണ്. മനുഷ്യദുഃഖം അറിയുന്നു... ഏറെറടുക്കുന്നു... പരിഹരിക്കാൻ ശ്രമിക്കുന്നു... നിശ്ശബ്ദനായി... വിരക്തനായി. തീരെ വിരക്തനായല്ല. അപ്പോൾ കർമ്മാഭിമുഖ്യമുണ്ടാവില്ല. വിരക്തനും അനുരക്തനുമായി. രണ്ടും തമ്മിലുള്ള ബാലൻസ് അവതാളത്തിലാകുമ്പോഴാണെന്നു തോന്നുന്നു—നിഷ്ക്രമണം... സഞ്ചാരദാഹം...''

അല്പനേരം ചിന്തിച്ചിരുന്നിട്ട് അയ്യപ്പൻ സ്വകാര്യഭാവത്തിൽ പറഞ്ഞു.

''വിരക്തിയെപ്പററി പറഞ്ഞല്ലോ. ഈയിടെ അദ്വൈതാശ്രമത്തിൽ ഒരു സംഭവമുണ്ടായി. ഗുരുസ്വാമിയുടെ അനുജത്തി കാണാൻ വന്നു. 'എപ്പോൾ വന്നു? സുഖമല്ലേ' എന്നു ചോദിച്ചിട്ട് തൊട്ടുപിറകെ 'എന്തിനു വന്നു?' എന്നുമൊരു ചോദ്യം.

—ഒന്നു കാണാൻ വന്നു.

—കണ്ടുകഴിഞ്ഞല്ലോ. ഇനി പോകാം.

—അവർ പകച്ചുപോയി. കരഞ്ഞുപോയി. ഒന്നും മിണ്ടാതെ, യാത്രപോലും പറയാതെ അവർ തിരിച്ചുപോകാൻ തുടങ്ങി. പിന്നെ ചൈതന്യസ്വാമിയും മററും നിർബ്ബന്ധിച്ച് രണ്ടുദിവസം അവിടെ നിർത്തി. പോകാൻ നേരത്തു പത്തുരൂപായും കൊടുത്തു. മാസാന്ത്യക്കണക്കു വായിച്ചപ്പോൾ സ്വാമി ആ പത്തു രൂപായിൽ കയറിപ്പിടിച്ചു. ആരു കൊടുത്തു? ആരു പറഞ്ഞിട്ട് കൊടുത്തു എന്നൊക്കെ പതിവുവിട്ട് അല്പം തട്ടിക്കയറി. സാധുക്കൾ കാണിക്കയിടുന്ന പണമാണ്. ആർക്കും സംഭാവന ചെയ്യാനുള്ളതല്ല—എന്നൊക്കെ. ഒടുവിൽ ചൈതന്യസ്വാമി മുന്നോട്ടു വന്ന് ഏററ് ഞാൻ പറഞ്ഞിട്ടാണ് കൊടുത്തതെന്ന്. അതിൽ അടങ്ങി.''

ആശാൻ ചെറുതായി നെടുവീർപ്പിട്ടു.



''ഞാനുമറിഞ്ഞിത്. ഞാൻ അവരെ വീട്ടിൽ പോയി കാണുകയും ചെയ്തു. ഇതിൻെറ പേരിലല്ല. സ്വാമിയുടെ ഒരു ജീവചരിത്രരേഖ എഴുതണമെന്നുണ്ട്. അവർ കുറെ കരഞ്ഞു. വലിയ ജീവനായിരുന്നു ആങ്ങളയും പെങ്ങന്മാരും തമ്മിൽ. ഇവരാണ് വിവാഹത്തിനു മുൻകൈ എടുത്തത്—വരനുവേണ്ടി പുടവ കൊടുത്തതും മററും. അവർ ചോദിച്ചു ആ വൈരാഗ്യമാണോ ഇന്നും നാണുവണ്ണനെന്ന്... പാവം... ഭർത്താവ് മഹോദരം വന്നു മരിച്ചു. ചികിത്സയ്ക്ക് കുറെ പണമായി. കഷ്ടത്തിലാണിപ്പോൾ...''

''അവർ മുമ്പും ചെന്ന് കണ്ടിരിക്കും എന്നാണ് എൻെറ സംശയം.''

ആശാൻ ഒന്നും മിണ്ടാതിരുന്നു.

ചിന്താഭരിതമായ നിശ്ശബ്ദത.

ആ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട് അപ്പോൾ ഒരു രൂപം കടന്നുവന്നു. ആര്?— സാക്ഷാൽ ശ്രീനാരായണഗുരു!

നടുക്കത്തോടും പരിഭ്രമത്തോടും എഴുന്നേററ് രണ്ടുപേരും ഏതാണ്ട് ഒരേസ്വരത്തിൽ അദ്ഭുതപ്പെട്ടു:

''ഗുരുസ്വാമി ഒററയ്ക്ക്!''

ആശാൻ തിരിഞ്ഞ് അടുക്കളയിലേക്കു നീങ്ങി. വന്നതു ഭാനുമതിയേയും അടുക്കിപ്പിടിച്ചുകൊണ്ട്—

ഭാനുമതി ഗുരുവിൻെറ പാദംതൊട്ട് വന്ദിച്ചതിനുശേഷം നിഷ്കളങ്കതയുടെ മനഃസാന്നിദ്ധ്യത്തോടെ പറഞ്ഞു:

''ഗുരുസ്വാമിയുടെ കാര്യം ഞാൻ ഇപ്പോൾ വിചാരിച്ചതേയുള്ളു.''

''എന്തു വിചാരിച്ചു, ഭാനുമതി?''

''ഞാൻ എൻെറ കൈകൊണ്ട് വച്ച ചോറ് ഗുരുസ്വാമിക്ക് വിളമ്പിത്തരാൻ പററുന്നില്ലല്ലോ എന്ന്.''

''നാമും അതുതന്നെ വിചാരിച്ചു. അയ്യപ്പൻെറ ടെലിപ്പതി ഇവിടെ ഫലിച്ചതുപോലെ തോന്നുന്നു.''

''കപടമില്ലാത്ത മനസ്സാണ് ഭാനുമതിയുടേത്.''

—അയ്യപ്പൻ പ്രശംസിച്ചു.

ആശാൻ ഗൃഹനാഥൻെറ മട്ടിൽ ചോദിച്ചു.

''എരിയൊന്നും അധികം ചേർത്തിട്ടില്ലല്ലോ നീ?''

''പറഞ്ഞല്ലോ ഗുരുസ്വാമിയായിരുന്നു എൻെറ മനസ്സിലെന്ന്.''

ഭാനുമതി, അമ്മ അയച്ച ജോലിക്കാരിയെ തൊട്ടടുത്ത ചന്തയിൽ വിട്ട് ഇലയും പടററുപഴവും വാങ്ങിപ്പിച്ചു. ഇല ഭംഗിയായി കഴുകിത്തുടച്ച് തറയിൽ രണ്ടു പുല്പാ വിരിച്ച് മൂന്നുപേർക്കും ഊണു വിളമ്പി. ഗുരുസ്വാമിയും തൃപ്തിയോടെ ഊണുകഴിച്ചു. മെഴുക്കുപുരട്ടിയിൽനിന്നും ഒരു പച്ചമുളക് എടുത്തു കാട്ടിയിട്ട് പറഞ്ഞു:

''ഇതാ മുളക് ഒന്നു പൊരിയിട്ടേയുള്ളു. വേണമെന്നുള്ളവർക്ക് എരിവെടുക്കാം; അല്ലാത്തവർക്ക് ഇങ്ങനെ മാററിവയ്ക്കാം. ഇപ്പോൾ ബോദ്ധ്യമായല്ലോ ഭാനുമതി നമ്മെക്കൂടി കരുതിയാണ് കൈ വച്ചതെന്ന്?''



ഊണും വിശ്രമവും കഴിഞ്ഞു വന്നപ്പോഴാണ്, ആശാൻ ഒതുക്കിയൊതുക്കി വച്ചിരുന്ന ആ കാര്യം പറഞ്ഞത്:

''ഗുരുസ്വാമി അടുത്തുതന്നെ വെളിയിൽ പോകുന്നുണ്ടാകും. തമിഴ്നാട്ടിലേക്കും മററും. ചിലപ്പോൾ സിലോണിലേക്കും പോയേക്കാം. എന്നാണ് മടങ്ങിവരുക എന്ന് നിശ്ചയമില്ല. അതുകൊണ്ടാണ് അനവസരത്തിൽ ഈ കാര്യം പറയുന്നത്. എൻെറ രാജിക്കാര്യം.. പറയാതെതന്നെ ഗുരുസ്വാമിക്ക് ഊഹിക്കാം.''

സ്വാമി ഒന്നും പറഞ്ഞില്ല.

ആശാൻ തുടർന്നു:

''ഇപ്പോൾ പതിനാറു കൊല്ലമായി, ഗുരുസ്വാമി പകർന്നു തന്ന ശക്തിയനുസരിച്ച് ഞാൻ എന്നെ ഒട്ടും കരുതാതെ ജോലിചെയ്തു. മതിയായെന്ന് പലർക്കുമെന്നപോലെ എനിക്കും തോന്നുന്നു. എന്നെക്കാളും പ്രാപ്തർ വേറെ ഉണ്ടുതാനും.''

''അതാരാ?''

''എല്ലാമറിയുന്ന ഗുരുവിൻെറ ഈ ചോദ്യത്തിന് ആശാൻ മറുപടി പറഞ്ഞില്ല. പക്ഷേ, അയ്യപ്പൻ പറഞ്ഞു:

''ആശാനെ അസംബ്ളിയിലേക്ക് നോമിനേററ് ചെയ്തതിനെ ടി.കെ. മാധവൻ എത്ര കാർക്കശ്യത്തോടെയാണ് എതിർത്തത്. ഇംഗ്ളീഷ് അറിയാത്ത ആശാൻ കമലദളം പിടിച്ച് കഥകളിമട്ടിൽ അസംബ്ളിയിൽ കാര്യങ്ങൾ പറയേണ്ടി വരുമെന്ന്!''

''കുമാരൻെറ ഇംഗ്ളീഷ് മാധവന് മനസ്സിലാകുന്നില്ലേ അയ്യപ്പൻ?''

''ആശാൻ അസംബ്ളിയിൽ ശരിക്കുതന്നെ ഇംഗ്ളീഷിൽ വാചാപ്രസംഗം ചെയ്തിട്ടുണ്ടല്ലോ. എനിക്ക് നേരിട്ടറിയാം, ആശാൻ ഇംഗ്ളീഷ് എത്രത്തോളം വശപ്പെടുത്തിയിട്ടുണ്ടെന്ന്. ടി.കെ. മാധവനും കാളേജിലൊന്നും പോയി പഠിച്ചിട്ടില്ലല്ലോ. പിന്നെ വെട്ടുകത്തിയിട്ട് വെട്ടുന്നതുപോലെ കത്തിയിട്ട് വെട്ടാൻ പററുകില്ലല്ലോ.''

ഗുരുസ്വാമി ചെറുതായി ചിരിച്ചു.

''രണ്ടും വേണ്ടതുതന്നെ അയ്യപ്പൻ.''

''പക്ഷേ, തമ്മിൽ പഴിക്കരുത്. ആശാൻ പറയുന്നത് തന്നോട് വായിക്കാനെന്നും പറഞ്ഞു എടുത്തുകൊണ്ടുപോയ പുസ്തകങ്ങൾ തിരികെ തന്നില്ലെങ്കിലും വേണമായിരുന്നു ഈ ആരോപണമെന്നാണ്.''

''വായിച്ചു കാണുകില്ല.''

''പക്ഷേ, കപടനാട്യം പാടുണ്ടോ സ്വാമീ?''

''ലോകമേ നാടകം. രാഷ്ട്രീയതലം വിശേഷിച്ചും.''

ആശാൻ ഉറച്ച സ്വരത്തിൽ പറഞ്ഞു.

''ഗുരുസ്വാമിക്കറിയാമല്ലോ ഞാൻ രാഷ്ട്രീയക്കാരനല്ലെന്ന്. രാഷ്ട്രതന്ത്രവുമായി ഗുരുസ്വാമിക്കെന്നപോലെ എനിക്കും ഒരു ബന്ധവുമില്ല. എൻെറ താല്പര്യം വേറെ; വാസന വേറെ. രാഷ്ട്രതന്ത്രത്തിൽ നിഷ്ണാതരായവർ അതിൽ മുഴുകട്ടെ. യോഗം സെക്രട്ടറിപദം എൻെറ അക്ഷയപാത്രമാണെന്ന് പലരും വിചാരിക്കുന്നുണ്ടാകാം. സെക്രട്ടറി ആയാലും അല്ലെങ്കിലും സമുദായത്തോടുള്ള കടമ എനിക്ക് എന്നോടുതന്നെയുള്ള കടമയാണ്.''

''കുയിൽ കൂവുന്നു. കോഴിയും കൂവുന്നു. ഏതാണ് ഇതിൽ വേണ്ടാത്തത്?''

''രണ്ടും വേണ്ടതുതന്നെ. കോഴി നാലുമണിക്ക് പുരപ്പുറത്തുനിന്ന് കൂവുന്നു. കൂവട്ടെ. അല്ലെങ്കിൽ സൂര്യൻ ഉദിച്ചില്ലെന്നു വന്നാലോ!''

''സൂര്യനുദിക്കും. പക്ഷേ, ഉറങ്ങിക്കിടക്കുന്നവർ പലരും സമയത്ത് ഉണർന്നില്ലെന്നു വരും.''

''ശരിതന്നെ. കോഴി പുരപ്പുറത്തുനിന്ന് കൂവട്ടെ. ആ പണി പക്ഷേ, കുയിലിനു പററിയതല്ല.''

സ്വാമി ഒന്നും മിണ്ടാതിരുന്നു.

പിന്നെ—

''കുയിൽ കൂടുവിട്ടു പുറത്തു പോകട്ടെ. അതാണ് എല്ലാവർക്കും നല്ലത്.''

കുമാരനാശാൻ തലകുനിച്ചു.

അല്പം കഴിഞ്ഞ് സ്വാമി ആശാനെ നോക്കി.

''കുമാരന് ആലുവായിൽ വന്നുകൂടേ? സ്കൂളൊക്കെ നോക്കി നടത്താം. എഴുതാനും സമയം കിട്ടും... ഭാനുമതിയും പോരട്ടെ.''

ആശാൻ വീണ്ടും തലകുനിച്ച് ആ നിർദ്ദേശം സ്വീകരിച്ചു.

(തുടരും)



പി. സുരേന്ദ്രൻ

# മായാദർശനം

ഏതുവഴിയിലൂടെ നടക്കണമെന്നറിയാതെ ശിവനുണ്ണി നിൽക്കുന്നു. കൂടിപ്പിണഞ്ഞുകിടക്കുന്ന വഴികളാണ് മുമ്പിൽ.

ഇനിയേതു വഴിയിലൂടെ നടക്കണം ഞാൻ?

ഏതുവഴി?

ഏതുവഴി?

സമരത്തിൻേറയും സഹനത്തിൻേറയും വീടുകൾ പൊളിഞ്ഞുപോയ പ്രത്യയശാസ്ത്ര ശൂന്യതയിലാണ് നിൽപ്പെന്ന് തോന്നിപ്പോയി. ചെവിയിൽ നുരകുത്തുന്ന നഗരത്തിൻെറ ഭോഗതാളം ആ ശൂന്യതയിൽ നിന്നാണുയരുന്നതെന്നും തോന്നിപ്പോയി.

നഗരത്തിന് ഏറെ അപ്പുറത്തുള്ള ജയിലിൻെറ കവാടം കടന്ന് പകച്ചുനിൽക്കുമ്പോൾ, ജയിലിലേക്ക് പലചരക്കുമായി വരുന്ന ലോറി ഡ്രൈവറുടെ ഔദാര്യമാണ് ശിവനുണ്ണിയെ ഇവിടെയെത്തിച്ചത്. ഇത്തവണ ജയിലിൽ നിന്ന് പുറത്തുവരുന്നത് പരോളിലല്ല. നിരുപാധികവിടുതിയായിരുന്നു. സിരപൊട്ടിപ്പുറത്തുവന്ന ചോരകത്തി ചുവപ്പിൻെറ ഉത്സവമൊടുങ്ങിയപ്പോൾ ജയിലിൻെറ കവാടം തുറക്കപ്പെട്ടു.

കേസുകളെല്ലാം പിൻവലിക്കുമെന്ന് ശിവനുണ്ണി കരുതിയതല്ല. ഉന്മൂലനങ്ങളുടേയും ഗൂഢാലോചനകളുടേയും കണക്കുകൾ ഏറെ പറഞ്ഞുതീർക്കാൻ ബാക്കികിടപ്പായിരുന്നു. അപ്പോഴാണ് ചുവന്ന ദ്വീപുകളോരോന്നും അപ്രത്യക്ഷമായതും നിരായുധീകരിക്കപ്പെട്ട ശൂന്യതയിലേക്ക് മോചിപ്പിക്കാൻ കൽപ്പന കിട്ടിയതും.

'ഇനി നിങ്ങളെയൊന്നും ഭരണകൂടങ്ങൾ ഭയപ്പെടുന്നില്ല. ജില്ലാ ആശുപത്രിക്കുമുമ്പിലെ രക്തദാനസംഘത്തിൽ ചേരുന്നതാ നല്ലത്.'

അതുപറഞ്ഞ് ഒരു ജയിലുദ്യോഗസ്ഥൻ ആർത്തുചിരിച്ചത് ശിവനുണ്ണി ഓർത്തു.

പക്ഷെ, ആ നിമിഷം പകച്ചുനിൽക്കുകയാണ് ചെയ്തത്. സ്വപ്നവും സത്യവും തിരിച്ചറിയാനാവാത്തനിൽപ്പ്. ഇപ്പോൾ അയാൾക്ക് ഇതിൽ സ്തംഭിതവീര്യത്തിൻെറ മർദ്ദമില്ല. പ്രജ്ഞയുടെ സുഷിരങ്ങളിലൂടെ അതൊഴിയുന്നു. തലചുറ്റുന്നുവെന്ന് തോന്നിയപ്പോൾ പാതയോരത്തെ കമ്പിയഴികളിൽ പിടിച്ച് ശിവനുണ്ണി നിന്നു.

ഇതിനുമുമ്പ് ജയിലിൽ നിന്ന് പുറത്തിറങ്ങിയത് രണ്ടുവർഷം മുമ്പാണ്. പതിനഞ്ചു ദിവസത്തെ പരോളിൽ. നൂറ്റാണ്ടുകളുടെ മാറ്റമാണ് രണ്ടുവർഷംകൊണ്ട് സംഭവിച്ചത്.

മഹാസ്തൂപങ്ങളെല്ലാം ചാരനിറത്തിൽ മൂടിപ്പോകുന്നു. അന്ന് പരോളിലിറങ്ങുമ്പോൾ സ്തംഭിതവീര്യം ഒഴിഞ്ഞുപോകുന്ന തുളകൾ പ്രത്യക്ഷപ്പെട്ടിരുന്നില്ല. ആ വീര്യത്തിൻെറ മർദ്ദമാണ് മുന്നോട്ടുനയിച്ചത്. ദിശാബോധത്തിൻെറ സൂചിവിറയ്ക്കാതെ നിൽക്കുകയും പിന്നെ, അതിൻെറ ഏടനയിൽ നിന്ന് വേർപ്പെട്ട് അസ്ത്രവേഗത്തിൽ പാഞ്ഞുപോകുകയും ചെയ്തു.

എങ്ങോട്ടുപോകണമെന്ന് തീർച്ചയുണ്ടായിരുന്നു. ഒരു സന്ദേശം കിട്ടിയിരുന്നു. എത്തേണ്ടദിക്കിലേക്ക് തീവണ്ടിയിലായിരുന്നു യാത്ര. ആ പാതയിലോടുന്ന ഏറ്റവും വേഗതയുള്ള തീവണ്ടിയിൽ. എന്നിട്ടും വേഗത പോര എന്നാണ് തോന്നിയത്. ആ ദിനങ്ങളിൽ പേമാരിയായിരുന്നുവെന്നും അയാളോർക്കുന്നു. കാലമാകെ കുഴഞ്ഞുമറിഞ്ഞ് പേമാരി സമയം തെറ്റിപ്പെയ്തതായിരുന്നു.

കമ്പാർട്ടുമെൻറിൽ എല്ലാവരും മഴയെക്കുറിച്ച് ചിന്തിച്ച് അസ്വസ്ഥരായി. വടക്കൻമലയുടെ താഴ്വരയിൽ ഉരുൾപൊട്ടിത്തെറിച്ചുവീണ കബന്ധങ്ങളുടേയും പെരുവെള്ളത്തിൽ മുങ്ങിപ്പോയ ജനപഥങ്ങളുടേയും ചിത്രങ്ങളുള്ള പത്രങ്ങൾ നിവർത്തിയാത്രക്കാർ പ്രകൃതിയെ ശപിച്ചു. ചിലർക്ക് കരയുന്ന ഒച്ചയായിരുന്നു,

അതൊക്കെ ശ്രദ്ധിക്കാതിരിക്കാനുള്ള സിദ്ധാന്തശാഠ്യത്തിലായിരുന്നു ശിവനുണ്ണി. പുറത്ത് മഴയിൽ കുതിർന്ന ഹരിതപടങ്ങൾ പിൻവാങ്ങുന്നതും ശ്രദ്ധിച്ചില്ല. പച്ചപ്പുകൾ കാണില്ല എന്ന വാശിയുമുണ്ടായിരുന്നു.

ആകുലപ്പെടുന്നവരുടെ മുഖത്തേക്ക് നോക്കിയില്ല ശിവനുണ്ണി. ഏടുകളിൽ മഞ്ഞനിറം കയറിത്തുടങ്ങിയ ചില ലഘുലേഖകൾ പുറത്തെടുത്തു വായിക്കാൻ തുടങ്ങി. ഗണപതി ലോഡ്ജിലെ മുപ്പത്തൊന്നാം നമ്പർ മുറിയിൽ ഒത്തിരിപേർ കാത്തുനിൽപ്പുണ്ടാവുമെന്ന അറിവ് വല്ലാത്ത ആത്മബലം നൽകി. ലഘുലേഖയിലെ സമരമുറകളുടെ രംഗപാഠങ്ങളിൽ വിശ്വാസമിരട്ടിച്ചു. ഇല്ല. അടിസ്ഥാനപരമായി പിഴവുകൾ എവിടെയുമില്ല.

തന്ത്രങ്ങൾക്കേ തെറ്റുപറ്റിയിട്ടുള്ളൂ. അതും ചെറിയ തെറ്റുകൾ. തീവണ്ടിയാത്ര അവസാനിക്കുമ്പോൾ മഴയൊടുങ്ങിയിരുന്നു.

ഗണപതിലോഡ്ജിലെത്തുമ്പോൾ അയാൾ പകച്ചുപോയി. പുതിയ വർണ്ണങ്ങളിൽ ലോഡ്ജിൻെറ മുഖം മാറിപ്പോയിരുന്നു. ട്രാൻസ്പോർട്ട് സ്റേറഷനിൽനിന്ന് ലോഡ്ജിലേക്കുള്ള ദൂരം നിർണ്ണയിച്ച് സ്ഥലം തെറ്റിയിട്ടില്ലെന്ന് ഉറപ്പു വരുത്തി. ഗേറ്റുകടന്ന് രണ്ടടി വെച്ചതും ആരോവിളിച്ചു:

'സഖാവെ.'




കോണിച്ചുവട്ടിൽ നിന്ന് രാമൻകുട്ടി ഇറങ്ങി വന്നു.

'ഞാൻ സഖാവിനെ കാത്തുനിൽക്കാൻ തുടങ്ങിയിട്ട് കുറേനേരമായി.'

എവിടെമറ്റവരൊക്കെ?

എവിടെ വേലായുധൻ?

സലീം?

ചന്ദ്രൻ?

ഔസേപ്പ്?

'ആരുമില്ല. ഞാനൊറ്റയ്ക്കാണ്. ചെറിയ മീനുകളെ വലിയ മീൻ വിഴുങ്ങിക്കളഞ്ഞു.'

പുതിയ യാഥാർത്ഥ്യത്തിൻെറ തിരശ്ശീല മാറ്റുകയായിരുന്നു രാമൻകുട്ടി. എല്ലാം വെന്തു കറുത്ത വാളായി ശിവനുണ്ണിയുടെ ചോരയിലേക്ക് പാഞ്ഞുകയറി.

ശീതീകരിക്കപ്പെട്ട വിപ്ളവശാലയുടെ വാതിൽതുറന്ന് എന്നന്നേക്കുമായി അപ്രത്യക്ഷരായവർ.

സിദ്ധാന്തങ്ങളുടെ പിഴവുകളിൽ ഗവേഷണം ചെയ്യാൻ പോയവർ.

പുല്ലുനടാൻ അട്ടപ്പാടി മലകയറിയവർ.

ഒരു സഖാവ് എഴുതിയകത്തിലെ വരികൾ ശിവനുണ്ണി ഓർത്തു.

പുൽത്തുമ്പിൽ വീണ മഞ്ഞിൻതുള്ളിയിലെ വെയിൽത്തിളക്കമാണ് മഹാസത്യമെന്ന് തിരിച്ചറിയാൻ രണ്ടുപതിറ്റാണ്ട് എനിക്ക് ഹോമിക്കേണ്ടിവന്നല്ലോ ദൈവമേ....

'ഇവിടെയിങ്ങനെ നിൽക്കാൻ വയ്യ. എനിക്കൊന്നിരിക്കണം. നമുക്ക് മുകളിലേക്കു പോകാം.'

'നമ്മുടെ മുറി കൈമാറ്റം ചെയ്തു. ഇപ്പോഴത് ഷെയർ ബ്രോക്കറുടെ ഓഫീസാണ്.' രാമൻകുട്ടി പറഞ്ഞു.

ആ അരക്ഷിതാവസ്ഥ അസഹനീയമായി ശിവനുണ്ണിക്ക്.

'വലിയ മത്സ്യത്തിൻെറ വയറുപിളർന്ന് നമുക്ക് നമ്മുടെ സഖാക്കളെ വീണ്ടെടുക്കണ്ടേ?' രാമൻകുട്ടി ചോദിച്ചു.

ശിവനുണ്ണിക്ക് ഉത്തരമില്ലായിരുന്നു.

ജയിലിലേക്ക് തിരിച്ചുപോകാനാണ് അയാൾക്ക് തോന്നിയത്. ഇനി പുറംലോകത്തെ വാഴ്വിനെന്തു സാംഗത്യം?

അവർ നടന്നു. ഗേററു കടന്ന് റോഡിലേക്കിറങ്ങിയതും ഒരു കരച്ചിൽ കേട്ടു. ഏതോ തെരുക്കൂട്ടത്തിൽനിന്ന് ഒററപ്പെട്ടുപോയ കൊച്ചുകുട്ടി അഴുക്കുചാലിനരികെ നിന്ന് തേങ്ങിക്കരയുന്നത് ശിവനുണ്ണി ശ്രദ്ധിച്ചു.

കുട്ടി അവരെ നോക്കി. പിന്നെ, എങ്ങോട്ടെന്നില്ലാതെ അവൻ ഓടാൻ തുടങ്ങി.

'നമുക്ക് പരിയാരത്തേക്ക് പോകണ്ടേ? സഖാവിനെ അങ്ങോട്ട് കൂട്ടിക്കൊണ്ട് ചെല്ലാനാണ് രാമചന്ദ്രൻ മാഷ് എന്നെ അയച്ചത്. ഭാവി പരിപാടി.....'

'വേണ്ട. എനിക്കിനി ഒരു ചർച്ചയും താങ്ങാനുള്ള കെൽപ്പില്ല.'

ഗതാഗതയോഗ്യമല്ലെന്ന് എഴുതിവെച്ച ഒരു പാതയിലെ ബാരികേഡുകൾ കടന്ന് അവർ ആ പാതയുടെ വിജനതയിലേക്ക് പ്രവേശിച്ചു. അവിടെ ഒരു കലുങ്കിൽ ചെന്നിരുന്നു.

എങ്ങോട്ടെങ്കിലും രക്ഷപ്പെടണമായിരുന്നു ശിവനുണ്ണിക്ക്.

'നമുക്ക് കുട്ടിക്കാലത്തെക്കുറിച്ച് സംസാരിക്കാം.'

അയാൾ പറഞ്ഞു.

തുമ്പ വിരിഞ്ഞ കുന്ന്.

ആമ്പൽക്കുളം.

മാഞ്ചുവട്.

കൊടിക്കൂറതൂങ്ങുന്ന അമ്പലമുറ്റം.

അവരങ്ങനെ ബാല്യത്തിലൂടെ ചുറ്റിനടക്കവേ, രാമൻകുട്ടി പിന്തിരിഞ്ഞു.

'ഇന്ന് വൈകുന്നേരം കോട്ടമൈതാനിയിൽ തോമസുകുട്ടി പ്രസംഗിക്കുന്നുണ്ട്. അവൻ പ്രസ്ഥാനം വിട്ടത് സഖാവറിഞ്ഞില്ലേ?'

'കേട്ടിരുന്നു.'

'ഇന്ന് കുമ്പസാരപ്രസംഗമാണെന്ന് ആരോ പറഞ്ഞു: ആ കുമ്പസാരത്തിന് സാക്ഷിയാവണമെന്ന് ശിവനുണ്ണിക്ക് തോന്നി.

'പോകാം.' അവർ കലുങ്കിൽ നിന്ന് എഴുന്നേറ്റു. വൈകുന്നേരം അവർ കോട്ടമൈതാനിയിലെത്തി. വലിയ ആൾക്കൂട്ടമുണ്ടായിരുന്നു. തിളങ്ങുന്ന ചുവപ്പുകൊണ്ട് അലങ്കരിച്ച സ്റ്റേജിൽ രണ്ടു കൂറ്റൻ മകരമത്സ്യങ്ങൾക്കിടയിൽ അവൻെറ പരൽദേഹം.

പ്രസംഗം പകുതികേട്ടതേയുള്ളൂ. ശിവനുണ്ണിക്ക് സഹിക്കാനായില്ല.

'നമുക്ക് പോകാം.'

പിന്തിരിയുമ്പോൾ കാർക്കിച്ചു തുപ്പി.

പുലിയാടി മോൻ.' 'നിൻെറ കയ്യിൽ പണമുണ്ടോ? എനിക്കൊന്ന് മദ്യപിക്കണം. എന്നിട്ട് ഈ മൈതാനിയിൽ വന്ന് ഛർദ്ദിക്കണം.'

ഇരുട്ടുവീഴുമ്പോൾ ഏതോ ഇടവഴിയിലൂടെ അവർ നടന്നു. എവിടെനിന്നൊക്കെയോ മദ്യപിച്ചു. കാലുകൾ ശരിക്കും നിലത്തുറയ്ക്കാതെ മൈതാനിയിലേക്ക് മടങ്ങിവന്നു. അപ്പോൾ രാത്രി ഏറെചെന്നിരുന്നു. ഒരു മരച്ചുവട്ടിൽ കിടന്ന് അവർ ഉറങ്ങിപ്പോയി.

നന്നേ പുലർച്ചെ ശിവനുണ്ണി എഴുന്നേറ്റ് രാമൻകുട്ടിയോട് യാത്രപറഞ്ഞ് കിണാവല്ലൂരിലേക്ക് വണ്ടികയറി.

ഗംഗമ്മ കാത്തിരിക്കയായിരുന്നു. ശിവനുണ്ണി അകത്തേക്കു കടന്നതും വാതിൽ ചാരാൻ പോലും നിൽക്കാതെ അവൾ ശിവനുണ്ണിയെ കെട്ടിപ്പിടിച്ചു കരഞ്ഞു. കരയുന്ന കണ്ണുകളിൽ അയാൾ തെരുതെരെ ചുംബിച്ചു. കരയാനും കാത്തിരിക്കാനും ഒരാൾ. ഒരാൾ മാത്രം. ഇനിയും ഇവളെ വിട്ട് പോകേണ്ടിവരുമല്ലോ. ഇവളെന്നെ എവിടെയെങ്കിലും ഒളിപ്പിച്ചെങ്കിൽ. ഒരു പെരുമ്പാമ്പായി എന്നെ വിഴുങ്ങിയെങ്കിൽ.

അഭയംതന്നത് ഇവളുടെ സ്നേഹം മാത്രം. ഇവൾക്കു മാത്രമായി ഒരു ദിനം പകുത്തു കൊടുക്കാൻ മറന്നവനാണു ഞാൻ. ജയിലിലായിരുന്നപ്പോൾ കൂടാരങ്ങൾ പറിച്ചെടുത്ത് എൻെറ സഖാക്കളെല്ലാം പോയി.

ശിവനുണ്ണിയുടെ ഓരോ സ്പർശത്തിലെയും സ്നേഹം ഗംഗമ്മയുടെ വിസ്മയമായി. ആ സ്നേഹം ആദ്യമായി അനുഭവിക്കയായിരുന്നു അവൾ.

പൗരുഷം മുഴുവൻ പ്രത്യയശാസ്ത്രത്തിനും ഡഖാക്കൾക്കുമായി പങ്കിട്ടുകൊടുത്ത് പാതിരാവുകളിൽ മാത്രം അയാൾ കടന്നുവന്നിരുന്ന ദിനങ്ങളെക്കുറിച്ച് അവളോർത്തു. സുരതം കഴിഞ്ഞ ആലസ്യമാകും മുഖത്ത്. പിന്നെ, ഏതോ പ്രാകൃതമായ തളർച്ചയിൽ കിടന്ന് നീണ്ടമയക്കം. ആ കൈക്കരുത്തിൽ അമർന്നു പോകാൻ മോഹിച്ചുകിടന്ന രാവുകളെത്ര? ഒളിപ്രവർത്തനവും ലൈംഗികകർമ്മമാണെന്ന് ബോദ്ധ്യംവന്ന ദിനങ്ങൾ.

'എൻെറ കോലം കെട്ടുപോയപ്പോഴാ ഇഷ്ടം തോന്നിത്തുടങ്ങിയത് അല്ലേ?'

ശിവനുണ്ണി വീണ്ടും അവളെ ചുംബിച്ചു. അപ്പോൾ ഒരു തേങ്ങൽ പുറത്തുവന്നു.

'ആദ്യംതൊട്ട് ജീവിച്ചുതുടങ്ങണമെനിക്ക്. എല്ലാം പിഴച്ചുപോയി. എൻെറകാലം കീഴ്മേൽ മറിഞ്ഞു. എൻെറ തലനരച്ചു. കഴിഞ്ഞ പത്തുവർഷങ്ങളിൽ എനിക്ക് ഭ്രാന്തായിരുന്നു. എന്തിനേ ഞാനതൊക്കെ ചെയ്തത്? ചോരയുടെ പാപം ഏറ്റെടുക്കാൻ എനിക്കൊരു പ്രസ്ഥാനമില്ലാതെപോയല്ലോ. സഖാക്കളുമില്ല. ജീവപര്യന്തത്തിൻെറ...'

ശിവനുണ്ണിയുടെ സ്വരം തൊണ്ടയിൽ കുരുങ്ങി.

'ഒക്കെ മറക്കാം നമ്ക്ക്. ഈ സ്നേഹം ഇപ്പോഴും ബാക്കിയില്ലേ?' ഗംഗമ്മ അയാളുടെ ശിരസ്സ് മാറിലമർത്തി.

രാവിൽ, വസ്ത്രത്തിൻെറ ഭാരം ഉരിഞ്ഞു കളഞ്ഞ് നിർമ്മലവും [illegible] വിശുദ്ധിയെ പ്രാപിക്കാൻ തുടങ്ങുമ്പോൾ ഗംഗമ്മ പറഞ്ഞു:

'പരോളിലിറങ്ങുന്നത് ഈ ദിവസം തന്നെയാവണമെന്ന് പ്രാർത്ഥിച്ചിരുന്നു ഞാൻ.' ഊർവ്വരതയുടെ ദിനം കണക്കുകൂട്ടി പറഞ്ഞു അവൾ.

'എനിക്കൊരുകുട്ടിയെവേണം.'

'വേണ്ട. ഞങ്ങൾ പരാജയപ്പെട്ടവരും കീഴടങ്ങിയവരുമാണ്. ഞങ്ങളുടെ കുഞ്ഞുങ്ങൾ മണ്ണും വെള്ളവും തിരിച്ചറിയാതെ മന്ദബുദ്ധികളായി ഈ ഭൂമിയിൽ അലയേണ്ടിവരും. അതെനിക്ക് കാണാൻ വയ്യ. മറന്നുപോയ കാലം തിരിച്ചെടുത്താൽ മാത്രം മതിയെനിക്ക്.

കരുത്തുമുഴുവൻ ആഞ്ഞെടുത്ത് അയാൾ ഗംഗമ്മയെ കമഴ്ത്തിക്കിടത്തി. പിന്നെ പ്രതിസുരതത്തിൻെറ മൃഗീയത....

മുറിയിലാകെ ദുർഗന്ധം നിറയുന്നത് അവളറിഞ്ഞു. ആ ദുർഗന്ധമൊടുങ്ങുമ്പോൾ ശിവനുണ്ണിയുടെ പരോൾ കഴിഞ്ഞിരുന്നു.

ഇതെനിക്ക് മതിയായില്ല എന്നു വിലപിച്ചാണ് അയാൾ മടങ്ങിപ്പോയത്.

പിന്നീടൊരിക്കലും ഗംഗമ്മ അയാളെ കാണാൻ ചെന്നില്ല. കത്തെഴുതിയതുപോലുമില്ല.

ഇനി പരോളിലിറങ്ങേണ്ടെന്ന് തീരുമാനിച്ചു കഴിഞ്ഞിരുന്നു ശിവനുണ്ണി. പക്ഷെ ജീവപര്യന്തം തടവ് ഇത്രപെട്ടെന്ന് അവസാനിക്കുമെന്ന് കരുതിയിരുന്നില്ല.

വഴികളെല്ലാം വ്യാകുലതയായി അങ്ങനെ പകച്ചുനിൽക്കവെ നഗരബഹളം സഹിക്കാനാവാതെ ശിവനുണ്ണി, പാതമുറിച്ചുകടന്നു. എവിടെയൊക്കെയോ ചുറ്റിനടന്ന് ഒരുരാവിൽ മദ്യശാലയിലെത്തി. വെളിച്ചം കുറഞ്ഞ മൂലയിൽചെന്നിരുന്നു. ഒരായുസ്സുമുഴുവൻ അവിടെയങ്ങനെയിരിക്കാമെന്ന് തോന്നിപ്പോയി.

രാവേറെചെന്നപ്പോൾ മദ്യശാലയിൽ ആളുകളൊഴിഞ്ഞു. മദ്യശാലയുടെ ഷട്ടറിടാൻ സമയമായെന്ന് ഉടമസ്ഥൻ വന്നറിയിച്ചു. ശിവനുണ്ണി ക്ഷോഭിച്ചു. കൈത്തണ്ടയിൽ ചെമ്പുതടകമണിഞ്ഞ കറുത്ത മനുഷ്യൻെറ കായബലത്തോട് കുതറാനായില്ല ശിവനുണ്ണിക്ക്.

മദ്യശാലയിൽ നിന്ന് പുറത്താക്കപ്പെട്ടത് മഞ്ഞുവീണു തുടങ്ങിയ തെരുവിലേക്ക്. വീണ്ടും അലഞ്ഞുതിരിഞ്ഞ് ബസ് സ്റ്റേഷനിലെത്തി. അവിടെ കോൺക്രീറ്റ് ബഞ്ചിലിരുന്ന് മയങ്ങിപ്പോയി ശിവനുണ്ണി. കുറേകഴിഞ്ഞ് ഉറക്കത്തിൽ നിന്ന് ഞെട്ടിയുണർന്ന് എഴുന്നേറ്റുനടന്നു. പാതിരാക്ക് പുറപ്പെടുന്ന ഒരു ബസ്സിൻെറ വെളിച്ചം കണ്ണിൽ തറച്ചു. ആ ബസ്സ് കിണാവല്ലൂരിലേക്കാണെന്ന് തിരിച്ചറിഞ്ഞതും ബസ്സ് ശിവനുണ്ണിയെ പ്രലോഭിപ്പിച്ചു. ബസ്സ് പിന്നോട്ടാഞ്ഞതും അയാൾ ഓടിക്കയറി.

നന്നേ പുലർച്ചെ കിണാവല്ലൂരിലെത്തി. പുറത്ത് കനത്തകോടയായിരുന്നു. എന്നിട്ടും ആ കോടയിലൂടെ നടക്കുമ്പോൾ ഭയാനകമായ ശൂന്യതയെ തരണം ചെയ്യുകയാണെന്ന് ശിവനുണ്ണിക്ക് തോന്നി. എന്തെന്നില്ലാത്ത ആഹ്ളാദം അനുഭവിച്ചു.

ആ പ്രഭാതത്തിൽ ഒരു സൂചിമുഖിയുടെ പതിഞ്ഞ സ്വരത്തിൽ ഗംഗമ്മയെ വിളിച്ച് വാതിലിൽ മുട്ടി.

പൂർണ്ണഗർഭിണി വാതിൽ തുറന്നു.

ശിവനുണ്ണിയെ തിരിച്ചറിഞ്ഞതും ഗംഗമ്മയൊന്ന് ഞെട്ടി. പിന്നെ അയാൾ അകത്തേക്കുകടക്കുന്നതിനുമുമ്പ് അവൾ വാതിൽ വലിച്ചടച്ചു.





കെ.പി. രാമനുണ്ണി



# സൂഫി പറഞ്ഞ കഥ

## പതിനൊന്ന്

അവറു മുസ്ളിയാർ ഉറക്കമുണർന്നപ്പോൾ, കുട്ടികളും പേരക്കുട്ടികളും വട്ടംചുറ്റി ചിരിയോട് ചിരി.

"എന്താ നായ്ക്കളേ....?"

ശീലിച്ച ഓമനപ്പേർ മുസ്ളിയാരുടെ വായിൽ നിന്ന് അനായാസം പുറത്തുവീണു. ചിരിയിൽ തടഞ്ഞ് കൊഞ്ചിക്കുഴയുന്ന പിള്ളേർ പറയുന്നത് അയാൾക്കൊട്ടും മനസ്സിലായില്ല.

"നിങ്ങ, കൊച്ചുണ്ണിത്തമ്പ്രാനാ?"

"ഹെന്ത്?!"

"പിന്നെന്താ നിങ്ങ കൊച്ചുണ്ണിത്തമ്പ്രാനാന്നും പറഞ്ഞ് മുണ്ടോണ്ട് കോണകം കുത്തി ഉറക്കത്തിൽ നടന്നത്?!"

കേട്ടു കേട്ടുകൊണ്ടിരുന്നപ്പോൾ അവറു മുസ്ളിയാരുടെ ഉള്ളിൽ അങ്ങിനെയൊരു നാമധേയം ഉദിച്ചുവന്നു. മറവിയുടെ ചളിക്കുണ്ടരിച്ച് കിട്ടിയ ഓർമ്മയുടെ കനകംപോലെ അത് കിടന്ന് തിളങ്ങുന്നു. ശോഭാപ്രസരത്തിൽ മനമഞ്ചിയെങ്കിലും വെളിവിൻെറ കുമിളകൾ പെരുത്തപ്പോൾ അയാൾക്കത് തൻെറ പ്രപിതാമഹൻെറ നാമധേയമാണെന്ന് മനസ്സിലായി.

കുട്ടികൾ പറഞ്ഞ കഥയനുസരിച്ച് അവറു മുസ്ളിയാർ ഉച്ചമയക്കത്തിൽ നിന്ന് തട്ടിപ്പിടഞ്ഞ് എഴുന്നേറ്റുവത്രെ. കീറത്തോർത്തെടുത്ത് ചുമലിൽ വേഷ്ടിപോലെ സ്ഥാപിച്ചു. ഇല്ലാത്ത കൊമ്പൻമീശ പിരിച്ച് കയറ്റി. ഇടത്തോറം ചുറ്റിയ മുണ്ട് വലത്തോറം മറിച്ച് കീഴ്മുലനടയിലൂടെ പിന്നോക്കം കോർത്ത് തറ്റുടുത്തു. ഗമയിൽ നാലുചാൽ കിടപ്പുമുറിയിൽ നടന്നു. പിന്നീട് പുറത്തുകടന്ന് മഠോലത്ത് വീടിൻെറ ചില മർമ്മങ്ങളിൽ കുന്തിച്ചിരുന്ന് തട്ടിനോക്കി. ചെവിവെച്ച് മിടിപ്പുകൾ കാത്തു. പരിശോധിച്ച സ്ഥലങ്ങളിലെല്ലാം വലിയ ശിലാഖണ്ഡങ്ങൾ തറയിലോ ചുമരിലോ സ്ഥാപിച്ചിരുന്നു.

നൂറ്റാണ്ടുകൾ പഴക്കമുള്ളൊരു തറവാട് പൊളിച്ച് പണികഴിച്ച മഠോലത്ത് വീടിന് തന്നെ നൂറ്റൻപത് വർഷത്തെ പഴക്കമുണ്ടായിരുന്നു. അതിൻെറ സ്ഥാനത്തും അസ്ഥാനത്തും കുടിപതികളായിരുന്ന ശിലാഖണ്ഡങ്ങൾക്കും ശില്പരൂപങ്ങൾക്കും ആരുമൊരു പ്രസക്തിയും കൊടുത്തിരുന്നില്ല.

ഉച്ചയുറക്കത്തിൽ ചാടിയെഴുന്നേറ്റ് കൊച്ചുണ്ണിത്തമ്പ്രാനെന്ന് സ്വയം പ്രഖ്യാപിച്ച ഉപ്പാപ്പയോടൊപ്പം കുട്ടികൾ ചേർന്നു. അവർക്ക് നല്ല രസമായിരുന്നു. ബോഗികൾ ഏടിപ്പിച്ച തീവണ്ടിയെഞ്ചിൻ പോലെ അവറുമുസ്ളിയാരും പിള്ളേരും പള്ളിയിലേക്ക് ജാഥയായി. പള്ളിയിലെത്തിയ മുസ്ളിയാർ പിൻമുറ്റത്തെ കുളത്തിലിറങ്ങി ശരീരശുദ്ധിവരുത്തി. കൈതലങ്ങൾ ചേർത്ത് താമരമുകുളം പോലെ കൈകൾ കൂമ്പി. കൂപ്പുകൈകൾ നെഞ്ചിൻ നടുവിൽ നിന്ന് മൂർദ്ധാവിലേക്കുയർന്നു. നമ്രശിരസ്കനായി അല്പം നിന്ന് പാതാളത്തിലേക്ക് താഴുംപോലെ പൊടുന്നനെ സാഷ്ടാംഗം നമസ്കരിച്ചു.

പള്ളിയുടെ ആകാശവാതായനത്തിൽ നിന്നുള്ള പ്രപഞ്ചരശ്മികൾ നിസ്സംഗമായി അയാളെ തഴുകിക്കൊണ്ടിരുന്നു. പള്ളിയിലേക്കുള്ള ചരൽപ്പാതയും പൊട്ടിയ ഒതുക്കുകല്ലും പതിവുപോലെ അയാൾക്ക് നിർവിഘ്നം വഴങ്ങിക്കൊടുത്തു.

സുദീർഘമായ സ്വപ്നാടനത്തിന് ഭർത്താവിനെ വിട്ടുകൊടുക്കാൻ മനമില്ലാതെ മറിയുമ്മയും കുട്ടികൾക്ക് പിറകെ നടന്നിരുന്നു. എന്നാലും അയാളെ വിലക്കാനോ പിടിച്ചിരുത്താനോ അവരുടെ കൈകൾ പതറി. കൊച്ചുണ്ണിത്തമ്പ്രാനാണെന്ന് പ്രഖ്യാപിച്ച നിമിഷം മുതൽ അടുക്കാൻ വയ്യാത്തൊരു അന്യത്വം മറിയുമ്മയെ ഭർത്താവിൽ നിന്ന് വികർഷിച്ചുകൊണ്ടിരുന്നു.

ഉറക്കപ്രാന്തനായ അവറുമുസ്ളിയാരെ അവർക്ക് നല്ലവണ്ണം അറിയാം. ഇതിലും വലിയ കൂത്തയാൾ കാണിച്ചാലും മറിയുമ്മ ഭയക്കുമായിരുന്നില്ല. സന്നിപോലെ കോപം മൂർച്ഛിച്ച് പുരക്ക് തീവെക്കാൻ കലിതുള്ളിയ മുസ്ളിയാരെയും ഇരുപത് തവണ ഉടുമുണ്ടിൽ തൂറി കൊച്ചുങ്ങളെപ്പോലെ കരഞ്ഞ മുസ്ളിയാരേയും അവർ കൈകാര്യം ചെയ്തിട്ടുണ്ട്.

അങ്ങിനെയുള്ള മറിയുമ്മയുടെ കുരലിലൂടെയാണ് ഭയത്തിൻെറ വാൾമുനകൾ മിന്നിമറഞ്ഞത്. കൊച്ചുണ്ണിത്തമ്പ്രാനോ??

സ്വപ്നാടനത്തിന് ശേഷം കിടപ്പുമുറിയിൽ അവറുമുസ്ളിയാരായി പുനർജ്ജനിച്ചിട്ടും ഭർത്താവിനു ചുറ്റും അന്യാത്മാവിൻെറ നേരിയ നിഴൽ രൂപമുണ്ടെന്ന് മറിയുമ്മയ്ക്ക് തോന്നി. ഭർതൃമരണത്തെക്കുറിച്ചുള്ള സങ്കല്പനങ്ങൾ അവരുടെ സിരകളെ വിറപ്പിച്ചുകൊണ്ടിരുന്നു.

പരിശുദ്ധ മുസൽമാനായി ഉണർന്നെഴുന്നേറ്റ അവറുമുസ്ളിയാർ തൻെറ ഉടുമുണ്ട് വശം മാറി കുത്തിയിരിക്കുന്നത് കണ്ടു. അല്ലെങ്കിലയാൾ കുട്ടികൾ പറഞ്ഞ കഥ വെറും കളിതമാശയായി തള്ളിക്കളയുമായിരുന്നു. ചെറുമക്കൾ തന്നെ അവരിലും ചെറിയ കുട്ടിയായാണ് കരുതുന്നതെന്ന് മുസ്ളിയാർക്ക് പലപ്പോഴും തോന്നാറുണ്ട്. കൊച്ചാക്കിയും കളിയാക്കിയുമാണ് ഉപ്പാപ്പയോടുള്ള അവരുടെ വർത്തമാനവും പെരുമാറ്റവും.

അരമണിയുടേയും ചിലമ്പിൻേറയും രൗദ്രമായ കിലുക്കം അവറുമുസ്ളിയാരുടെ ബോധമണ്ഡലത്തെ അസ്വസ്ഥമാക്കി. കൊച്ചുണ്ണിത്തമ്പ്രാൻെറ കഥ കേട്ടതും അയാളുടെ ചിന്തകൾ കൂപ്പുകുത്തിയത് മുസ്ളിയാരകം വീട്ടിൽ നടന്ന സംഭവങ്ങളിലേക്കാണ്.

ഇന്നലെയായിരുന്നു അവിടെ വെച്ച് മാമുട്ടി ചെകുത്താനായി മാറിയത്. ആദരവോടുകൂടി മാത്രം തന്നോട് സംസാരിക്കാറുള്ള അവൻ പല്ലിറുമ്മിക്കൊണ്ട് അലറി.

"തുപ്പിയാൽ നിങ്ങളുടെ മുഖമെളിയും. തന്തയില്ലാത്തവനാകും. ഇപ്പോൾ നമുക്ക് തുപ്പാമെങ്കിലും നമ്മുടെ തന്തയുടെ തന്തമാർ പൂജിച്ചു നടന്ന സാധനമല്ലേ?"

പുതിയ ബീടർക്ക് വേണ്ടി വീടിൻെറ മറുതൊടിയിൽ കാളികോവിലുണ്ടാക്കിയതറിഞ്ഞ്, അരണ്ട്, ഹാലിളകി ചോദിക്കാൻ ചെന്നതായിരുന്നു അവറു മുസ്ളിയാർ. മുസ്ളിയാരുടെ ആദ്യത്തെ ആക്രമണങ്ങൾക്കെല്ലാം മാമുട്ടി നമ്രവിധേയനായി സഹിച്ചു കൊടുത്തു.

"ഇതിനാണോ അവൾ കുപ്പായമിട്ടത്?"

"ഇപ്പോഴും കുപ്പായമിടുന്നുണ്ടല്ലോ."

"ഇതിനാണോ അവളെ ഞാൻ കലിമ ചൊല്ലിച്ചത്?"

"അവളിപ്പോഴും നിസ്ക്കരിക്കുന്നുണ്ടല്ലോ!"

"പൊളിക്കടാ, നായിൻെറ മോനേ, അമ്പലവും കോവിലും; അല്ലെങ്കി എല്ലാം ഞാൻ തുപ്പിയെറിയും."

മാമുട്ടിയുടെ കണ്ണുകൾ ചുകക്കുന്നതും, വലിച്ചെടുത്ത ശ്വാസവീർപ്പിൽ തോളെല്ലുകൾ പർവ്വതങ്ങളാകുന്നതും മാത്രം മുസ്ളിയാർ ശ്രദ്ധിച്ചു. പിന്നീടുള്ള സ്ഫോടനത്തിൽ തെറിച്ച വാക്കുകൾ അവൻേറതാണെന്ന് തന്നെ അയാൾക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല.

"തുപ്പിയാൽ നിങ്ങളുടെ മുഖമളിയും തന്തയില്ലാത്തവനാകും..."

കുട്ടികൾ പറഞ്ഞ സംഭവത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ ആ വാക്കുകൾക്ക് മൂർച്ചയേറിയിട്ടുണ്ടെന്ന് മുസ്ളിയാർക്ക് തോന്നി. കൊച്ചുണ്ണിത്തമ്പ്രാനെന്ന നാമധേയം ആത്മാവിലിരുന്ന് പഴുത്തളിയുകയാണ്. അണുക്കളെ സ്രവിപ്പിച്ച് തൻെറ ശരീരത്തെ രോഗഗ്രസ്ഥമാക്കുകയാണ്.

മുസ്ളിയാർ ജപമാലയെടുത്ത് സർവ്വ

ശക്തന്റെ പേരിൽ സ്തോത്രങ്ങൾ ഉരുക്കഴിച്ചു. ഇത്രയും വർഷത്തെ ജീവിതത്തിൽ തോന്നാത്ത ആത്മവിശ്വാസക്കുറവ് അയാളുടെ ശബ്ദത്തെ നേർപ്പിച്ചു.

രാത്രി വൈകുന്തോറും തന്നെ ഭൗതികീകരിച്ച ജൈവകണികകളെ തന്നെ മുസ്ളിയാർക്ക് സംശയമായി. ഉറക്കത്തെ അയാൾ ഭയന്നു. രൂപാന്തരപ്രാപ്തി നേടി തന്നിലെ നിഗൂഢ ധാതുക്കൾ കൊച്ചുണ്ണിത്തമ്പ്രാനായി പരിണമിക്കുമോ?

മാർഗ്ഗം കൂടിയതിന് ശേഷവും കാളീഭക്തനായി നടന്ന കൊച്ചുണ്ണിത്തമ്പ്രാന്റെ കഥ മുസ്ളിയാരുടെ ബോധത്തിലെവിടെയോ പറ്റിപ്പിടിച്ചിരിപ്പുണ്ട്. ആരിൽ നിന്ന്, എവിടെ നിന്ന് തനിക്കീ വിവരം ലഭിച്ചു എന്നൊന്നും ഇപ്പോൾ ഓർമ്മയില്ല.

നിസ്ക്കാരം കഴിഞ്ഞാലുടൻ കൊച്ചുണ്ണിത്തമ്പ്രാൻ കാളീക്ഷേത്രത്തിൽ ചെന്ന് സാഷ്ടാംഗം പ്രണമിച്ചിരുന്നുവത്രെ. 'അറാമായത്' സഹിക്കവയ്യാതെ മതഭക്തന്മാർ പിന്നീടാക്ഷേത്രം തല്ലിപ്പൊളിച്ചു. അതിന്റെ അവശിഷ്ടങ്ങൾ കൊണ്ട് പണിതുയർത്തിയതാണ് മറോലത്ത് വീടിനടുത്തുള്ള ഈമാൻ പള്ളി. അവിടെയാണ് അവറുമുസ്ളിയാർ അഞ്ചുനേരം ബാങ്ക് കൊടുക്കുന്നത്.

കൊച്ചുണ്ണിത്തമ്പ്രാന്റെ ഉമ്മയും കാളീവിഗ്രഹവും കൃഷ്ണശില്പങ്ങളും കിടക്കക്കടിയിൽ ഒളിപ്പിച്ച് വെച്ചിരുന്നു. ഏതോ മതപണ്ഡിതന്റെ ഉപദേശപ്രകാരം അവരുടെ ചെറുമകൻ അതെല്ലാമെടുത്ത് മറോലത്ത് വീടിന്റെ പിൻപുറത്തേക്കെറിഞ്ഞു. വീഴുന്ന വീഴ്ചയിൽ അംഗഭംഗം വന്ന വിഗ്രഹങ്ങളിൽ നിന്ന് ചുടുനിണം കിനിഞ്ഞൊഴുകി. പിന്നീടാവൃദ്ധ മൂകയും ബധിരയുമായി. അവരുടെ കിടക്കശീലയിൽ മരിക്കുന്നതുവരെ ചോരക്കറയുടെ ഭീകരരൂപികൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

ഉറവിടം പോലുമറിയാത്ത ഈ കഥകളെല്ലാം പുതുപുത്തനായി മുസ്ളിയാരുടെ മനസ്സിൽ തെളിഞ്ഞുവന്നു. അയാൾ മനം കൊട്ടിയടച്ച് സാക്ഷയിട്ടു. കിതയ്ക്കുന്ന നായയെപ്പോലെ ഉറക്കത്തേയും സൂക്ഷിച്ച് മിഴിച്ചിരുന്നു. ഉറങ്ങാതെ, ഓർക്കാതെ രണ്ടു രാത്രികൾ അവറു മുസ്ളിയാർ തള്ളിനീക്കി. താനൊരു പൂർണ്ണനായ മുസൽമാനാണെന്ന് അള്ളാഹുവിന്റെ പേരിൽ അയാൾ വീണ്ടും വീണ്ടും പ്രതിജ്ഞയെടുത്തു.

മൂന്നാംരാത്രി പിടിച്ചുനില്ക്കാൻ അസാദ്ധ്യമാകുമെന്ന് അവശനായ മുസ്ളിയാർക്ക് ബോദ്ധ്യമായി. തന്റെ കണ്ണുകൾ മാത്രമല്ല മസ്തിഷ്ക്കവും പുളിക്കുകയാണ്. മുൻതലമുറകളുടെ ഭാരം മുഴുവൻ കൺപോളകളിൽ അടിഞ്ഞ് ഉറക്കത്തിലേക്ക് വലിച്ചിഴയ്ക്കുന്നു. നിദ്രയുടെ മന്ത്രവിന്യാസങ്ങൾ തലച്ചോറിനകത്ത് താളമിടുന്നു. പുറത്തെ വസ്തുപ്രപഞ്ചത്തെ മുഴുവൻ സ്മൃതിജനനത്തിന്റെ തിരശ്ശീല ഇഴയിട്ട് മറക്കുകയാണ്.



വർഷങ്ങളുടെ കടമ്പകൾ കടന്ന് അവറു മുസ്ളിയാർ പിന്നോക്കം യാത്രയാകുകയായിരുന്നു. ചെറുപ്രായത്തിൽ ചക്കരയ്ക്ക് ശാഠ്യം പിടിച്ചപ്പോൾ ബാപ്പ ചന്തി പൊളളിച്ചതിന്റെ ചൂട് വരെ അയാൾ കൃത്യമായി അനുഭവിച്ചു. അക്ഷരങ്ങൾ പഠിക്കുന്നകാലത്ത് ബാപ്പുവാദ്ധ്യാർ ചൊല്ലിച്ച ഈരടി പദ്യങ്ങൾ മനസ്സിലേക്ക് കടന്നുവന്നു. പാടി നോക്കിയപ്പോൾ ഒറ്റവരി തെറ്റാതെ ഓർമ്മയുണ്ട്.

ശീഘ്രമായ സ്മൃതിജീവനത്തിൽ പിറകോട്ടൊഴുകി, തലമുറകൾ കടന്ന് പിതാമഹനായ കൊച്ചുണ്ണിത്തമ്പ്രാനിലെത്തിയത് അവറു മുസ്ളിയാർ പൊടുന്നനെ അറിഞ്ഞു. അപ്പോഴും ഒരു ശ്വാനന്റെ സൂക്ഷ്മതയോടെ അയാളുടെ സുബോധം മാറിനില്ക്കുകയായിരുന്നു.

അബോധത്തിന്റെ ധാതുക്കൾ പെറുക്കിക്കൂട്ടി കൊച്ചുണ്ണിത്തമ്പ്രാൻ ശരീരം കൈയടക്കിക്കൊണ്ടിരുന്നു. അതിന്റെ ലക്ഷണമെന്നോണം ഉടുമുണ്ട് വലംതിരിഞ്ഞു. മേൽച്ചുണ്ടിൽ രോമങ്ങൾ കിളർത്തു. മാംസപേശികൾക്ക് മുഴുപ്പ് കൂടി. ഒടുവിൽ അവറുമുസ്ളിയാരെന്ന പ്രജ്ഞാസ്വരൂപത്തിന് ശരീരത്തിനകത്ത് രക്ഷയില്ലെന്നായി.

ഒറ്റക്കുതിപ്പിനാലത് സമീപസ്ഥമായൊരു ഏടികാരത്തിലേക്ക് നിഷ്ക്കാസിതമായി. തന്നെ ബാധിച്ച് വിഴുങ്ങിയ കൊച്ചുണ്ണിത്തമ്പ്രാന്റെ ചെയ്തികളെല്ലാം ഇനി അവറു മുസ്ളിയാർക്ക് ഏടികാരത്തിന്റെ സ്പന്ദനങ്ങളിലിരുന്ന് പതിയെ കാണാം.

വൈദ്യുതമായ തീവ്രചലനത്തോടെ കൊച്ചുണ്ണിത്തമ്പ്രാൻ കിടക്കയിൽ നിന്ന് എഴുന്നേറ്റ് വന്നു. മുണ്ടിന്റെ കോന്തലയെടുത്ത് തറ്റുടുത്ത് മറോലത്ത് വീടിന്റെ കാവാടങ്ങൾ ഓരോന്നായി തള്ളിത്തുറന്നു. കാലത്തിന്റെ കണ്ണിയിലൊരു കടക്കണ്ണായി അവശേഷിച്ച അവറു മുസ്ളിയാരുടെ സുബോധം ഏടികാരത്തിൽ നിന്ന് വിടുതി നേടി, കൊച്ചുണ്ണിത്തമ്പ്രാനെ അനുഗമിച്ചു.



അർദ്ധരാത്രി-സമയത്തിന്റെ തന്മാത്രകൾ നിലാവിൽ പതഞ്ഞൊഴുകുകയാണ്. കൊച്ചുണ്ണിത്തമ്പ്രാൻ അതിവേഗം പള്ളിയിലേക്കുള്ള വഴിയിൽ ധൃതിവെച്ച് നടന്നു. പള്ളിപ്പറമ്പിലെ മീസാൻകല്ലുകളുടെ സ്ഥാനത്ത് ഓരോരോ ആത്മാക്കൾ എഴുന്നേറ്റ് നിന്ന് സലാംകൊടുത്തു. പള്ളിക്കുളത്തിൽ മുങ്ങാമുഴിയിട്ട് തമ്പ്രാൻ നിവർന്നു. ആയിരം നയനങ്ങളിൽ നിന്നുള്ള മിഴിനീർചാലുകൾ പോലെ ജലം അയാളിൽ വേർപിരിഞ്ഞൊഴുകി.

''ദേവീ, മഹാമായേ! നിനക്ക് സംഭവിച്ച മുറിവുകളെല്ലാം പുതുപുത്തനായി നിൽക്കുന്നല്ലൊ? ഒന്നുമുണങ്ങിയില്ലേ?''

അയാൾ തപിച്ച് കേണു. പള്ളിയുടെ ഇറയത്ത് താങ്ങായി കൊടുത്തിരുന്ന ദേവീവിഗ്രഹം സാവധാനം പ്രതികരിച്ചു. അതിന്റെ ശരീരക്ഷതങ്ങളിൽ നിണശോഭ തുടുത്തു. ശക്തിയുടേയും കനിവിന്റയും മിശ്രിതഭാവം കണ്ണുകളിൽ വഴിഞ്ഞു. ഇറയത്ത് നിന്ന് കുതറി, പള്ളിയുടെ മേൽക്കൂര മറിച്ച് അത് പുറത്തുവരുമോ എന്ന് തോന്നി.

സാഷ്ടാംഗമായൊരു പ്രണാമത്തിൽ നിന്ന് വിടുതി നേടുമ്പോഴേക്ക് കൊച്ചുണ്ണിത്തമ്പ്രാന്റെ ശരീരം ആലിലപോലെ വിറക്കുന്നുണ്ടായിരുന്നു. പള്ളിക്കകത്തെ അന്തരീക്ഷമാകെ മാറിയിരുന്നു. വ്യത്യസ്ത മർമ്മങ്ങളിൽ താങ്ങായും, ചവിട്ടുപടിയായും, മൂത്രച്ചാലായും ഉപയോഗിച്ചിരുന്ന ശിലാശില്പങ്ങളെല്ലാം ഉണർന്ന് കഴിഞ്ഞു. വെട്ടുകളും പരിക്കുകളും അനാവൃതങ്ങളായി. ബന്ധിച്ച് നിർത്തിയ ജൈവരൂപങ്ങൾ പോലെ അവ മോചനത്തിനായി എരിപൊരി കൊണ്ടു.

ഈ ദേവതകളെല്ലാം തന്റെ മനസ്സിനകത്തും ചങ്ങലപ്പെട്ടിട്ടുണ്ടെന്ന് കൊച്ചുണ്ണിത്തമ്പ്രാൻ അറിഞ്ഞു. എണ്ണമില്ലാതെ നിർവ്വഹിച്ച സാഷ്ടാംഗപ്രണാമങ്ങൾ അയാളെ താപമുക്തനാക്കിയില്ല. ഇനിയൊന്നും ചെയ്യാനില്ലെന്ന വിഷണ്ണമായ ഭാവത്തോടെ അയാൾ പള്ളിയിൽ നിന്ന് പിൻവാങ്ങി നടന്നു.

നിദ്രാടനം കഴിഞ്ഞ് ഉണർന്നെണീറ്റ അവറു മുസ്ളിയാർക്ക് ഇന്നത്തെ തന്റെ ബോധാവസ്ഥ അസ്തിത്വത്തിന്റെ മുകളിലുള്ള നേരിയ പാട മാത്രമാണെന്ന് തോന്നി. പാടയ്ക്ക് കീഴെ അവകാശം സ്ഥാപിക്കാൻ കൊച്ചുണ്ണിത്തമ്പ്രാൻ വരെയുള്ള ആരെല്ലാമോ ഉണർന്നിരിക്കുന്നു. ഉറക്കത്തിൽ നടക്കുമ്പോൾ തടഞ്ഞുവെക്കാത്തതിന് അവറുമുസ്ളിയാർ മറിയുമ്മയോട് പരാതി പറഞ്ഞു, പരിഭവപ്പെട്ടു, കണ്ണീർ വാർത്തു.

''നിങ്ങൾക്ക് ഞാൻ എന്തു വേണേൽ ചെയ്തുതരാം. പക്ഷേങ്കി നിങ്ങ നിങ്ങളാകണം.... കൊച്ചുണ്ണിത്തമ്പ്രാനൊന്നും ആകുമ്പോ വയ്യ; എനിക്ക് അന്യപുരുഷനെ തൊടാൻ.....

ഹൃദയം നുറുങ്ങിയെങ്കിലും മറിയുമ്മ കാര്യം വിട്ട് പറഞ്ഞു.

(തുടരും)




ജയപ്രകാശ് അങ്കമാലി

# അടിമ

സന്ധ്യയായല്ലൊ വിളക്ക് കൊളുത്താതെ
സങ്കടപ്പെട്ടിരിക്കുന്നതെന്താണ് നീ?
ഏറെ വർഷങ്ങൾ ചിനച്ച ദുഃഖത്തിൻെറ
കീഴെയൊററയ്ക്കിരുന്നെങ്കിലുമിത്രനാൾ
നീ ഭയന്നില്ല ഞാനിന്നു വന്നപ്പൊഴാ-
ണാകുലമാനസോൽഭൂതമാം കണ്ണുനീർ.
അഗ്നിയേക്കാളും പരിശുദ്ധയാണു നീ
ഭസ്മമാകും നിൻ വിഷാദമേൽക്കുന്നിടം.
സൂക്ഷിച്ചുനോക്കൊലാ നിൻെറ ദുഃഖത്തിന്
സാക്ഷികളാമീ ചുമരിലും തൂണിലും.
രക്ഷ ചെയ്യുന്നതുണ്ടീ ഗൃഹമിന്നുമൊ-
രച്ഛനെപ്പോലെ സ്നേഹത്തോടെ നമ്മളെ.
നിന്നെ ദുഃഖങ്ങൾ കടിച്ചുതിന്നുമ്പൊഴും
നിർമ്മമം നോക്കിയിരുന്നു പ്രപഞ്ചമീ
കല്ലും മരവും കണക്ക്, കോപം കരി-
വില്ല് കുലയ്ക്കരുതേ കൃനുചില്ലിയാൽ.
താപസീ നിശ്ചഞ്ചലങ്ങളാം കൺകളാൽ
താഴെ നോക്കാതെ! അധഃസ്ഥിത ജീവിത-
മാകെ മൂടിയും കൊടുങ്കാട്ടുതീയിലൊ-
രാടകപ്പെട്ടതുപോലെ നൊന്തങ്ങനെ.
യന്ത്രത്തിനുള്ളിൽ പിറന്നൊരെനിക്കു നിൻ
മന്ത്രങ്ങളിൽ ചെവി കേൾക്കാതെ പോയിപോൽ.
അല്ലെങ്കിൽ ഞാനേതു ശബ്ദത്തിൽ നിന്നുമൊ-
രർത്ഥമരിച്ചെടുത്തേനെ നിസ്സംശയം.
ദുഃഖങ്ങളെല്ലാം പരിഹരിക്കുന്നൊരു
പകുതയുണ്ട് നിനക്കതുകൊണ്ടു നീ
കത്തിച്ചുവയ്ക്കും വിളക്കത്തൊരന്ധനാ-
യൊററയ്ക്കു തപ്പിത്തടഞ്ഞു നടന്നു ഞാൻ.
അല്ലെങ്കിൽ ഞാനേതു രൂപത്തിൽ നിന്നുമൊ-
രഗ്നി കടഞ്ഞെടുത്തേനെ നിസ്സംശയം.
സത്യമാണീ മഹാരാജ്യത്തിൽ ഞാനൊരു
നിത്യദരിദ്രൻ നിരക്ഷരനിങ്ങനെ.
ഞാൻ വലംവച്ചുവരുന്നു പിറന്നൊരീ
നാടിനെ പുണ്യരക്ഷയ്ക്കും സുഖത്തിനും.
അല്ലാതെ നിന്നെയുപേക്ഷിച്ചു പോയത-
ല്ലല്ലൊ വെറുതെ വിഷാദിച്ചതാണു നീ,
യാത്ര കഴിഞ്ഞു വരുന്നൊരെൻ കൈയിലെ
പാത്രമൊഴിഞ്ഞിരിക്കുന്നു, ജീർണ്ണിച്ചൊരീ
വസ്ത്രത്തിലുഗ്രകലാപം കടക്കവെ
രക്തം പുരണ്ടിരിക്കുന്നു, മുഖത്തു പ-
ണ്ടുണ്ടായിരുന്ന കല മാഞ്ഞിരിക്കുന്നു
തൊണ്ടായിരിക്കുന്നു ഞാനാകെയെന്നത്
കണ്ടതുകൊണ്ടൊ കരയുന്നതിങ്ങനെ
മിണ്ടുവാൻപോലുമാകാതെ നീയോമനേ.

പെട്ടെന്നവൾ നിന്നനില്പിൽനിന്നുജ്ജ്വലം
വെട്ടിത്തിരിഞ്ഞൊന്നു നോക്കി; പ്രചണ്ഡമാം
കാററിലഴിഞ്ഞു മുടി, വററി കണ്ണുനീർ
രാത്രിയെപ്പോലെയിരുണ്ടുപോയാമുഖം.
ജ്വാലകൾപോലെ മുഖത്തേക്കു വാക്കുകൾ
പാളിവരുന്നു, ചോദിക്കയാണീവിധം.
"ഉത്തുംഗമായിരുന്നോരീ ശിരസ്സിലെ
ഉച്ഛരിഷ്ടമാരുടേതാണെന്നറിയണം.
താങ്കളടിമയായേക്കും വെറുമൊരു
തേങ്കനി കണ്ടു ഭ്രമിക്കും വിശപ്പിനാൽ.
ഞാനിതൊട്ടും പൊറുക്കില്ല ഭർത്താവിന്
മാനമില്ലെങ്കിൽ മരിച്ചു തൻ പത്നിയും.
കേവലം മർത്ത്യനാണെങ്കിലും താങ്കളെ
ദേവനാണെന്ന് ഭാവിച്ചു പൂജിച്ചു ഞാൻ.
വൃദ്ധനാകാമൊരു മാത്രകൊണ്ടെങ്കിലും
നിത്യ കൗമാരമോർമ്മിച്ചു കാമിച്ചു ഞാൻ.
പൂവിൻെറയായുസ്സ് മാത്രമെന്നാൽ ചിര-
ഞ്ജീവിയായിട്ട് ഭവാനെ മാനിച്ചു ഞാൻ.
മാനിനെപ്പോലെ ഭയന്നുവന്നും വെറും
നായിനെപ്പോലെയുണർന്നിരുന്നും സദാ
കാകനെപ്പോലെ കരുതിനിന്നും പല
കാലം ഭവാനെ ശുശ്രൂഷിച്ചുപോന്നു ഞാൻ.
പുച്ഛരിച്ചു മററു പെണ്ണുങ്ങളെന്നെ "സ്വയ-
മിച്ഛ കുത്തിക്കെടുത്തുന്നോരടിമ നീ.
ഭർത്തൃപാദം കഴുകുന്ന വെള്ളം കുടി-
ച്ചെത്രവട്ടം നീയകററുമൊ മൃത്യുവെ?"
തൊട്ടില്ലിതേപോലെയുള്ള വാക്യങ്ങളെൻ
കെട്ടഴിയാത്ത മനസ്സിൻെറ തുമ്പിലും.
പോകൂ ചപലകളായോരിലകളേ
പാറുകയില്ലെൻ ശിരസ്സിന് മേലെ വ-
ന്നാകാശ ദിഗ്ജയഭാവികൾ നിങ്ങളി-
ങ്ങാരറിയുന്നതീ പർവ്വതപുത്രിയെ.
ദേവ, ഹാ, താങ്കൾക്കടിമയാണെങ്കിലും
ഭൂമിക്കുപോലും സമാദരണീയ ഞാൻ.
മ്ളേച്ഛർക്കടിമയായെന്നൊ? ഭവാനിന്നൊ-
രീച്ചയെപ്പോലെ ചെറുതായിയെന്തിലും.
എത്രനാൾ ഞാനുണ്ടിരിക്കുന്നു താങ്കൾ ത-
ന്നെച്ചില,ന്യോന്യം സമരസപ്പെട്ട നാം
ഹാ! ശിവപാർവ്വതിമാരല്ലൊ! നായക-
നായി പിറക്കും നമുക്കൊരു പൊന്മകൻ.
അങ്ങനെയെല്ലാം വളർന്നോരു താങ്കളി-
ന്നന്യൻെറയെച്ചിലുണ്ടെന്നൊ മതി മതി.

കെട്ടഴിഞ്ഞോരെൻ മുടികൊണ്ടു തന്നെ ഞാൻ
വെട്ടുമൊരങ്കമെനിക്കു വാളെന്തിനാ-
ണിഷ്ടദൈവാനുഗ്രഹത്താൽ ജയിക്കുവാൻ
ശക്തിയുണ്ടാകുമതിനൊരുമ്പെട്ടു ഞാൻ.



വി.കെ. മാധവൻകുട്ടി

# ഓർമ്മകളുടെ വിരുന്ന്

## ഇരുപത്തിമൂന്ന്

കുട്ടിമാളുവല്യമ്മ ഷഷ്ടിപൂർത്തിയാഘോഷങ്ങൾ കഴിഞ്ഞ് കളത്തിലേക്ക് തിരിച്ചുപോയി രണ്ടാഴ്ചയ്ക്കുള്ളിലാണ് പുലിക്കോട്ടിലെ അമ്മിണിഅമ്മയുടെ ഭർത്താവ് പി.ആർ. കുഞ്ഞിരാമൻ നായർ ഭഗവതിക്ക് പത്തുപവൻെറ ഒരു നെക്ലസ്സ് വഴിപാടായി ചാർത്തിയത്. സുബ്രഹ്മണ്യനെക്കൊണ്ട് ചന്ദനം ചാർത്തി ഒരു ഭഗവതിസ്സേവയും നടത്തി. കുട്ടിമാളുവല്യമ്മ കൊടുത്ത മാലയേക്കാളും തൂക്കമുണ്ട്. അത് നാട്ടിൽ സംസാരമായി. കുഞ്ഞിരാമൻ നായരുടെ ഈ പണി വീട്ടുകാർക്കും ഇഷ്ടമായില്ല. വീട്ടുകാരുടെ സ്ഥിതി ചോദ്യം ചെയ്യുന്നപോലെ, വെല്ലുവിളിക്കുന്നപോലെ അനുഭവപ്പെട്ടു. ചിലർ ധിക്കാരമായി കരുതി. കല്പിച്ചുകൂട്ടി അപമാനിക്കാൻ ചെയ്തതായും ചിലർ വ്യാഖ്യാനിക്കാതിരുന്നില്ല.

"ങ്ങനേംണ്ടൊ ഒരു പുതിയ മടിശ്ശീലക്കാര്."

"വല്ല നേർച്ചയാവും. പാപംശ്ശി ചെയ്തിട്ടുണ്ടാവേ."

"ന്നാലും നേരുമ്പള് ഒന്ന് ആലോചിക്കണ്ടെ."

"കുട്ടിമാളുവല്യമ്മയ്ക്ക് മോശമല്ലെ. അവര് കൊടുത്തതിനേക്കാളും വല്യത്..."

"വേറെ ഒന്നുംകൂടി കൊടുക്കട്ടെ. തീർന്നില്ലെ."

"നല്ല കാര്യായി. ഉള്ളതു മുഴുവൻ ഭഗവതിക്കോ."

"ന്നാൽ ഉള്ളതൊക്കെ അങ്ങട്ട് പോവുമ്പോൾ കെട്ടിക്കൊണ്ടു പൊയ്ക്കോട്ടെ."

"എന്താടി നീ പറേണത്."

"അതോ ഇനി ഭഗവതിക്കും കൂടി ഒന്നും കൊടുക്കില്ലെന്നാ തോന്നണ്."

"പെങ്ങമ്മാരും മക്കളും കണ്ണിലെണ്ണയും ഒഴിച്ച് കാത്തിരിക്കാണ്. കിട്ടും, കിട്ടും എന്നാണ് എല്ലാവരുടെയും വിചാരം."

"ആർക്കാവോ, ഒടുവിൽ കിട്ടാ."

"ആർക്കും കൊടുക്കാതെ പോവുംന്നാ തോന്നണ്."

"ഇപ്പോൾ കൊടുത്താലെ, ചാവുമ്പോൾ ത്തിരി ഗംഗ നാവിലൊററിച്ചുകൊടുക്കാനും കൂടി ആരുണ്ടാവില്ല."

"ഒരുകണക്കിന് അതും ശര്യാ."

"പക്ഷെ, ഇപ്പോൾ കൊടുത്തില്ലാച്ചോ, സ്വത്തിൻെറ പേരിൽ ബാക്കിയുള്ളവർ തമ്മിത്തല്ലിച്ചാവും."

"ആർക്കും കൊടുത്തുവെച്ചിട്ടുണ്ടാവില്ല."

"കുട്ടിമാളുവല്യമ്മയ്ക്ക് ഇതൊക്കെ അറിയാംന്ന് കുട്ടിക്കോ."

"ന്നാലും ആ കുഞ്ഞിരാമൻ നായര് ഇപ്പോൾ എന്തിനേ ഇത് ചെയ്തത്. ആ സുബ്രഹ്മണ്യനും ഈയാളും ആയിട്ട് ഈയിടെയായിട്ട് വല്യ ലോഗ്യം. അതു കണ്ടപ്പോൾത്തന്നെ എനിക്കു തോന്നി. സുബ്രഹ്മണ്യൻ പറഞ്ഞ് ചെയ്യിച്ചതാവും."

"അതിന് സ്വാമിക്ക് നമ്മളോടെന്താ വിരോധം?"

"അയാള് ഇപ്പോൾ പണ്ടത്തെപ്പോലെയൊന്നുമല്ല. ശാന്തിക്ക് വരുന്നത്ന്നെ കുറച്ചിലാന്നാവയ്പ്. ഇപ്പോൾ കൃഷിയുണ്ട്. അമ്പലത്തൊടി സ്വന്തമാക്കി പയറും ചേനയും നട്ടു. പലചരക്കു കച്ചവടവും തുടങ്ങി. പുതിയ മടിശ്ശീലക്കാരുടെ കൂടാവും നല്ലത് എന്ന് തോന്നീട്ടുണ്ടാവോ."

സുബ്രഹ്മണ്യൻ കുറച്ചുകാലമായി അമ്പലത്തിൽ പതിവായി വരാറില്ല. മകൻ കേശവനെ അയയ്ക്കുകയാണ് പതിവ്. അത്യാവശ്യം പൂജാവിധികൾ പറഞ്ഞുകൊടുത്തിട്ടുണ്ട്. എന്നാൽ കുഞ്ഞിരാമൻ നായരുടെ ഭഗവതിസ്സേവ താൻതന്നെ ഏററിരുന്നു. കുഞ്ഞിരാമൻ നായർ കോയമ്പത്തൂരിൽനിന്ന് വരുമ്പോൾ സുബ്രഹ്മണ്യൻെറ പീടികയിൽ കയറി ധാരാളം സാമാനങ്ങൾ വാങ്ങിയിട്ടാണ് ഭാര്യവീട്ടിലേക്കു ചെല്ലുക. അമ്മിണി അമ്മയുടെ വീട്ടുകാർക്ക് പാടവും, പറമ്പും, പാടമളക്കലും, ഓണക്കാഴ്ചയും ഒന്നും ഉണ്ടായിരുന്നില്ല. വീടുനിന്ന ചെറിയ പറമ്പു മാത്രമാണ് ആകെ ഉണ്ടായിരുന്നത്. എല്ലാം പൈസ കൊടുത്ത് അങ്ങാടിയിൽനിന്ന് വാങ്ങണം. അമ്മിണി അമ്മയുടെ രണ്ടു തലമുറയ്ക്കു മുമ്പുള്ളവർ വീട്ടിൽ നെല്ലുകുത്തിയിട്ടാണ് കഴിഞ്ഞിരുന്നത് എന്ന് അസൂയ തേട്ടിവരുമ്പോൾ വീട്ടുകാർ ഓർമ്മിക്കും. സ്കൂളിലേക്കു പോകുമ്പോൾ മററു വീടുകളിൽ നിന്നുള്ള കുട്ടികൾ അവരുടെ വലിയ കാര്യങ്ങൾ പറയുമ്പോൾ അമ്മിണിയമ്മയുടെ മകൻ വാസുദേവൻ ഒന്നും മിണ്ടില്ല.

"അവര്ക്ക് നൂറു പറയുടെ ഭൂമിയുണ്ട്. ഒക്കെ കാണഭൂമിയാണ്."

"നമ്മടെ തൊടീല് ഇരുന്നൂറ് തെങ്ങുണ്ട്. എത്ര നാളികേരം കിട്ടാന്ന് അറിയോ?"

"ഇക്കുറി ഇരുപത്തിയെട്ടു ഊക്കൻ നേന്ത്രക്കായയാണ് ഓണത്തിനു കാഴ്ച കിട്ടീത്, അമ്പതു കുമ്പ ഉത്ഭയും."

"വേലായുധൻ പാട്ടം ശരിക്ക് അളക്കാഞ്ഞിട്ട് അവനെ ഒഴിപ്പിച്ചു. ഇപ്പോൾ അതേ കണ്ടത്തിൽ നിന്ന് ഒന്നര ഇരട്ടി കിട്ടും."

വാസുദേവന് ഒന്നും പറയാനുണ്ടായിരുന്നില്ല. എന്നാൽ താമസിയാതെ വാസുദേവനും പലതും പറയാനുണ്ടായിത്തുടങ്ങി. നെക്ലസ്സ് ചാർത്തിയതിൻെറ പിറേറന്ന് വാസുദേവൻ പുതിയ കുപ്പായവും ചന്ദനക്കുറിയും ഒക്കെ ഇട്ടിട്ടാണ് വന്നത്.

"ഇന്നലെ അച്ഛൻ വരുമ്പള് രണ്ടു ചാക്ക് അരിയും, അഞ്ചു ശീമച്ചക്കയും, രണ്ടുകൊട്ട പച്ചക്കറിയും കൊണ്ടുവന്നു."

"ശീമച്ചക്ക താണജാതിക്കാര് കഴിക്കണ്താ."

"നീ പോടാ. ശീമച്ചക്ക സായിപ്പ് കഴിക്കണ്താ. അതോണ്ടല്ലെ ശീമച്ചക്കാന്ന് പറയണ്ത്."

"അത്ന്നല്ലെ കൈതച്ചക്ക."

"അയ്യേ കാച്ചക്കയ്ക്കാണു ശീമച്ചക്കെന്ന് പറയ്വാ."

"ഞങ്ങള് കടച്ചക്കൊന്നും കഴിക്കില്ല" എന്നു പറഞ്ഞത് കുമാരനുണ്ണിയായിരുന്നു. "ഇന്നലെ കളത്തില് പോയപ്പോൾ നല്ല കൈതച്ചക്ക കൂട്ടാനുണ്ടായിരുന്നു. എന്തൊരു സ്വാദായിരുന്നുന്നോ. വിരല് കടിക്കും." എന്നാൽ മുതിർന്നവരുടെ സംസാരം വേറെ മട്ടിലായിരുന്നു.

"കുഞ്ഞിരാമൻ നായർ എവിടുന്നാ."

"ആരു കണ്ടു."

"അയാൾക്കെന്താ ജോലി."

"കോൺഗ്രസ്സാത്രെ."

"ഏത് നാട്ടുകാരനാ."

"ആർക്കും ഒരു രൂപോല്യ."

"ഉണ്ടാവാൻ ന്യായോല്യല്ലോ. ഉണ്ടെങ്കിൽ എല്ലാം ഇവിടെ കൊണ്ടുവന്നു നിവേദിക്കോ."

"അമ്മിണീമ്മടെ ഭാഗ്യംന്ന് കുട്ടിക്കോ."

"സമ്മന്തം തുടങ്ങി ആദ്യത്തെ മൂന്നു കൊല്ലത്തില് മൂന്ന് കുട്ട്യോള്. ആള് മോശക്കാര



നല്ല.''

''ഇങ്ങിനെ തുടങ്ങ്യാലൊ.''

''എവിടുന്നാ ഈ കാൾ.''

''കോൺഗ്രസ്സാന്ന്. ഇവിടുത്തെ കോൺഗ്രസ്സ്കാർക്ക് ഇയാളെ അറിയില്ല. നല്ല പ്രസംഗാത്രെ. പച്ചവെള്ളംപോലെ പ്രസംഗിക്കും. പക്ഷെ തമിഴിലാന്ന് മാത്രം.''

''മലയാളമറിയില്ലെങ്കിൽ നമുക്കെന്താ കാര്യം.''

''എവിടുന്നാ തമിഴ് കരസ്ഥമാക്കീത്.''

''ചെറുപ്പത്തിലേ നാടു വിട്ടതാത്രെ.''





''വല്ല കൊങ്ങൻെറ സന്തതീം ആവും.''

ഗോപാലൻ കുഞ്ഞിരാമൻ നായരുടെ പ്രസംഗം കേട്ടിട്ടുണ്ട്. തുടങ്ങിയാൽ ഒന്നരമണിക്കൂർ നിർത്താതെ സംസാരിക്കും. ശ്രീധരക്കുറുപ്പാണ് നാട്ടിൽ ഒരിക്കൽ പ്രസംഗിക്കാൻ കുഞ്ഞിരാമൻ നായരെ ക്ഷണിച്ചത്. ''തമിഴിലോ, തെലുങ്കിലോ ഏന്തു കുന്തത്തിലോ ആവട്ടെ, പ്രസംഗം പൊടിപൊടിച്ചാൽ മതി.''

കുഞ്ഞിരാമൻ നായരുടെ പ്രസംഗം നാട്ടിൽ സംസാരമായി. ''എന്തൊരു ശബ്ദം. മുഴങ്ങും.''

''മൈക്കൊന്നും വേണ്ട.''

''ഉതുളയ്ക്കുപ്പേരി മാതിരി, പ്രസംഗത്തിൻെറ നടുക്ക് എത്തിയപ്പോഴേക്കും, ഓരോ വാചകം കഴിഞ്ഞാലും ''വെള്ളെ വെളിയിൽ പോ'' എന്നു പറയും. ആൾക്കാർക്ക് കൈയടിച്ച് മതിയായി.''

എങ്കിലും കുഞ്ഞിരാമൻ നായര് തമിഴ്നാട് കോൺഗ്രസ്സുകാരനായി അറിയപ്പെട്ടു. നാട്ടിലെ കോൺഗ്രസ്സുകാർ അടുപ്പിച്ചില്ല. ആയതിനാൽ കുഞ്ഞിരാമൻ നായർ വാഴിടം തമിഴ്നാട്ടിലും സംബന്ധം നാട്ടിലും ആയി കഴിഞ്ഞു.

അമ്മിണി അമ്മ അടുത്ത പറമ്പ് വിലയ്ക്കു വാങ്ങി സ്വന്തമായൊരു വീടുവച്ചു. ആദ്യം കിണറാണ് കുഴിച്ചത്. ഇരുപത്തിനാലടി കുഴിക്കുമ്പോഴേക്ക് നല്ല ഉറവ്. അപ്പോൾത്തന്നെ നെല്ലിപ്പടി കെട്ടി. ''നല്ല ലക്ഷണമാണ്'' എന്ന് എല്ലാവരും പറഞ്ഞു. പിറേറന്ന് അമ്മിണിയമ്മയും ഒരു ഭഗവതിസ്സേവ നടത്തി. വീടുവച്ച് അതിലേക്ക് താമസം മാററുന്ന ദിവസം പി.ആർ.കുഞ്ഞിരാമൻനായർ വന്നത് ഒരു പെട്രോമാക്സ് വിളക്കുമായിട്ടാണ്. ചന്തപ്പൻ നായരുടെ പലചരക്ക് പീടികയിൽ മാത്രമെ അതുവരെ നാട്ടിൽ പെട്രോമാക്സ് വിളക്കുണ്ടായിരുന്നുള്ളു. നാട്ടിലെ കല്യാണങ്ങൾക്ക് വൈകുന്നേരം പീടിക പൂട്ടിയശേഷം ചന്തപ്പൻ നായർ ആ വിളക്ക് കൊടുക്കുമായിരുന്നു.

''ഇനിയിപ്പോൾ രണ്ടായല്ലൊ''-ഗോപാലൻ.

''ഇവരൊന്നും ആർക്കും അതു കൊടുക്കില്ല.''

കല്യാണത്തിന് പെട്രോമാക്സിനുവേണ്ടി ഇനി ചന്തപ്പൻ നായര് പീടിക പൂട്ടുന്നതുവരെ കാത്തിരിക്കണ്ടല്ലോ എന്ന് അമ്മിണി അമ്മ പറഞ്ഞത് നാട്ടില് എല്ലാവരുടേയും ചെവിയിലെത്തി.

''അവളുടെ ഒരു പെട്രോമാക്സ്.''

''അതില്ല്യാണ്ടല്ലെ ഇവിടെ ഇക്കണ്ട കല്യാണൊക്കെ നടന്നത്.''

കുഞ്ഞിരാമൻ നായർ സ്ഥലത്തുള്ളപ്പോൾ പെട്രോമാക്സ് കത്തിക്കും. അതിൻെറ വെളിച്ചം ഇടവഴിവരെയെത്തും. അടുത്ത വീട്ടിലെ കുട്ടികൾ അവരുടെ വീടുകളുടെ മുന്നിൽ വന്ന് ഈ പ്രകാശം കാണും. ഈയ്യാമ്പാററകൾ പെട്രോമാക്സിന് മുമ്പിൽ ചെന്ന് ജീവനൊടുക്കും.

''ഈയ്യാമ്പാററകൾ ഇനി ഇവിടെ വരില്ല. ഒക്കെ പെട്രോമാക്സിൻെറ അടുത്തു പോവും''-ചിലർ അങ്ങനെയും സമാധാനിച്ചു.

വിവാഹങ്ങൾക്കും മററും വീട്ടിൽനിന്നു ചെമ്പും ചരക്കും കൊണ്ടുപോകുമ്പോൾ അമ്മിണി അമ്മയ്ക്കും കൊടുക്കാൻ ഒരു സ്വത്തായി. ചെമ്പും ചരക്കും എടുക്കാൻ നമ്മുടെ വീട്ടിൽ വരണമല്ലോ എന്ന് തറവാട്ടുകാർ സമാധാനിച്ചപ്പോൾ പെട്രോമാക്സ് അവർക്കൊന്നും കൊടുക്കാൻ പററില്ലല്ലോ എന്ന് പുതിയ മടിശ്ശീലക്കാരും സമാധാനിച്ചു.

★ ★ ★

പുലിക്കോട്ടിലെ കമലാവതിയെ കെട്ടിയത് പൊള്ളാച്ചിയിൽ പണിയെടുക്കുന്ന ചാപ്പുക്കുട്ടൻ നായരായിരുന്നു. ടയറ് കമ്പനിക്കാരനാണ്. മൂത്തവളെപ്പോലെ ഇവളും കരകയറി എന്ന് അച്ഛൻ ശേഖരൻ നായർ സമാധാനിച്ചു. ചാപ്പുക്കുട്ടൻ നായർ ശനിയാഴ്ച വൈകുന്നേരം വന്നാൽ തിങ്കളാഴ്ച രാവിലെ മടങ്ങും. ചാപ്പുക്കുട്ടൻ നായർ തന്നെ ഞായറാഴ്ച ദിവസങ്ങളിൽ അസനാര് റാവുത്തരുടെ പീടികയിൽ ചെന്ന് മൂന്നുനാലു റാത്തൽ മാംസം വാങ്ങിക്കൊണ്ടുവരും. എല്ലാ ഞായറാഴ്ചയും അവർ മാംസക്കൂട്ടാൻ വയ്ക്കും. അങ്ങനെയിരിക്കെ ഒരു ശനിയാഴ്ച ദിവസം ചാപ്പുക്കുട്ടൻ നായർ വന്നത് ഒരു പഴയ ആസ്ററിൻ കാറിലായിരുന്നു. ''രാജൻെറ അച്ഛൻ കാറു മേടിച്ചു''-കുട്ടികളുടെ പ്രഖ്യാപനമുണ്ടായി. നാലുഭാഗത്തുനിന്നും കുട്ടികൾ ഓടിയെത്തി. ചില കുസൃതിക്കുട്ടികൾ കാറിൻെറ അടുത്തുവന്ന് ഹോണടിച്ചു. രാജൻ അവരെ വിലക്കി. രാജനോട് ചോദിച്ചേ ഹോണടിക്കാൻ പാടുള്ളു. രാജൻ ചങ്ങാതികൾക്ക് സമ്മതം സുലഭമായി കൊടുത്തു. ഇടയ്ക്കിടയ്ക്ക് കാറിൻെറ അടുത്തുനിന്ന് പ്രേം പ്രേം എന്നു കേൾക്കും. ''ഇനി മതി'' എന്ന് ഇടയ്ക്ക് ചാപ്പുക്കുട്ടൻനായർ വിളിച്ചുപറയും. ''ഇവിടെ ഇരിക്കപ്പൊറുതില്ലാണ്ടായി'' എന്ന് കമലാവതിയും പറഞ്ഞു. എങ്കിലും ഉള്ളിലൊരു ഗമ. രാജൻെറയും അനുജത്തി തങ്കമണിയുടെയും പഠിപ്പ് കാറിനുള്ളിലായി. മററു കുട്ടികൾ ചുററിലും നോക്കിനിന്നു.

''ഇങ്ങോട്ട് വരുമ്പഴില്ലെ പാലക്കാട് ബസ്സും ഉണ്ടായിരുന്നു. ബസ്സ് രണ്ടു നാഴിക മുമ്പിലായിരുന്നു. അച്ഛനൊരു ചവിട്ട്. ബസ്സ് നാലു നാഴിക പിന്നാലെ.''

''വിളമ്പിക്കോ, കോരി വിളമ്പ്''-ഗോപാലൻ.

''നിനക്കെന്തറിയാം.''

രാജൻ ഒരുദിവസം ഉച്ചയ്ക്ക് കാറിൻെറ മുൻസീററിൽ സ്ററിയറിംഗും പിടിച്ച് ഇരിക്കുകയായിരുന്നു. ഓടിക്കുന്ന ഭാവത്തിലാണ്. ഇടയ്ക്ക് ഹോണടിക്കുന്നപോലെ ഭാവിക്കും. വലതുകൈ പുറത്തിട്ട് നടന്നുവരുന്നവരോട് മുന്നിലേക്കു പൊയ്ക്കോളാൻ പറയും. ''കാറോടിക്കാൻ പഠിച്ച് ലക്ഷ്മിക്കുട്ടിയെ അടുത്തിരുത്തി പാലക്കാട്ടു പോയി സിനിമ കാണണം. രാത്രി രണ്ടുപേരും അടുത്തടുത്തിരുന്ന് മടങ്ങി വരണം''-രാജൻ സ്വപ്നങ്ങൾ ചമയ്ക്കാൻ തുടങ്ങി. എങ്ങിനെയാ ലക്ഷ്മിക്കുട്ട്യെ ഒന്നു വിളിച്ച് കാറിൽ കയററുക എന്നായി ചിന്ത. ലക്ഷ്മിക്കുട്ടി പാലു വാങ്ങാൻ വരുമ്പോൾ വഴിക്കു ചെന്നുനില്ക്കാം. അവളോടൊപ്പം കാറു നില്ക്കുന്നതുവരെ നടക്കാം. കാറിനടുത്തെത്തിയാൽ കയറാൻ പറയാം. എന്നിട്ട് ഒരൊററ വിടല്. പക്ഷെ അവളുടെ അച്ഛൻ കുട്ടപ്പൻ നായര് കണ്ടാൽ ജീവനോടെ കൊല്ലും. അയാളു വരുമ്പോഴേക്കും കാറു വിടണം.

''എന്തടാ കാറിൻെറ മുമ്പിൽ നിന്ന് സ്വപ്നം കാണുന്നത്.'' സോമൻ തട്ടിവിളിച്ചു.

''മാറിനില്ക്കിൻ അവളിറങ്ങട്ടെ.''

''അവളോ, ഏതവള്.''

അപ്പോഴാണ് രാജൻ മനോരാജ്യത്തിൽ നിന്നുണർന്നത്. പിറേറന്ന് ലക്ഷ്മിക്കുട്ടി പാലു വാങ്ങാൻ പോകുമ്പോൾ രാജൻ രണ്ടും കല്പിച്ച് ചോദിച്ചു; ''കയറി ഇരുന്നു നോക്കുന്നോ?''

ലക്ഷ്മിക്കുട്ടി ഒരുനോക്ക് നോക്കി. രാജൻ വിയർത്തു. അല്ല, ഇവള് ഇനി പോയി കുട്ടപ്പൻ നായരോട് പറയോ. രണ്ടു ദിവസം പേടിച്ചരണ്ടാണ് നടന്നത്. മൂന്നാം ദിവസമാണ് കുട്ടപ്പൻനായരെ കണ്ടത്. മുന്നിൽ ചെന്നുപെട്ടു.

''എന്നാടാ രാജാ. പഠിക്കാനൊന്നും ഇല്ലെ. നീ ബീഡി വലിക്കാൻ തുടങ്ങ്യോ. ചുണ്ടൊക്കെ കറുത്തിരിക്കണൂലോ'' എന്നുപറഞ്ഞു താടിയിൽ പിടിച്ചു. ''കിട്ടീ, തല്ല്'' എന്നു വിചാരിച്ചു. പിന്നെ കുട്ടപ്പൻ നായർ ഒന്നും പറഞ്ഞില്ല. ലക്ഷ്മിക്കുട്ടി നല്ലവളാണ്. അവള് ആരോടും പറഞ്ഞിട്ടില്ല. എങ്കിലും പിന്നീട് ലക്ഷ്മിക്കുട്ടിയെപ്പററിയുള്ള സ്വപ്നം ഉണ്ടായിട്ടില്ല.

നാട്ടിൽ വേറെയൊരു കാറുള്ളത് രണ്ടുനാഴിക അപ്പുറത്ത് ഡോക്ടർ രാധാകൃഷ്ണമേനോൻെറ കാറു മാത്രമേയുള്ളു. പക്ഷെ ഡോക്ടർ കാറോടിക്കില്ലായിരുന്നു. ഡ്രൈവർ ഇല്ലാത്ത സമയത്ത് ഡോക്ടറെ അത്യാവശ്യത്തിനു വിളിക്കണമെങ്കിൽ മുരുകനോട് അവൻെറ ഒററക്കാളവണ്ടി കെട്ടാൻ പറയണം. ചാപ്പുക്കുട്ടൻനായർ കാറു വാങ്ങിയപ്പോൾ തന്നെ ഓടിക്കാനും പഠിച്ചിരുന്നു.

ചാപ്പുക്കുട്ടൻ നായർ ആദ്യം കാറോടിച്ചുവന്ന് പാതയിൽനിന്ന് പഞ്ചായത്തു റോഡിലേക്ക് തിരിഞ്ഞപ്പോൾത്തന്നെ ഹോണടിക്കാൻ തുടങ്ങി. വഴിയിലൂടെ പോകുന്നവർ ദൂരത്തുനിന്ന് ഹോണടി കേട്ടപ്പോൾത്തന്നെ ഒതുങ്ങി നടന്നു. ചിലർ വഴിവക്കിലെ കല്ലിൽ കയറിനിന്നു. കുട്ടിമാളുവല്യമ്മയുടെ ഷഷ്ടിപൂർത്തിക്കുള്ള വരവു കാണാൻ വന്നവരിലുമധികം ആളുകൾ വീടുകളുടെ മുന്നിലും പടിക്കലുമൊക്കെ കൂടി. കാറ് പതുക്കെ പഞ്ചായത്ത് റോഡിലൂടെ അരിച്ചുനീങ്ങി. ഇരുവശത്തും തട്ടാതെ, കുഴികളിൽ വീഴാതെ നോക്കാൻ ചില ചെറുപ്പക്കാരും കുട്ടികളും എത്തി. വഴിക്ക് വീതിപോരാ എന്നു തോന്നുമ്പോൾ ചാപ്പുണ്ണിനായർ ഒന്നു ഒതുങ്ങിയിരിക്കും. കാറിനെ അനുഗമിക്കുന്നവർ നിർദ്ദേശങ്ങൾ കൊടുക്കാൻ തുടങ്ങി.

''ഒന്നു ചെരിച്ച് തെക്കോട്ട് വെട്ടിൻ.''

''ഇനി ഇത്തിരി കിഴക്കോട്ട്.''

''മതി. അവിടെ നിക്കട്ടെ.''

''ഇനി ഒന്നു കിഴക്കോട്ടു ആട്ടിൻ.''

''ഇനി അമർത്തിച്ചവിട്ടിൻ.''

''ആരോ മുന്നില് വരണുണ്ട്. ആ ഹോണൊന്ന് പീച്ചിൻ.''

''ആ തിരിവ് കഴിഞ്ഞാൽ രക്ഷപ്പെട്ടു.''

അന്നുച്ചയ്ക്ക് ചാപ്പുണ്ണിനായർ മക്കളെയും കുട്ടി കുഴൽമന്ദം വരെ പോയിവന്നു. പുറപ്പെട്ടു സ്ററാർട്ടാക്കിയപ്പോൾത്തന്നെ കാറിൻെറ വാതിൽ തന്നത്താൻ തുറന്നു. മൂന്നുവയസ്സു പ്രായമുള്ള അപ്പുക്കുട്ടൻ നിലത്ത് വീണു. എല്ലാവരും നിലവിളിച്ചു. ചാപ്പുണ്ണി നായർ ബ്രേക്കിട്ടു. ഈശ്വരാധീനം. ഒന്നും പററിയില്ല. അവനെ എടുത്ത് പിൻസീററിൻെറ നടുവിലിരുത്തി. ''പോട്ടെ, ഇപ്പോൾ വരാം'' എന്നൊക്കെ വഴിയിൽ കാണുന്നവരോടൊക്കെ കുട്ടികൾ പറഞ്ഞുകൊണ്ടിരുന്നു.

''നിങ്ങളാരും ആ കാറിൽ കയറി വിലസാൻ നോക്കണ്ട. വീട്ടിൽനിന്ന് നേരത്തെ ഉത്തരവുണ്ടായിരുന്നു.'' ''ഒരു ലൊടുക്ക് കാറുംകൊണ്ട് വന്നിരിക്കുന്നു'' എന്ന് മറെറാരു അയൽപക്കത്തുനിന്ന് പരാമർശം.



മക്കൾ രണ്ടുപേർക്കും നല്ലകാലം വന്നതിൽ ശേഖരൻ നായരും നാരായണിയമ്മയും സന്തോഷിച്ചു. ശേഖരൻ നായർ സാക്ഷി പറയാൻ കോടതിയിൽ പോക്ക് നിർത്തി. ഇപ്പോൾ വിഷവൈദ്യം മാത്രമെ ഉള്ളു. പക്ഷെ ആ സമാധാനം ഏറെക്കാലം നിലനിന്നില്ല.

''എനിക്ക് എൻെറ ഭാഗം വേണം''-അമ്മിണിഅമ്മ പറഞ്ഞത് തികച്ചും അപ്രതീക്ഷിതമായിരുന്നു.

''അതിന് ഇവിടെ എന്താടീ ഭാഗിക്കാനുള്ളത്?''

''ഉള്ളത് മതി. എൻേറത് എനിക്ക് കിട്ടണം.''

''ആരാണടീ ഇതിൻെറ പിന്നില്. നിനക്കെങ്ങനെ ഈ ബുദ്ധി തോന്നീത്.''

''കിട്ടാനുള്ളത് ആരെങ്കിലും തന്നിട്ടു വേണോ. സ്വമേധയാ തന്നില്ലെങ്കിൽ ചോദിക്കണം.'' ആ മറുപടിക്കുശേഷം വാഗ്വാദം ഉണ്ടായില്ല.

ചാപ്പുണ്ണിനായരുടെ കാറും വരവും, നാട്ടുകാരുടെ കാറിനെക്കുറിച്ചുള്ള സംസാരവും ഒന്നും അമ്മിണിയമ്മയ്ക്ക് രസിച്ചിരുന്നില്ല. തൻെറ ഭർത്താവിനേക്കാളും വലിയ ആൾ ചമയുന്നത് അവർക്കിഷ്ടമായില്ല. ഒരു പറമ്പുള്ളത് നാല് പെൺമക്കൾക്കും കൂടി ഭാഗിച്ചാൽ എങ്ങനെയിരിക്കും എന്നത് നാരായണി അമ്മയൊഴിച്ച് ആരും ആലോചിച്ചില്ല. എങ്കിലും അമ്മിണിയമ്മയെ ഭാഗചിന്ത വിട്ടുമാറിയില്ല.

വൈകുന്നേരം ഭർത്താവ് വരുമ്പോഴേക്കും ഖട്ടങ്ങൾ ഒരുക്കണം. മൂപ്പർക്ക് ചക്കപ്പുഴുക്ക് വലിയ ഇഷ്ടമാണ്. ഇക്കൊല്ലം ചക്ക ധാരാളമുണ്ട്. പുഴുക്കിന് നുറുക്കി അടുപ്പത്തു വയ്ക്കാൻ നോക്കുമ്പോൾ പാത്രമില്ല. അതു അന്വേഷിക്കുമ്പോഴാണ് ചാപ്പുണ്ണി നായരുടെ ഹോണടി.

''ചെകിട് പൊട്ടിച്ചുകൊണ്ടാണ് വരവ്.''

അമ്മിണിഅമ്മ നേരെ അമ്മയുടെ വീട്ടിൽ ചെന്നു. അവിടെ കാവുത്തും ചെറുപയറും കൂടി അടുപ്പത്ത് കല്ചട്ടിയിൽ കിടന്നു തിളച്ചു മറിയുകയായിരുന്നു. കറിവേപ്പില താഴ്ത്തി വാങ്ങിവയ്ക്കുകയേ വേണ്ടു. അമ്മിണിഅമ്മ വന്ന് ആ പാത്രമെടുത്ത് വീതനപ്പുറത്തും നിലത്തും ഒഴിച്ച് കല്ചട്ടി കൈയിലെടുത്തു.

''നീയെന്താടീ കാട്ടണത്.''

''ഇതെൻെറ പാത്രാ. അവിടെ കൂട്ടാൻ വയ്ക്കാൻ ഒന്നും ഇല്ല. ഇന്ന് വരണുണ്ട്. നിങ്ങള് മാത്രം തിന്നാൽ പോരാ.''

''നീയ്യേ, ഒരു കാര്യം ചെയ്യ്. ആ കൈക്കില അവിടെ ഇട്ടിട്ട് പോ. അതു കമലാവതീടാ'' എന്നുമാത്രമെ നാരായണിയമ്മ പറഞ്ഞുള്ളു. അതവൾക്ക് മനസ്സിലായോ എന്തോ?

കമലാവതിയമ്മ ആരൊടെന്നില്ലാതെ പറഞ്ഞു, ''സമ്മന്തക്കാരൻ ഭഗവതിക്ക് നെക്ക്ലസ്സ് ഉണ്ടാക്കണു. ഭാര്യ കല്ചട്ടിയും തട്ടിക്കൊണ്ട് പോന്നു. കഷ്ടം.''

ക്രമേണ അമ്മിണിഅമ്മയും കമലാവതിയമ്മയും നാട്ടിലെ പുതിയ ധനിക കുടുംബങ്ങളായി. അവരുടെ തറവാടുകളും താവഴികളും ഉണ്ടായിത്തുടങ്ങി. അവർക്കും പുതിയ ബന്ധുക്കളായി. അവിടെയും സംബന്ധമന്വേഷിച്ച് ആൾക്കാർ വന്നുതുടങ്ങി.

ശേഖരൻ നായരും നാരായണിയമ്മയും ഇതിനൊക്കെ നിശ്ശബ്ദസാക്ഷികളായി. കമലാവതി അവരെ രണ്ടുപേരേയും നോക്കി രക്ഷിച്ചു. വയസ്സുകാലത്ത് അവർക്ക് കമലാവതി മാത്രമേ ഉണ്ടായിരുന്നുള്ളു. തങ്ങൾക്ക് ഒരാൺകുട്ടിയെ കിട്ടാൻ ഭാഗ്യമുണ്ടായില്ലല്ലോ എന്ന നിത്യദുഃഖത്തോടെ അവർ നാളുകൾ എണ്ണിനീക്കി. ഇടയ്ക്ക് ആരെങ്കിലും വിഷമിറക്കാൻ വരും. ശേഖരൻ നായർ ഭസ്മമെടുത്തു ജപിച്ച് ഊതി വിഷമിറക്കിക്കൊടുത്തു. ആ ശക്തി അവസാനംവരെ നിലനിന്നു. പുറമെനിന്ന് ഏല്ക്കുന്ന വിഷമിറക്കിക്കൊടുത്തു. മനുഷ്യർക്ക് ഉള്ളിൽ നിന്നുണ്ടാവുന്ന വിഷബാധ ഇറക്കാൻ എന്തു പോംവഴി, എന്തു മന്ത്രം എന്ന അറിവ് കിട്ടാതെപോയതിലുള്ള ദുഃഖമുണ്ടായിരുന്നു. ചുററുപാടും കണ്ട പലതിൻെറയും നേരെ കണ്ണടച്ച് ആ വൃദ്ധ ദമ്പതികൾ ബാക്കികാലം കഴിച്ചുകൂട്ടി.

(തുടരും)

# ഗൗരിയമ്മയുടെ ബിൽ

## 1979 ഒക്ടോബർ

ഒക്ടോബർ 1 തിങ്കൾ.

'നവയുഗ'ത്തിനു കുറിപ്പുകൾ എഴുതിക്കൊടുത്തു. അല്ലാതെ കാര്യമായി മറ്റൊന്നും ചെയ്യാൻ ഒത്തില്ല. ഒരുപാടു കത്തുകൾക്കു മറുപടി എഴുതേണ്ടിയിരുന്നു. അതും തീർത്തു.

വൈകിട്ടു പീച്ചിയിൽ പോയി. വിദ്യാർത്ഥി യുവജനക്യാമ്പിൽ, കമ്മ്യൂണിസ്റ്റു പാർട്ടിക്കകത്തുണ്ടായിരിക്കുന്ന പിളർപ്പിനെപ്പറ്റി ഒരു ക്ലാസ്സെടുത്തു. കുറെചോദ്യങ്ങൾക്കും മറുപടി നൽകി.

ഒക്ടോബർ 2 ചൊവ്വ.

ചങ്ങനാശ്ശേരി പരമേശ്വരൻ പിള്ളയെപ്പറ്റി ഒരു ലേഖനമെഴുതി. 'നവയുഗ'ത്തിന് പറ്റിയ ഒരു കൊച്ചുലേഖനം എഴുതാനാണ് ഇരുന്നത്. എഴുതി വന്നപ്പോൾ വലുതായി, പല പുസ്തകങ്ങളും റഫർ ചെയ്തപ്പോൾ. അതുകൊണ്ട് 'ജനയുഗം' വാരികയ്ക്ക് അയച്ചു.

4 മണിക്കു വിവേകാനന്ദ വിജ്ഞാനമന്ദിരത്തിൽ യോഗത്തിനു പോയി. മൃണാളിനി സാരാഭായിയുടെ നൃത്തപരിപാടിക്കു 1500ക ചിലവാണത്രെ. 2600 കയുടെ ടിക്കറ്റുവിററു. ഇത്ര പണിപ്പെട്ടു പണം പിടിച്ചിട്ട് അതിൽ സിംഹഭാഗവും മൃണാളിനിക്കു കൊടുക്കേണ്ടിവന്നതു കഷ്ടമല്ലേ? പരിപാടി പ്ളാൻചെയ്തതിലുള്ള തെറ്റാണിത്. ഞാൻ ഒന്നും പറഞ്ഞില്ല. യോഗം കഴിഞ്ഞ് തിരുവമ്പാടി അമ്പലംവരെ ശ്രീനിവാസയ്യരുടെ കാറിൽ പോയി. അവിടെ നിന്നു പാർട്ടി ആപ്പീസിലേക്കു നടന്നു.

ഒക്ടോബർ 3 ബുധൻ.

10 മണിക്കു രാഗം തിയ്യേറ്ററിൽ 'അമ്മുവിന്റെ ആട്ടിൻകുട്ടി' പബ്ളിക് റിലേഷൻസുകാർ സൗജന്യമായി കുട്ടികൾക്കു കാണിച്ചുകൊടുക്കുന്നു. ഉദ്ഘാടനത്തിനുപോയി. മായയുടെ കുട്ടികളെയും ആച്ചിയെയും അമ്മിണിയെയും കൂടെ കൊണ്ടുപോയി. മരുന്നുകളും വാങ്ങിച്ചു തിരിച്ചുവന്നു. പെൻഷൻ വാങ്ങിച്ചു.

ശ്രീധരമ്മാൻ കൊച്ചിയിൽ ആസ്പത്രിയിൽ സുഖമില്ലാതെ കിടക്കുന്നുവെന്നും സ്ഥിതിമോശമാണെന്നും ഫോൺ കിട്ടി. കെ.ജെ.എഫിന്റെ കാറിൽ പോയിവന്നു. ബോധമില്ല. ചലനമില്ല. ശ്വാസം മാത്രമെയുള്ളൂ. 84 വയസ്സായി. ഇനി രക്ഷപ്പെടുമെന്നു തോന്നുന്നില്ല. മടക്കത്തിൽ ബാലന്റെ ഭാര്യവീട്ടിൽ കയറി—കണ്ണംതോടുള്ള വീട്ടിൽ. ഒന്നാംതരം വീട്.

രാത്രി 9 മണിയായി തിരിച്ചുവന്നപ്പോൾ. ഒന്നും എഴുതാൻ പറ്റിയില്ല.

ഒക്ടോബർ 4 വ്യാഴം

ഇന്നു തീരെ സുഖമുണ്ടായില്ല. മറ്റു അസുഖങ്ങൾക്കു പുറമെ വയറ്റിലും അസുഖം. വയറ്റിൽ കട്ടി. Digene ഗുളികകൾ 3 എണ്ണം കഴിച്ചു. ഉച്ചയ്ക്കു പൊടിയരിക്കഞ്ഞി മാത്രം കുടിച്ചു. കുറച്ചുസുഖമായി. കാരൂർ പ്രബന്ധം ഒരു മട്ടിൽ എഴുതി അവസാനിപ്പിച്ചു. തരക്കേടില്ല.

ഉച്ചതിരിഞ്ഞ് ഒരു ബംഗാളി പെൺകുട്ടി വന്നു. Drama of Protestനെപ്പറ്റി സംസാരിച്ചു. ടേപ്പ് എടുത്തു. വളരെനേരം അവർ സംസാരിച്ചു. നല്ല മിടുക്കത്തി.

ഒക്ടോബർ 5 വെള്ളി

സൂക്ഷിച്ചിട്ടാവശ്യമില്ലാത്തതും ഹൈസ്കൂൾ കുട്ടികൾക്കു പറ്റിയതുമായ കുറെ പുസ്തകങ്ങൾ തിരഞ്ഞെടുത്ത് സി.എം.എസ്സ്. ഹൈസ്കൂളിനു നൽകി. ആകെ 25 പുസ്തകങ്ങൾ. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ടിന്റെ പുസ്തകങ്ങൾ നോക്കി. അധികവും യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾക്കു പറ്റിയതാണ്. അതുകൊണ്ട് എന്തുവേണമെന്നു തീരുമാനിച്ചു തെരഞ്ഞെടുത്തുവെക്കാൻ സമയവും കിട്ടിയില്ല.

ശ്രീധരമ്മാൻ ഇന്നു രാവിലെ മരിച്ച വിവരം കിട്ടി. കുമാരമേനോന്റെ മകൻ നാണുവും സുശീലയും കൂടി വീട്ടിൽ വന്നു. ഓമനയ്ക്കു എന്തോ ഓപ്പറേഷനായിരുന്നു. അതാണ് നാണുവരാൻ കാരണം.

ഒക്ടോബർ 6 ശനി

സ്റ്റേറ്റ് കൗൺസിൽ.

കൃഷ്ണമേനോൻ അനുസ്മരണദിനം.

5 മണിക്കു തിരുവനന്തപുരത്തെത്തി. ഗോപാലകൃഷ്ണപിള്ള കാറും കൊണ്ടുവന്നിരുന്നു. വീട്ടിലെത്തി പല്ലുതേപ്പും മറ്റും കഴിച്ചു കാപ്പികുടിച്ചു. പത്രം വായിച്ചു. കൃഷ്ണമേനോനെപ്പറ്റിയുള്ള സി. നാരായണപിള്ളയുടെ ലേഖനം വായിച്ചു. 10 മണിക്ക് എക്സിക്യൂട്ടീവിന് സംബന്ധിച്ചു സംസാരിച്ചു. ഉച്ചതിരിഞ്ഞും യോഗത്തിനു പോയി. വൈകിട്ടു കൃഷ്ണമേനോൻ അനുസ്മരണദിനത്തിൽ പങ്കെടുത്തു. അതുകഴിഞ്ഞു ആസ്പത്രിയിൽ പോയി. ഇരിങ്ങാലക്കുട കരുണനെയും കേശവദേവിനെയും കണ്ടു. ത്രിവിക്രമനെ കണ്ടു. വയലാർ അവാർഡിന്റെ കാര്യങ്ങൾ ചർച്ചചെയ്തു.

ഒക്ടോബർ 7 ഞായർ

വൈകുന്നേരം എറണാകുളത്തു–കാരൂർ സ്മാരക പ്രഭാഷണം.

ഉച്ചയ്ക്കു 12–30നു കൊടുങ്ങല്ലൂർ. മൊയ്തീൻ കാട്ടകത്തിന്റെ മകളുടെ കല്യാണം.

വേണാട് എക്സ്പ്രസ്സിന് എറണാകുളത്തെത്തി. ഈ തീവണ്ടിയിൽ കയറിയാൽ ഒരു ദോഷമുണ്ട്. കാലത്തു കാപ്പികുടിക്കാൻ പോലും സമയം കിട്ടില്ല. കഷ്ടിച്ചു കൊല്ലത്തുനിൽക്കും കുറച്ചുനേരം.

ഭാരത് ടൂറിസ്റ്റു ഹോമിൽ താമസിച്ചു. ഇടപ്പള്ളിയിൽ പോയി. ശ്രീധരമ്മാന്റെ സഞ്ചയനമായിരുന്നു. അവിടെ നിന്ന് ഊണു കഴിച്ചു.

മടങ്ങി. ഡോ. കുര്യാക്കോസിനെ കണ്ടു. കണ്ണുകാണിച്ചു. മരുന്നുകൾ തന്നു. കണ്ണട മാറ്റാറായോ എന്നു പരിശോധിക്കണമെന്നുപദേശിച്ചു.

കാരൂർ സ്മാരകപ്രഭാഷണം മാസ്റ്റ് ആഡിറ്റോറിയത്തിൽ വെച്ചു ചെയ്തു. നല്ല സദസ്സായിരുന്നു. 300ക പ്രതിഫലം തന്നു. കാറിൽ തൃശൂർ കൊണ്ടാക്കി. Manuscript വടുതലയെ ഏല്പിച്ചു.

ഒക്ടോബർ 8 തിങ്കൾ.

കണ്ണിൽ സുഖക്കേടു കാരണം കാര്യമായി ഒന്നും വായിക്കാനോ എഴുതാനോ കഴിഞ്ഞില്ല.

തൃശൂർ നഴ്സിംഗ്ഹോമിൽ പോയി പല്ലു നേരെയാക്കി. ഇപ്പോൾ ഒരുവിധം ശരിയായി എന്നു തോന്നുന്നു.

വൈകിട്ടു പാർട്ടിയാപ്പീസിൽ പോയി. അപ്പോഴാണ് പ്രഭാകരനു CPI-CPM സംയുക്തസ്വീകരണം വെച്ചിട്ടുണ്ടെന്നു കേട്ടത്. ഈ പരിപാടിയോടു യോജിക്കുന്നില്ലെന്നു ഞാൻ തറപ്പിച്ചു പറഞ്ഞു. തിരുവനന്തപുരത്തു PKVയോടു സംസാരിച്ചു. പ്രഭാകരനോടും സംസാരിച്ചു. ഞാൻ എന്റെ അഭിപ്രായത്തിൽ ഉറച്ചുനിന്നു. ജനാർദ്ദനന്റെ അഭിപ്രായവും അതുതന്നെയായിരുന്നു.

മുണ്ടശ്ശേരി സ്മാരകത്തിനു സ്ഥലം അനുവദിച്ചുകൊണ്ടുള്ള കടലാസു കിട്ടി. ഓമനക്കുട്ടനും കുഞ്ഞുവറിയ്തു മാസ്റ്ററും വന്നു ചർച്ച ചെയ്തു. 12–നു യോഗം വിളിക്കാമെന്നു പറഞ്ഞു.

രാത്രി മുനിസിപ്പൽ ചെയർമാൻ വിജയൻ വന്നു. Courtesy Call മാത്രം.

മാർത്താണ്ഡത്തെ കൃഷ്ണപിള്ളയുടെ മകളുടെ വിവാഹത്തിനു 50ക അയച്ചുകൊടുത്തു. തമ്പി തന്ന 1000ക കീരൻസ്മാരക ഫണ്ട് അക്കൗണ്ടിൽ അടച്ചു.

ഒക്ടോബർ 9 ചൊവ്വ

കണ്ണിനു സുഖമായില്ല. ഒന്നും വായിക്കാനും കഴിഞ്ഞില്ല. മുസ്ലിംലീഗും കേരളാ കോൺഗ്രസ്സും എൻ.ഡി.പിയും കൂടി ഒരു ഗവൺമെന്റുണ്ടാക്കുവാനും കോൺഗ്രസ്സും ഇന്ദിരാകോൺഗ്രസ്സും ജനതയും കൂടി പിന്താങ്ങുവാനും സാധ്യതയുണ്ട്. ഒരുപക്ഷെ അങ്ങിനെയൊന്ന് ഉണ്ടാകുമായിരിക്കാം.

രാമൻകുട്ടി SFI സ്ഥാനാർത്ഥിയായി മത്സരിച്ചുവെന്നത് എന്റെ മനസ്സിൽ വളരെ വിഷമം ഉണ്ടാക്കിയിരിക്കുന്നു. ഇവൻ ഒരക്ഷരം ഒരു കാര്യത്തെപ്പറ്റി എന്നോടു സംസാരിക്കുന്നില്ലല്ലൊ. ഞാനും എന്റെ അച്ഛനോടു പെരുമാറിയത് ഈരീതിയിലാണ്. അതിന്റെ പ്രതികാരമായിരിക്കാം. അല്ലാതെന്തു പറയാനാണ്?

ഒക്ടോബർ 10 ബുധൻ

കണ്ണിനു വളരെ ഭേദമുണ്ട്. എങ്കിലും വായന വളരെ ചുരുക്കി.

'നവയുഗ'ത്തിന് ഒരു ലേഖനമെഴുതിക്കൊടുത്തു; പി.കെ.വി. മന്ത്രിസഭയുടെ പതനത്തെപ്പറ്റി.

രാത്രി "റൂറൽ സ്പോർട്ട്സ്" എന്നൊരു ലേഖനമെഴുതി. 'തൊവാരിഷ്' മാഗസിന് അയക്കാനാണ്.

ഒക്ടോബർ 11 വ്യാഴം

ജയപ്രകാശ് നാരായണനെപ്പറ്റി ഒരു ചെറുലേഖനമെഴുതി. 'നവയുഗ'ത്തിൽ കൊടുക്കാൻ. അതു വാങ്ങിക്കൊണ്ടുപോയില്ല.

ഗൗരിയമ്മയുടെ അഭിമുഖം 'കലാകൗമുദി'യിൽ വായിച്ചു. ഹൗ! എന്തു 'ഞാനെന്നഭാവം'! 1957ലേയും 1969ലേയും എല്ലാം ഭൂപരിഷ്ക്കരണനിയമങ്ങൾ അവരുടേതാണ്. മറ്റാർക്കും അതിൽ contribution ഇല്ലെന്നു തോന്നും വായിച്ചാൽ.

വൈകിട്ടു മിട്ടായിയും മേടിച്ചു നാണുവിന്റെ വീട്ടിൽ പോയി. ബിന്ദുവിന് കൊടുത്തു. അവളെ മടിയിലിരുത്തി കളിപ്പിച്ചു.

C.H മുഹമ്മദ്കോയ സത്യപ്രതിജ്ഞയ്ക്കുമുമ്പു വിളിച്ചു. ഞാൻ വ്യക്തിപരമായി നന്മ നേർന്നു. കാലം കുറച്ചായാലും ദീർഘമായാലും നല്ലപേരോടു കൂടി ഇറങ്ങിപ്പോരാൻ കഴിയട്ടെ എന്നാശംസിച്ചു.

ഒക്ടോബർ 12 വെള്ളി

മുണ്ടശ്ശേരി സ്മാരകക്കമ്മിറ്റി.

കാലത്ത് ഐലൻറ് എക്സ്പ്രസ്സിനു എറണാകുളത്തേക്കു പോയി. അമ്മിണിയും ഗോവിന്ദൻകുട്ടിയും ഉണ്ടായിരുന്നു. Northൽ ഇറങ്ങി. ബാലൻ കൊണ്ടുവന്ന കാറിൽ ഇടപ്പള്ളിയിൽ ശ്രീധരമ്മാന്റെ വീട്ടിൽ പോയി. ഊണുകഴിച്ചു വിശ്രമിച്ചു. 2 മണിക്കു വിമലയുടെ വീട്ടിൽ (കണ്ണന്തോടത്ത്) പോയി. 3.50ന് ഐലൻറ് എക്സ്പ്രസ്സിൽ തന്നെ തൃശൂർക്ക് മടങ്ങി. വീട്ടിലെത്തിയപ്പോൾ മണി 6 ആയി. അതുകൊണ്ടു മുണ്ടശ്ശേരി സ്മാരകക്കമ്മിറ്റിക്കു പോയില്ല.

ശങ്കുണ്ണിമേനോനെ വിളിച്ചു. പുന്നൂസിന്റെ മകളുടെ കല്യാണത്തിനു പോകാൻ ഏർപ്പാടു' ചെയ്തു. അതും ഭംഗിയായി.

ഒക്ടോബർ 13 ശനി

പനങ്ങിക്കറുടെ ലേഖനം 'നവയുഗ'ത്തിനു തർജ്ജമ ചെയ്തു ചുരുക്കിയെഴുതി വെച്ചു. എത്ര ലളിതമായ പ്രതിപാദനം—ഇത്രയും ഗഹനമായ ഒരു വിഷയത്തെപ്പറ്റി.

കാലത്തു D.C യോഗത്തിൽ സംബന്ധിച്ചു. 21–ാംയിലെ പ്രകടനം പ്ളാൻചെയ്യാനാണ്. പാർട്ടിനയത്തെ സംബന്ധിച്ചു സാമാന്യം നല്ല നിരൂപണം ഉണ്ടായി. പക്ഷെ എല്ലാവരും ഒടുവിൽ സമ്മതിച്ചു. 10,000ത്തിനു താഴെ പ്രകടനത്തിൽ പങ്കെടുപ്പിക്കാമെന്ന്.

ചാക്കേരി വീട്ടിൽ വന്നിരുന്നു, കാലത്ത്.

കുഞ്ഞുവറിയ്തു മാസ്റ്റർ വന്നു. കലക്ടർക്ക് കത്തുകൊടുത്തു. മുണ്ടശ്ശേരി സ്മാരകത്തിനു സ്ഥലം കൈവശം കിട്ടാൻ.

ഒക്ടോബർ 14 ഞായർ.

വൈകുന്നേരം 4 മണിക്ക്–പുരോഗമന സാഹിത്യവേദി.

ഫിഡൽ കാസ്ട്രോയുടെ അമേരിക്കൻ സന്ദർശനത്തെപ്പറ്റി ഒരു ലേഖനം 'ഹിന്ദു'വിൽ നിന്നു തർജ്ജമചെയ്തുവെച്ചു.

ലെറ്റർപാഡിനു പകരം കുറെ പാഡിൽ സീൽ കുത്തിവെച്ചു. എല്ലാം ശരിയായിട്ടില്ല. എങ്കിലും ഇത്രയുമൊക്കെ മതി. അച്ചടിക്കാനൊന്നും പണം ചിലവാക്കുന്നില്ല.

കൊടുവേലി ഗംഗാധരന്റെ പെങ്ങൾ ഇന്ദിരയും കുട്ടികളും ഭർത്താവും. ഭ്രാന്താസ്പത്രിയിൽചെന്ന് അവനെ കണ്ടുവന്നിരിക്കുകയാണ്. ഞാൻ ഡാക്ടരോടു ഫോണിൽ സംസാരിച്ചു. അവരെ ഞാൻ നടാടെ കാണുകയാണ്. കുട്ടികൾക്ക് ഓരോരുത്തർക്കും 10ക. വീതം കൊടുത്തു.

വൈകിട്ടു ജനാർദ്ദനന്റെ പുതിയ വീടുകണ്ടു. നന്നായിട്ടുണ്ട്. Functional ആണ്. Luxury ഇല്ല. പക്ഷെ Space ധാരാളം. വീട്ടിൽ ചെന്നിരുന്നു കുറേനേരം സംസാരിച്ചു. പിന്നെ P.S.ന്റെ മകന്റെ കല്യാണവാർത്ത കേട്ടു. കൊള്ളാം.

ഒക്ടോബർ 15 തിങ്കൾ.

പുന്നൂസിന്റെ മകളുടെ കല്യാണം.

6 മണിയുടെ മദ്രാസ്–തിരുവനന്തപുരം മെയിലിനു പുറപ്പെട്ടു. കോട്ടയത്ത് എത്തി ശങ്കുണ്ണിയുടെ വീട്ടിൽചെന്നു. കുളിയും ചായയും കഴിഞ്ഞു വൈകാതെ റോസമ്മയുടെ വീട്ടിൽ ചെന്നു. ടി.കെ.ജിയും ഉണ്ടായിരുന്നു. ഡോ. മാത്യുവർഗ്ഗീസും. റോസമ്മയുടെ വീട്ടിൽ ഭക്ഷണം കഴിച്ചു. വിശ്രമിച്ചു. വളരെ വലിയ ആൾക്കൂട്ടമല്ല. അത്യാവശ്യം വേണ്ടവരെയൊക്കെ ക്ഷണിച്ചിട്ടുണ്ട്. TCNഉം ഭാര്യയും മകളും ഉണ്ടായിരുന്നു. കല്യാണം കാണാൻ പള്ളിയിൽ ചെന്നു. മുഴുവൻ സമയം നിന്നില്ല. 4.30നു പോന്നു. കോട്ടയത്തുനിന്നു കെ.കെ.എക്സ്പ്രസ്സിൽ തൃശൂർ വന്നിറങ്ങി. അങ്ങനെ ആകപ്പാടെ സന്തോഷകരമായ ഒരു യാത്ര. ഇത്രയും സന്തോഷത്തോടുകൂടി ഒരു കല്യാണത്തിൽ പങ്കെടുത്തിട്ടില്ല. ഗീതയ്ക്ക് നമ്മളോടൊക്കെ ഇത്രയും സ്നേഹാദരങ്ങൾ ഉള്ളതാണു ഹൃദയത്തിൽ തട്ടിയത്. അവൾക്കു നല്ലതുവരട്ടെ.

ഒക്ടോബർ 16 ചൊവ്വ.

മനോരമ–Technical Institute. സമ്മാനദാനം.

'നവയുഗ'ത്തിനു ദീർഘങ്ങളായ രണ്ടു കുറിപ്പുകളും ഒരു ചെറിയ കുറിപ്പും എഴുതി. പുറമെ പത്രാധിപർക്കുള്ള കത്ത് എന്ന കോളത്തിൽ കൊടുക്കാൻ രണ്ടുകത്തുകൾ തയ്യാറാക്കിക്കൊടുത്തു.

ഇന്നു പുറത്തുപോയില്ല വൈകിട്ടു മഴകാരണം. കേശവൻ വെള്ളിക്കുളങ്ങര വന്നു. ഭാസ്ക്കരപ്പണിക്കരുടെ പുസ്തകം അവതാരികയോടുകൂടി എടുത്തുകൊടുത്തു. കുറെ സംസാരിച്ചു. നല്ല മനുഷ്യൻ. മിടുക്കൻ.



ഗൗരിയമ്മയുടെ അഭിമുഖം കലാകൗമുദിയിൽ വായിച്ചു. ഹൗ! എന്ത് 'ഞാനെന്ന ഭാവം'. (1957ലെയും 1969ലെയും) എല്ലാം ഭൂപരിഷ്കരണനിയമങ്ങൾ അവരുടേതാണ്. മറ്റാർക്കും അതിൽ Contribution ഇല്ലെന്നുതോന്നും വായിച്ചാൽ—

ഒക്ടോബർ 17 ബുധൻ.

ഗീതയുടെ കല്യാണത്തെപ്പറ്റി ഒരു ലേഖനമെഴുതി 'ജനയുഗം' വാരികയ്ക്ക് അയച്ചു. കുറെ കത്തുകളും അയച്ചു. വൈകിട്ടു നടക്കാൻ പോയപ്പോൾ 17കയ്ക്കു ഹൽവ മേടിച്ചു. ദീപാളിക്ക് എല്ലാ വീട്ടിലെയും കുട്ടികൾക്കു നാളെ കൊടുക്കണം.

'ദീപിക'യിൽ നിന്നു ഭാസ്ക്കരൻ 100ക അയച്ചുതന്നു, ചെക്കായി.

ഡാ. ആൻറണിയുടെ അടുത്തുപോയി കണ്ണു പരിശോധിച്ചു. കണ്ണട മാറ്റണമെന്നു പറഞ്ഞു, വലത്തെ കണ്ണിൽ cataractന്റെ ആരംഭമുണ്ടെന്നും. അതു വളരാതിരിക്കാൻ എന്തു ചെയ്യണം? തൃഫല കഴിച്ചെങ്കിലോ? ഏതെങ്കിലും നല്ല വൈദ്യനോടു ചോദിക്കണം.

ഒക്ടോബർ 18 വ്യാഴം.

അശോക്മേത്താ കമ്മിറ്റി റിപ്പോർട്ടു കുറച്ചുകൂടി വായിച്ചു. അങ്ങോട്ടു നീങ്ങുന്നില്ല. 'ഗൗരിയമ്മയുടെ ബിൽ' എന്ന അവകാശവാദത്തിന് ഒരു മറുപടി എഴുതാനാണ് തോന്നിയത്. എഴുതി. 9–10 പേജോളം വന്നു. എന്നാലും അസ്സലായിട്ടുണ്ട്.

വൈകുന്നേരം റീജിയണൽ തിയറ്റർ വളപ്പിൽ നിന്നു മുണ്ടശ്ശേരി സ്മാരകത്തിന് അനുവദിച്ചുതന്ന 25 സെൻറു സ്ഥലം കലക്റ്ററിൽ നിന്നും ഔപചാരികമായി ഏറ്റുവാങ്ങി.

കണ്ണു പരിശോധിച്ചു. ഇപ്പോൾ കണ്ണട മാറ്റണ്ട എന്നു ഡോക്ടർ പറഞ്ഞു. ഒരു prescription എഴുതിത്തന്നു. ഇനി വല്ല കുഴപ്പവും വന്നാൽ അതു കൊണ്ടുചെല്ലാനും പറഞ്ഞു.

രാത്രി രാമൻകുട്ടി വന്നു. പി.കെ.വിയുടെ മകളുടെ കല്യാണത്തിനു പോകാനാണ്.

ഒക്ടോബർ 19 വെള്ളി.

Friends Arts Club വാർഷികം. നാട്ടികബീച്ച്.

ഒന്നും എഴുതാൻ പറ്റിയില്ല. വായനയും കമ്മിയായി. വൈകുന്നേരത്തെ പരിപാടിക്ക് 5 മണി കഴിഞ്ഞാണു പോയത്. 8.30ഓടുകൂടി തിരിച്ചു വരികയും ചെയ്തു. ഒരു ചെറിയ നല്ല പ്രസംഗം ചെയ്തു. അത്ര മാത്രം സംതൃപ്തി തോന്നി.

വീടുവെള്ളയടിച്ചു വൃത്തിയാക്കുകയായിരുന്നു. പുസ്തകങ്ങൾ മാറ്റിവെച്ച് അടുക്കിവെക്കേണ്ടിവന്നു. കുറെ സമയം പോയി. മുഴുവനായില്ല.

രാത്രി പുരുഷോത്തമൻ വന്നു. കുറെ കൊണ്ടാട്ട മുളകു പാലക്കാട്ടു നിന്നു വാങ്ങിച്ചുകൊണ്ടുവന്നിരുന്നു.

ഒക്ടോബർ 20 ശനി.

Kerala Arts Club എരവിമംഗലം.

ചിത്രരചനാ മത്സരം. സമ്മാനദാനം. ടൗൺ ഹാൾ.

ഒക്ടോബർ 21 ഞായർ.

പി.കെ.വിയുടെ മകളുടെ കല്യാണം. പുല്ലുവഴി.

വയലാർ സ്മാരക അവാർഡു കമ്മിറ്റിയോഗം–തൃശൂർ.

കാറിൽ ജനാർദ്ദനനും ഗോപാലകൃഷ്ണനും കരുണനും ഒക്കെകൂടി പോയി: കല്യാണം കഴിഞ്ഞ ഉടനെ അവരെല്ലാം മടങ്ങി. ഞാൻ ഊണുകഴിച്ച് എറണാകുളത്തു ഗിരിനഗറിൽ മി.കേശവൻ നായരുടെ വീട്ടിൽ വിശ്രമിച്ചു. അവിടെ നിന്നു വേണാട് എക്സ്പ്രസ്സിൽ തിരുവനന്തപുരത്തേക്കു പോന്നു. 8.45നു എത്തി. പനി ഉണ്ട്. ആസ്പിരിനും മറ്റും കഴിച്ചു കിടന്നുറങ്ങി.

ഒക്ടോബർ 22 തിങ്കൾ.

കാലത്ത് $101.2^{\circ}$ പനിയുണ്ട്. വൈകുന്നേരം ഡോ. പൈ വന്നുനോക്കി. പനി $99.9^{\circ}$ ആയി കുറഞ്ഞിട്ടുണ്ട്. വേറെ കുഴപ്പമൊന്നുമില്ല. രണ്ടു ദിവസം പൂർണ്ണവിശ്രമം എടുക്കാൻ തീരുമാനിച്ചു. യാത്രാപരിപാടി ഒക്കെ മാറ്റിവെക്കണം. നാളെ കൗൺസിൽ യോഗത്തിനും പോകണ്ട. എന്നാൽ വയലാർ അവാർഡു കമ്മിറ്റിക്കു പോകാതിരിക്കാൻ പറ്റുമോ? രാത്രി തൃശൂർക്കു വിളിച്ചുപറഞ്ഞു.

ഒക്ടോബർ 23 ചൊവ്വ.

സ്റ്റേറ്റ് കൗൺസിൽ യോഗം.

പോയില്ല. മൂന്നാംലോകത്തിലെ ബിഷപ്പന്മാരുടെ കത്തു തർജ്ജമചെയ്തുകൊണ്ടിരുന്നു. ഒരു ദിവസം മുഴുവൻ എടുത്തു തർജ്ജമ പൂർത്തിയാക്കി.

പനി തീരെ വിട്ടുപോയി. എങ്കിലും യോഗത്തിന് പോയില്ല.

വയലാർ അവാർഡു കമ്മിറ്റിയിൽ സംബന്ധിച്ചു. ഡോ. ജോർജ്ജ് 'കയറി'ന് വേണ്ടി ശക്തിയായി വാദിച്ചു. കൃഷ്ണവാരിയർ വന്നതുമില്ല. എം.കെ. കുമാരനെ നോമിനേറ്റു ചെയ്തു. കുമാരനാണെങ്കിൽ 'യന്ത്ര'ത്തിനു വേണ്ടിയും വാദിച്ചു. ഒടുവിൽ എനിക്കു അഭിപ്രായം പറയേണ്ടിവന്നു. 'യന്ത്ര'ത്തിനു അനുകൂലമായിരുന്നു. അതു അംഗീകരിച്ചു

പ്രഖ്യാപിച്ചു. ഉടനെ വീട്ടിലേക്കു മടങ്ങി.

ഒക്ടോബർ 24 ബുധൻ.

ചങ്ങനാശ്ശേരിയുടെ ജീവചരിത്രം വായിച്ചുകൊണ്ടിരുന്നു. A very well-written book. ചില ഭാഗങ്ങളിൽ ഒഴികെ. ഇത്രയും ഗംഭീരനായിരുന്നു ചങ്ങനാശ്ശേരി എന്ന് ഇപ്പോഴാണറിയുന്നത്.

രാത്രി പഴയവേലക്കാരി രാധയുടെ വീട്ടിൽ പോയി. മോനെയും രാധയേയും കണ്ടു. നല്ലൊരു കൊച്ചുവീട്.

ത്രിവിക്രമൻ വന്നു. കോട്ടയത്തേക്ക് 26ന്നു കാലത്തു പോകാൻ തീരുമാനിച്ചു. 200ക അയാൾ കയ്യിൽ തന്നു.

ഒക്ടോബർ 25 വ്യാഴം.

ചങ്ങനാശ്ശേരിയുടെ ജീവചരിത്രം വായിച്ചുതീർന്നില്ല. വൈകുന്നേരം കെ.വി. സുരേന്ദ്രനാഥനും ശർമ്മാജിയും വന്നു. സംസാരിച്ചു. വൈകീട്ടു ചന്ദ്രൻെറ വീട്ടിൽ പോയി. ചന്ദ്രനോടു വീട്ടിലെ വിശേഷങ്ങൾ സംസാരിച്ചു.

ഒക്ടോബർ 26 വെള്ളി.

വേണാട് എക്സ്പ്രസ്സിന് ശശി കൊണ്ടുപോയി ടിക്കറ്റു വാങ്ങിച്ചു കേറ്റിത്തന്നു. കോട്ടയത്തേക്കു 39ക കൊടുത്തു. സ്റ്റേഷനിൽ ശങ്കുണ്ണി മേനോനും ത്രിവിക്രമനും ഉണ്ടായിരുന്നു. മേനോൻെറ വീട്ടിൽ വന്നു കുളിച്ചുവിശ്രമിച്ചു. ഉച്ചയ്ക്ക് ഊണു കഴിച്ചു വിശ്രമിച്ചു.

വൈകീട്ട് കവി സമ്മേളനത്തിനു ചെന്നു. അവിടെ കെ.ജി. മേനോൻ വന്നു കുറച്ചു ബഹളമുണ്ടാക്കി. സുഗതകുമാരി കവിത വായിച്ചു കൊണ്ടിരുന്നപ്പോൾ ഉറക്കെ കമൻറുകൾ പാസ്സാക്കിക്കൊണ്ടിരുന്നു. അതു പാടില്ലെന്നു ഞാൻ പറഞ്ഞു നോക്കി. കേട്ടില്ല. പിന്നെ ശങ്കുണ്ണി വന്നു. ആളെ വേറൊരു സ്ഥലത്തു പിടിച്ചിരുത്തി. അവിടെയും അതേ ശല്യം. കവിത വായിക്കാൻ വിളിച്ചപ്പോൾ എന്തൊക്കെയോ പുലമ്പി. ഒടുവിൽ ഇറങ്ങിപ്പോയി. കടമ്മനിട്ട നല്ല ഒരു കവിത ചൊല്ലി. എല്ലാം കഴിഞ്ഞു ഒടുവിൽ കടമ്മനിട്ടയെക്കൊണ്ടു 'കുറത്തി' ചൊല്ലിച്ചു. കാക്കനാടൻ പേരിനു രണ്ടുവാക്കു പറഞ്ഞു. എൻ. കൃഷ്ണൻ നായരും സംസാരിച്ചു. ഞാൻ കൂട്ടാക്കിയില്ല. രാത്രി 9 മണിയോടുകൂടി ഒക്കെ കഴിഞ്ഞുപോന്നു.

ഒക്ടോബർ 27 ശനി.

വയലാർ അവാർഡുദാനം.

കോട്ടയം മെഡിക്കൽ കോളേജിലെ Cardiologist വന്നു പരിശോധിച്ചു. കുറച്ചൊരു irregularity

ശേഷം 44–ാം പേജിൽ





ഡോ.കെ.പി. കരുണാകരൻ

# വലഞ്ഞു ഞാൻ ജിജ്ഞാസയാൽ

ഇത് ഒരു ജ്ഞാനാന്വേഷകൻെറ ആത്മകഥയിലെ ആദ്യത്തെ അദ്ധ്യായമാണ്. പലരും പറഞ്ഞു കേട്ടിട്ടുണ്ട് അത് ശുഷ്ക്കമാവുമെന്ന്. അതുകൊണ്ടു രസപ്രദമായ വല്ലതും വായിക്കണമെന്ന് ആഗ്രഹമുള്ളവരോടു പറയുന്നു, ഇതു താങ്കൾ കൈയിലെടുക്കേണ്ട എന്ന്. പക്ഷേ, എൻെറ സ്വന്തം അനുഭവം മറിച്ചാണ്. ജ്ഞാനത്തെ അന്വേഷിച്ചു നടക്കുന്നമാതിരി എനിക്ക് മറെറാന്നും ആനന്ദം തന്നിട്ടില്ല. എന്നു മാത്രമല്ല, ഇതിനു തുടങ്ങിയാൽ ഒരവസാനവുമില്ല. റിട്ടയർ ചെയ്ത ഒരു പ്രൊഫസറാണു ഞാൻ. പക്ഷേ, ഹിന്ദുസ്ഥാനിക്കാരുടെ ഭാഷയിൽ ''രാജധാനി''യായ—എന്നുവച്ചാൽ തലസ്ഥാനമായ—ദൽഹിയിൽനിന്നു തിരിച്ചെത്തിയതിനുശേഷം ഒരു നിമിഷവും വിശ്രമമുണ്ടായിട്ടില്ല.

മലയാളത്തിലെ പ്രമുഖ വാരികകളിൽ എൻെറ ലേഖനങ്ങൾ വന്നു. സഞ്ജയൻ എന്ന നിലയ്ക്ക് പ്രസിദ്ധനായ എം.ആർ. നായരെപ്പററിയുള്ള പഠനമായിരുന്നു അവയിലൊന്ന്. അദ്ദേഹം ഹാസ സാഹിത്യകാരനായിരുന്നുവത്രെ. പക്ഷേ, അതല്ല എന്നെ ആകർഷിച്ചത്. ഭഗവത്ഗീതയിലെ ആർഷസംസ്കാരത്തിൻെറ പൊരുൾ ഞാൻ പഠിച്ചത് അദ്ദേഹത്തിൽനിന്നാണ്. ആധുനിക കവിതകളെപ്പററി, പ്രത്യേകിച്ചും ടാഗോറിൻെറ മിസ്ററിസിസത്തെപ്പററി (രാജവിദ്യായോഗത്തെപ്പററി) എനിക്കു മനസ്സിലാക്കിത്തന്നതു അദ്ദേഹമാണ്. കെ.എ. ദാമോദരമേനോൻെറ ഭാഷയിൽ, അനീതിയോടു പൊരുതിയ തൂലികയായിരുന്നു സഞ്ജയൻേറത് എന്നതായിരുന്നു എന്നെ ആകർഷിച്ച അദ്ദേഹത്തിൻെറ മറെറാരു വശം.

## ബർണാഡ്ഷാ—ചിന്തകൻ

ഈ സന്ദർഭം ഞാൻ എഴുതുവാൻ പോകുന്ന മറെറാരു വിഷയത്തെപ്പററി പ്രതിപാദിക്കാൻ എന്നെ പ്രോത്സാഹിപ്പിക്കുന്നു.

ബർണാഡ്ഷായെ ഫലിത മർമ്മജ്ഞനായി കാണുന്ന പലരും ഉണ്ട്. അത് ഒട്ടുംതന്നെ അദ്ദേഹത്തിൻെറ അപ്രധാനമല്ലാത്ത ഒരു വശമാണ്. എന്നാൽ എനിക്കു പിടിച്ചത് അദ്ദേഹത്തിൻെറ സാഹിത്യകൃതികളിൽ കാണുന്ന ഉദ്ദേശ്യമാണ്.

ഷായ്ക്ക് നാല്പതു വയസ്സാകുന്നതുവരെ ഒരു സാഹിത്യകാരനായി വളരെപ്പേർ അദ്ദേഹത്തെ അറിഞ്ഞിരുന്നില്ല. ''ദി അൺസോഷ്യൽ സോഷ്യലിസ്ററ്'' എന്ന ഒരു നോവൽ അദ്ദേഹം എഴുതിയിരുന്നു. അത് അത്ര പ്രസിദ്ധിയൊന്നും നേടിയിരുന്നില്ല. സംഗീതകാര്യങ്ങളിൽ വിമർശകൻ എന്നതായിരുന്നു അദ്ദേഹത്തിൻെറ പ്രധാന സ്ഥാനം.

മറെറാന്ന്, ഫാബിയൻ സോഷ്യലിസ്ററുകാർക്കുവേണ്ടി പല പത്രികകളും എഴുതുകയും പല പ്രസംഗങ്ങൾ ചെയ്യുകയും ചെയ്ത ഒരു പ്രചാരകൻ എന്ന നിലയ്ക്കുമായിരുന്നു.

അദ്ദേഹത്തിൻെറ ആദ്യത്തെ നാടകങ്ങൾ അഭിനയിച്ചു കാണിക്കുവാൻ ലണ്ടനിലെ പ്രസിദ്ധ നാടകസമിതിക്കാർ വിസമ്മതിച്ചു. അതു കാണികൾക്കു ദഹിക്കില്ലെന്ന് അവർ കരുതി. ന്യൂയോർക്കിൽ രണ്ടു നാടകങ്ങൾ വിജയകരമായി അവതരിപ്പിച്ചതിനുശേഷമാണ് ഇംഗ്ളീഷുകാർ അദ്ദേഹത്തിൻെറ മേന്മ കണ്ടെത്തിയത്. എന്നെ ഹഠാദാകർഷിച്ചത് ഷായുടെ രണ്ടു പ്രധാന നാടകങ്ങളാണ്. ഒന്ന്, സെയിൻറ് ജ്വൊവാൻ—ദഹിപ്പിച്ചു കഴിഞ്ഞു മുന്നൂറുവർഷം കഴിഞ്ഞതിനുശേഷം സെയിൻറ് (പുണ്യവാളത്തി) പദവി ലഭിച്ച ജ്വൊവാൻ ഓഫ് ആർക്കിനെപ്പററിയാണത്. അതിൻെറ മുഖവുരയിൽ ഷാ വിശദമാക്കുന്നു, ഒരുവനോ ഒരുവളോ കണ്ടുപിടിച്ച സത്യത്തിൻെറ സാധുത കിടക്കുന്നത് അതിലെത്തിച്ചേർന്ന മാർഗ്ഗത്തിലല്ല; അത് എത്രത്തോളം ശരിയാണ് എന്ന കാര്യത്തിലാണ് എന്ന്.

സിംലയിലെ ഇൻസ്ററിററ്യൂട്ട് ഓഫ് അഡ്വാൻസ് സ്ററഡീസിനുവേണ്ടി ഗാന്ധിജിയെപ്പററി ഞാൻ ഒരു പഠനം നടത്തിയപ്പോൾ മഹാത്മാവിൻെറ ''ഉൾവിളി''യെ സ്പർശിക്കുന്ന ഭാഗത്ത് ബർണാഡ്ഷായുടെ ഈ അഭിപ്രായം ഉദ്ധരിച്ചതു ഞാനോർക്കുന്നു.

ഷായുടെ ''മേൻ ആൻറ് സൂപ്പർ മേൻ'' എന്നതാണ് എന്നെ ആകർഷിച്ച മറെറാരു കൃതി. മനുഷ്യർ പരിപൂർണ്ണതയിലെത്തുവാൻ ശ്രമിച്ചതിൻെറ പ്രതിഫലനം ഞാനതിൽ കണ്ടു.

ഗാന്ധിജി അന്തരിച്ചപ്പോൾ പലരും അനുശോചനങ്ങൾ അയച്ചു. എന്നാൽ ഷായുടെ ഈ വചനമാണ് ഏറെ ഹൃദയസ്പർശിയായത്: ''ഏററവും നല്ല മനുഷ്യനാവുകയെന്നത് എത്ര അപകടകരമാണെന്ന് ഇതു കാണിക്കുന്നു.''

ബർണാഡ്ഷായെപ്പററി വിസ്തരിച്ചുതന്നെ വേറെ എഴുതണം. ഞാൻ സ്വത്തൊന്നും സമ്പാദിച്ചിട്ടില്ല. അതുകൊണ്ട് അതിനുവേണ്ടി എൻെറ മക്കൾ തമ്മിൽ കലഹമൊന്നുമില്ല. പക്ഷേ, എല്ലാവർക്കും വേണം എൻെറ ഷാ ശേഖരം. അദ്ദേഹത്തിൻെറ പുസ്തകങ്ങളും അദ്ദേഹത്തെപ്പററിയുള്ള നിരവധി പുസ്തകങ്ങളും. അതിനുവേണ്ടിയുള്ള അവകാശത്തർക്കം ഒരു കുടുംബകലഹംവരെ ചെന്നെത്തിയേക്കുമോ എന്നുകൂടി എനിക്കു ഭയമുണ്ട്.

ബർണാഡ്ഷാ ഒരിക്കൽ പറഞ്ഞു; തൻെറ ആയുർദൈർഘ്യത്തിൻെറ രഹസ്യം താനൊരു സസ്യഭോജി മാത്രമായതാണെന്ന്. അതിനെപ്പററി ബർട്രാണ്ട് റസ്സലിന് പറയാനുള്ളത് ഇതായിരുന്നു: ''ഷായുടെ ഭയം താൻ മരിച്ചാൽ, അധിക്ഷേപവും പരിഹാസവും ഏല്ക്കേണ്ടവർക്ക് അവ കൊടുക്കുവാനോ പുകഴ്ത്തൽ കേൾക്കേണ്ടവർക്ക് അത് കിട്ടുവാനോ വഴിയുണ്ടാവുമോ എന്നായിരുന്നു. ഇത് അദ്ദേഹത്തിന് ആരോഗ്യവും ആയുസ്സും നല്കി.''

ഈ പറഞ്ഞത് ബർട്രാണ്ട് റസ്സലിനെപ്പററിയും പറയാം. ജീവിതത്തിലെ ഉദ്ദേശ്യം ദേഹത്തിനും ബുദ്ധിക്കും ശക്തി കൊടുത്ത മഹാന്മാർ നിരവധിയാണ്.



'വിനോബാ ഭാവെ ഒരിക്കൽ പറയുകയുണ്ടായി, ''ഇന്നത്തെ ഗാന്ധിയന്മാർ പഠനത്തിൽ ശ്രദ്ധാലുക്കളല്ല.' ഡോ. കെ.പി.കരുണാകരൻ.

## ഗാന്ധിജി—കർമ്മത്തിലൂടെ മോക്ഷം

വൃദ്ധനായ മഹാത്മാഗാന്ധി അഹമ്മദ് നഗർ കൊട്ടാരത്തിൽ തടവുകാരനായിരുന്നപ്പോൾ ഇരുപത്തൊന്നു ദിവസം നീണ്ടുനിന്ന ഒരു ഉപവാസത്തിൽ—നിരാഹാരവ്രതത്തിൽ—ഏർപ്പെടുകയുണ്ടായി. ബ്രിട്ടീഷ് ഡോക്ടർമാരുടെ ഉപദേശപ്രകാരം ഇന്ത്യയിലും ബ്രിട്ടനിലുമുള്ള ഭരണാധികാരികൾ ഗാന്ധിജിക്ക് ചരമക്കുറിപ്പുകൾവരെ എഴുതുകയുണ്ടായി. എന്തുകൊണ്ട് അപ്പോൾ മരിച്ചില്ല? താൻ നിറവേറേണ്ടതായ പല കർമ്മങ്ങളും ബാക്കിയുണ്ട് എന്ന് അദ്ദേഹത്തിനു തോന്നിയതാണ് ഒരു കാരണം.

ഗാന്ധിജിയെപ്പററി എം.എ ക്ളാസ്സുകളിൽ പഠിപ്പിക്കുമ്പോൾ, വിദ്യാർത്ഥികളും ഞാനുമായി ഉണ്ടാകാറുള്ള ചർച്ചകളിൽ മുന്നോട്ടു വന്ന പ്രധാന വസ്തുതകൾ ഇവയാണ്. ശ്രീബുദ്ധനെപ്പോലെ ഗാന്ധിജി ഒരു വലിയ പണ്ഡിതനായിരുന്നില്ല. എന്നാൽ, ജീവിത നിരീക്ഷണത്തിൽക്കൂടി അദ്ദേഹം പലതും പഠിച്ചു.

മുഹമ്മദ് നബി, ശ്രീരാമകൃഷ്ണ പരമഹംസൻ എന്നിവരുടെ ജീവചരിത്രം പഠിച്ചാൽ, അവരെപ്പററിയും ഇതുതന്നെ തോന്നും.

## പാണ്ഡിത്യത്തിന്റെ പ്രാധാന്യം

ഭാവനയും ഉദ്ദേശ്യവും വേണമെന്നു പറഞ്ഞതിൽനിന്നും ആരും പാണ്ഡിത്യം അപ്രധാനമാണെന്ന നിഗമനത്തിൽ എത്തരുത്. പഠിച്ചു ഉരുവിടുന്നത് പാണ്ഡിത്യമല്ല. വിനോബാഭാവേ ഒരിക്കൽ പറയുകയുണ്ടായി, "ഇന്നത്തെ 'ഗാന്ധിയൻ'മാർ പഠനത്തിൽ ശ്രദ്ധാലുക്കളല്ല. അവരിൽ പലരും അർദ്ധനഗ്നതയോ, നൂൽനൂല്ക്കുന്നതോ ആണ് ഗാന്ധിസം എന്നു തെററിദ്ധരിക്കുന്നു." ഗാന്ധിയുടെ ചിന്തകളെപ്പററിയുള്ള പഠനമേ നൂററാണ്ടുകൾക്കുശേഷം ഗാന്ധിസത്തെ നിലനിർത്തുവാൻ ശക്തമാക്കുകയുള്ളു.

വള്ളത്തോളിന്റെ ഒരു കവിതയിൽ ഭഗവാൻ പറഞ്ഞു:

"മേൽപ്പത്തൂരിന്റെ വിഭക്തിയെക്കാൾ പൂന്താനത്തിന്റെ ഭക്തിയാണെനിക്കിഷ്ടം." എന്ന്. ഇതിന്റെ അർത്ഥം, യാന്ത്രികമായ പഠനമല്ല പ്രധാനം എന്നു മാത്രമാണ്.

ശ്രീശങ്കരാചാര്യർ മുതൽ നാരായണഗുരു വരെയുള്ള സംസ്കൃത പണ്ഡിതന്മാർ ഇന്ത്യയ്ക്ക് അർപ്പിച്ച സേവനം ചില്ലറയല്ല. പ്ളേറോ മുതൽ ലാസ്കി വരെയുള്ള പാശ്ചാത്യർ സാമൂഹ്യശാസ്ത്രങ്ങൾക്കു നല്കിയ സംഭാവന ഇന്നും എല്ലാവരും വിലമതിക്കും.

## കാറൽ മാർക്സിന്റെ സംഭാവന

കാറൽ മാർക്സ് സാമൂഹ്യശാസ്ത്രങ്ങൾക്കു കൊടുത്ത സംഭാവന ആധുനികകാലത്തിലാണ്. ലണ്ടനിലെ ലൈബ്രറിയിൽ ചെന്നിരുന്നു പഠിച്ചിട്ടാണ് അദ്ദേഹം ജ്ഞാനത്തെ അന്വേഷിച്ചത്. അദ്ദേഹംതന്നെ രേഖപ്പെടുത്തിയപോലെ ഒരു സാമൂഹ്യശാസ്ത്രജ്ഞന്റെ കടമ വസ്തുവിവരങ്ങളെ വിശകലനം ചെയ്യുക മാത്രമല്ല, സമൂഹത്തിന് ഒരു മാററം വരുത്തുകകൂടിയാണ്. ലോകത്തിന്റെ ചരിത്രപ്രധാന പങ്കു വഹിക്കുവാൻ ഈ അസാധാരണ വ്യക്തിക്കു കഴിഞ്ഞതു പാണ്ഡിത്യംകൊണ്ടാണെന്നതിനു സംശയമില്ല. മാർക്സിസത്തിന്റെ സ്ഥൂലമായ പല വശങ്ങളും ഇന്നു കാലഹരണപ്പെട്ടിട്ടുണ്ടെങ്കിൽക്കൂടി അതിന്റെ സൂക്ഷ്മ വശമായ സാമൂഹ്യവീക്ഷണം മാനവരാശി ഉപേക്ഷിക്കുകയില്ല.

## തപസ്സു സൃഷ്ടിക്കുന്ന ഐക്യം

വിവിധ രാജ്യങ്ങളിൽ വിവിധ കാലങ്ങളിലായി ജീവിച്ചിരുന്ന ചില വ്യക്തികളുടെ അഭിപ്രായ ഐക്യം കാണുമ്പോൾ അത്ഭുതം തോന്നും. അതിൽ ചിലർ രാഷ്ട്രീയരംഗത്തു പ്രവർത്തിച്ചവർ, മററു ചിലർ നാടകത്തിലും ചലച്ചിത്രത്തിലും അഭിനയിച്ചവർ, ചിലർ ചിത്രകാരന്മാർ; വേറെ ചിലർ ശാസ്ത്രകാരന്മാർ. ആധുനികകാലത്തു ജീവിച്ച ചാർളി ചാപ്ളിൻ, മഹാത്മാഗാന്ധി, ഐൻസ്ററിൻ, ബർണാഡ്ഷാ, ആൾഡസ് ഹക്സലി, റൊമായിൻ റോളങ്, ഷാക്കോറാവ്, ടോൾസ്ററോയി, ഹെമിങ്‌വേ, ഓപ്പൺഹൈമർ അങ്ങനെ പോകുന്നു അവരുടെ ലിസ്ററ്.

വിവിധ തലങ്ങളിൽ ഉത്തുംഗ ശൃംഗങ്ങളിൽ കയറിയ ഇവർക്കെല്ലാമുണ്ട് ചില സാദൃശ്യങ്ങൾ. വാത്മീകിയെപ്പോലെ തപസ്സ് അനുഷ്ഠിച്ചവരാണവർ. കാളിദാസനെയും ടാഗോറിനെയുംപോലെ സഹാനുഭൂതിയുടെ ഉടമസ്ഥരും. മറെറാന്ന് അവരുടെ ജീവിത നിരീക്ഷണവും.



'ഇന്ന് റഷ്യയിൽ ഞാൻ കാണുന്നത് മാർക്സിസത്തിന്റെ തിരോധാനം അല്ല'—ഡോ. കെ.പി. കരുണാകരൻ.

വളരെ ചെറുപ്പത്തിൽ, എം.എയ്ക്കു പഠിക്കുന്നതിനുമുമ്പ്, ഇന്ത്യ ഇൻ വേൾഡ് അഫയേഴ്സ് എന്ന ഒരു പുസ്തകം എഴുതുവാൻ ഞാൻ നിയുക്തനായി. അത് എന്നെ രണ്ടു രംഗങ്ങളിൽ ഏകാഗ്രതയോടെ—തപസ്സോടെ എന്നുതന്നെ പറയട്ടെ—പഠനം ചെയ്യുവാൻ നിർബ്ബന്ധിച്ചു. ഒന്ന്, സാർവലൗകികമായ കാര്യങ്ങളെപ്പററി ചിന്തിക്കുവാൻ. ഓക്സ്ഫോർഡ് യൂണിവേഴ്സിററി പ്രസ്സായിരുന്നു പ്രസിദ്ധീകരണക്കാർ. അത് എന്നെ ലോകത്തിലെങ്ങും പരന്നു കിടക്കുന്ന വായനക്കാരോടു ആശയവിനിമയം ചെയ്യുവാൻ പര്യാപ്തനാക്കി. ഏകദേശം നാല്പത്തഞ്ചു കൊല്ലം കഴിഞ്ഞ് രണ്ടു ജപ്പാനീസ് സർവ്വകലാശാലകളിൽ പോയി ഞാൻ പ്രസംഗിക്കുമ്പോൾ, എന്നെ പരിചയപ്പെടുത്തിയ പ്രൊഫസർമാർ ഈ പുസ്തകത്തിന്റെ ഗ്രന്ഥകാരനാണ് ഞാൻ എന്നു പറയുന്നു കേട്ടു.

മുഷിഞ്ഞിരുന്നു പഠിക്കുവാനും പഠിച്ചതു വിശദമാക്കുവാനും അന്നുമുതൽ ലഭിച്ച പരിശീലനം ഇന്നും എന്റെ കൈമുതലാണ്. പിന്നീട് ഞാൻ ഒരു "പുള്ളി"യായതിനുശേഷം ഗാന്ധിജിയെയും, ജവഹർലാൽ നെഹ്റുവിനെപ്പററിയും, ഇ.എം.എസ്. നമ്പൂതിരിപ്പാടിനെപ്പററിയും എഴുതുമ്പോൾ എന്റെ കൈ വിറയ്ക്കാതിരിക്കുവാനും അന്നുമുതൽ ചെയ്ത തപസ്സാണു കാരണം.

## കണ്ടെത്തലുകൾ

ഗാന്ധിജിയെപ്പററി പഠിച്ചപ്പോൾ ഗാന്ധിജി ഉപയോഗിച്ച പാരമ്പര്യത്തിന്റെ ശൈലികൾ എന്റെ വഴി തെററിച്ചില്ല; അദ്ദേഹം ഒരു വിപ്ളവകാരിയാണെന്ന് എനിക്കു മനസ്സിലായി. അദ്ദേഹത്തിലുള്ള ജീവിത സ്ഥിരീകരണവും ലൗകികതയും ഒരു ഭൗതികവാദത്തിൽ അദ്ദേഹത്തെ എത്തിച്ചുവെന്നു പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. യുക്തിവാദത്തിന്റെയും ഭൗതികജീവിതത്തിന്റെയും കുത്തക തങ്ങൾക്കാണെന്നു പറയുന്നവർ അതിനു സമ്മതിക്കുകയില്ലല്ലോ.

ജവഹർലാൽ നെഹ്റുവിന്റെ സാർവലൗകിക വീക്ഷണവും, സാമുദായികത്വ മനോഭാവത്തോടുള്ള എതിർപ്പും എനിക്ക് "ക്ഷ" പിടിച്ചു; അതുപോലെതന്നെ ജനാധിപത്യത്തിന്റെ വേരുകൾ ഇന്ത്യയുടെ മണ്ണിൽ പിടിപ്പിക്കുന്നതിലും അദ്ദേഹത്തിന്റെ പങ്ക് നിസ്സാരമായിരുന്നില്ല. എന്നാൽ പ്രസംഗത്തിലും ലേഖനങ്ങളിലും അല്ലാതെ അദ്ദേഹം ഒരു സോഷ്യലിസ്ററായിരുന്നില്ല. ഒരു നിലയ്ക്ക് അദ്ദേഹം ഒരു സാമൂഹ്യ വിപ്ളവകാരി ആയിരുന്നില്ല. ഒരു കാഷ്മീരി പണ്ഡിററിന്റെയോ യു.പി സെമിന്ദാരുടെയോ ബാഹ്യചിഹ്നങ്ങൾ അദ്ദേഹം കൈവശം വച്ചിരുന്നില്ല എന്നു മാത്രം. തന്റെ മൃതദേഹം ദഹിപ്പിച്ചതിനുശേഷം ആ ഭസ്മം എങ്ങനെയാണ് വിതറേണ്ടത് എന്ന കാര്യം ഒസ്യത്തിൽ പ്രസ്താവിച്ചതിൽക്കൂടി അദ്ദേഹം യാഥാസ്ഥിതികത്വം കാണിച്ചു. ഞാനിതെല്ലാം നെഹ്റുവിനെപ്പററിയുള്ള പഠനത്തിൽ പറഞ്ഞത് ആ കുടുംബത്തിലെ ഒരു അംഗവും കാഷ്മീർ ഗവർണ്ണറുമായ ബി.കെ. നെഹ്റുവിനു പിടിച്ചില്ല. അദ്ദേഹം തന്റെ അഭിപ്രായവ്യത്യാസം എന്റെ പുസ്തകത്തിനുള്ള നിരൂപണത്തിൽ എഴുതിയപ്പോൾ, "സ്വതവേ ബുദ്ധിപൂർവ്വമായി എഴുതുന്ന കരുണാകരൻ ഇതെഴുതിയല്ലോ" എന്ന് ഖേദം രേഖപ്പെടുത്തുകയുണ്ടായി.

എനിക്കു തോന്നുന്നു; എന്റെ ഇ.എം.എസ്സിനെപ്പററിയുള്ള ലേഖനത്തിനുണ്ടാവുന്ന പ്രതികരണങ്ങളിലും കാണും ഈ മാതിരി അമർഷവും ഖേദവും. എന്റെ പിതാവ്, ഇ.എം.എസ്സിന്റെ ഗുരുനാഥനായിരുന്നു എന്ന് അഭിമാനത്തോടെ ഇ.എം.എസ് ആത്മകഥയിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്റെ സ്മരണകളിൽ എനിക്കും അഭിമാനത്തോടെ പറയാം, ഇ.എം.എസ് എന്റെ ഗുരുനാഥനായിരുന്നു എന്ന്. പക്ഷേ, എങ്ങനെ ഗാന്ധിസംഘക്കാരനായ എന്റെ പിതാവിനെ ഇ.എം.എസ് എതിർത്തുവോ, അതേമാതിരി യാഥാസ്ഥിതികനെന്നു ഇന്നു ഞാൻ കരുതുന്ന ഇ.എം.എസ്സിനെ ഇന്നെനിക്ക് എതിർക്കാതിരിക്കുവാൻ കഴിയില്ല. കമ്മ്യൂണിസ്ററ് ലോകത്തിൽ ആദ്യമായി സ്വച്ഛന്ദം വീശുന്ന കാററിനോട്, പണ്ട് കാന്യൂട്ട് രാജാവ് ആഴിവീചികളോട് പറഞ്ഞമാതിരി, ഇ.എം.എസ് ഇന്നു പറയുകയാണ്, 'നിങ്ങൾ അടിക്കരുത്' എന്ന്. ദ്രോണരെപ്പോലെ, ഗുരുവാണെങ്കിലും ഇ.എം.എസ് ശത്രുപക്ഷത്തിലാണ്. എന്റെയും കൂട്ടുകാരുടെയും കൈയിലുള്ള ഗാണ്ഡീവം താഴെ വീണാൽക്കൂടി, ഞങ്ങൾ അതു വീണ്ടും എടുക്കും. അതാണ് ഭഗവാന്റെ കല്പന.

## മാർക്സിസത്തിന്റെ നവോത്ഥാനം

ഇന്ന് റഷ്യയിൽ ഞാൻ കാണുന്നത് മാർക്സിസത്തിന്റെ തിരോധാനം അല്ല; ഗോർബച്ചേവിന്റെ ചിതറിയ ചിന്തകൾ കളമൊരുക്കുന്നത് മാർക്സിസത്തിന്റെ നവോത്ഥാനത്തിനാണ്.

മാർക്സ് വിഭാവന ചെയ്ത മാതിരിയല്ല കമ്മ്യൂണിസ്ററ് രാജ്യങ്ങളിൽ രാഷ്ട്രകൂടങ്ങൾ പൊലിഞ്ഞുപോയത് എന്നതു ശരിതന്നെ. എന്നാൽ സ്ററാലിൻ നിർമ്മിച്ച ഏകാധിപത്യവും, സാമ്രാജ്യവും നശിച്ചേ തീരൂ. ഫാസിസ്ററ് രാഷ്ട്രകൂടങ്ങൾ നശിച്ചതുപോലെ മററു രാജ്യങ്ങളിൽനിന്നുള്ള ആക്രമണംകൊണ്ടുമല്ല അവ നശിച്ചത്. കമ്മ്യൂണിസ്ററ് രാജ്യങ്ങൾക്കുള്ളിൽ ഉണ്ടായിരുന്ന അടിയൊഴുക്കുകൾ പുറത്തു വന്നതുകൊണ്ടാണ്. ഗോർബച്ചേവിസം (അങ്ങനെയൊരു വാക്ക് ഉണ്ടാക്കുക) മാർക്സിസത്തിന്റെ നിഷേധമല്ല, ജനാധിപത്യത്തിലും പൗരസ്വാതന്ത്ര്യത്തിലും അടിയുറച്ച അതിന്റെ നവോത്ഥാനമാണ് കാണിക്കുന്നത്.

ഞാൻ എന്റെ വിദ്യാർത്ഥികളോടു പറയാറുണ്ട്—സാമൂഹ്യശാസ്ത്ര രംഗങ്ങളിൽ പുതിയ കണ്ടുപിടിത്തങ്ങളിലെത്തിയവർ ഒന്നുകിൽ വലിയ പ്രതിഭാശാലികളെന്നു അറിയപ്പെടും; അല്ലെങ്കിൽ തനി കിറുക്കന്മാരെന്ന്. (ഇന്നത്തെ ഭാഷയിൽ മാനസികരോഗികളെന്ന്.)

എന്നെ ഒരു പ്രതിഭാശാലി എന്ന് പറഞ്ഞു ഇതുവരെ ആരും ആക്ഷേപിച്ചിട്ടില്ലെങ്കിലും, 1952-ൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "സോവിയററ് യൂണിയനിലെ കലാസാഹിത്യ ചർച്ചകൾ" എന്ന ലേഖനത്തിൽ, ആ രംഗങ്ങളിലും ശാസ്ത്രത്തിലും ഏകാധിപത്യം നശിച്ച സോവിയററ് യൂണിയനിൽ ശാസ്ത്രത്തിലും, രാഷ്ട്രീയരംഗത്തും അതു വേഗം പോകുമെന്ന് ഞാൻ പ്രവചിച്ചതു ഓർമ്മിക്കുന്നു. ഗോർബച്ചേവ് രംഗപ്രവേശം ചെയ്യുന്നതിന് എത്രയോ മുമ്പ്—'The Modernisation of Communisum—കമ്മ്യൂണിസത്തിന്റെ നവീകരണം എന്ന പുസ്തകത്തിലും ഞാൻ ഇതു എഴുതുകയുണ്ടായി. അന്ന് ഊഹിച്ചതിലെത്രയോ വേഗത്തിലായിരുന്നു ഗോർബച്ചേവിനു ശേഷം ഉണ്ടായ മാററങ്ങൾ.

ഞാൻ പ്രതിഭാശാലിയോ മാനസികരോഗിയോ എന്തോ ആകട്ടെ, ഒരു പ്രവചനംകൂടി നടത്താൻ തോന്നുന്നു. കമ്മ്യൂണിസ്ററ് പാർട്ടികൾ എല്ലാം (ചൈനയിൽ ഉള്ളതുകൂടി) നശിച്ചാൽക്കൂടി മാർക്സിസത്തിന് ഒരു നവോത്ഥാനം ഉണ്ടാകും. ആ ചിന്താപദ്ധതിയുടെ ചില വശങ്ങൾ പുതിയ കാലത്തിനനുസരിച്ച രൂപത്തോടുകൂടി വീണ്ടും പ്രത്യക്ഷപ്പെടും

## ഭാവിയെപ്പററി ചില സ്വപ്നങ്ങൾ

ഈ പറഞ്ഞത് ഒരു സ്വപ്നമാണോ എന്നറിയില്ല. എന്നാൽ ഭാവിയിൽ ഉണ്ടാവേണ്ടുന്ന മററു ചില ആഗ്രഹങ്ങൾ ഇവിടെ പ്രകടിപ്പിക്കട്ടെ? ഒരുപക്ഷേ, അവ വെറും സ്വപ്നങ്ങളാണെന്ന് വായനക്കാർക്കു തോന്നിയെന്നും വരാം. "സ്വപ്നം ചിലർക്ക് ചിലകാലമൊത്തിടും" എന്നുണ്ടല്ലോ. തികച്ചും ജയിച്ചില്ലെങ്കിൽക്കൂടി ഈ സ്വപ്നങ്ങൾ



'ഷായ്ക്കു നാല്പതു വയസ്സാകുന്നതുവരെ ഒരു സാഹിത്യകാരനായി വളരെപേർ അദ്ദേഹത്തെ അറിഞ്ഞിരുന്നില്ല'—ഡോ. കെ.പി.കരുണാകരൻ.

സാക്ഷാൽക്കരിക്കാനുള്ള ശ്രമം ഭാവിയിലേക്ക് ഉപകാരപ്രദമാവും.

അന്താരാഷ്ട്ര രംഗത്ത് കുറച്ചുകാലംമുമ്പ് ജന്മമെടുത്ത ചേരികളും അതിനോടു ബന്ധപ്പെട്ടുണ്ടായ ശീതസമരവും ഇന്ന് അവസാനിച്ചത് എന്താണു സൂചിപ്പിക്കുന്നത്?

പരമാധികാരമുള്ള രാഷ്ട്രകൂടങ്ങൾ അവയിലോരോന്നും മറെറാന്നുമായുള്ള തർക്കങ്ങൾ പരിഹരിക്കുമ്പോൾ, പട്ടാളത്തെയും യുദ്ധത്തെയും ആശ്രയിക്കുന്ന പരിതഃസ്ഥിതിയും ഇന്ന് ഇല്ലാതായിരിക്കുന്നു. കുറച്ചുകാലമായി ബദ്ധവൈരികളായിരുന്ന ജർമ്മനിയും ഫ്രാൻസും ഇന്ന് ഒരു മേധാവിയുടെ കീഴിൽ ഒരു ഏകീകൃത സൈന്യം ഉണ്ടാക്കുവാൻ ശ്രമിച്ചത് ഒരു യാദൃച്ഛിക സംഭവമല്ല. അതുപോലെതന്നെ ലോകവ്യാപകമായ അധികാരമാത്സര്യത്തിൽ ഏർപ്പെട്ടിരുന്ന റഷ്യയും അമേരിക്കയും അണുവായുധങ്ങൾ നിയന്ത്രിക്കേണ്ട കാര്യത്തിൽ യോജിപ്പിലെത്തിയതും. ഇവയെല്ലാം ഒരു പുതിയ ലോകക്രമത്തിന്റെ നാന്ദിയാണ്. ഇന്ത്യയും പാകിസ്ഥാനും തമ്മിൽ അടുത്ത ഭാവിയിൽ സഹകരിക്കുമെന്നുകൂടി ഞാൻ വിശ്വസിക്കുന്നു. ഇന്ത്യാ–ചൈനയുദ്ധം നടക്കുമ്പോൾ ആ രണ്ടു രാജ്യങ്ങളിലുമുള്ള ഗവൺമെൻറുകൾ യോജിപ്പിലെത്തുമെന്നു പറഞ്ഞതിന് ഞങ്ങളിൽ ചിലരെ ചൈനീസ് ഏജൻറുകൾ എന്ന് പലരും ആക്ഷേപിച്ചിരുന്നു. ഹിന്ദുവായ എന്നെ പാകിസ്ഥാന്റെ ഏജൻറ് എന്നു പറയുവാൻ വഴിയില്ല. ഇന്ത്യാക്കാരും പാകിസ്ഥാനികളും ഒരേ ഭക്ഷണം കഴിക്കുന്നവരും, ഒരേമാതിരി വസ്ത്രധാരണം ചെയ്യുന്നവരും, കലാസാഹിത്യ പ്രകടനങ്ങളിൽ ഐക്യരൂപം ഉള്ളവരുമാണ്. ഇന്ന് അപ്രത്യക്ഷപ്പെട്ട ജർമ്മൻ മതിലുകളെപ്പോലെ, പാകിസ്ഥാനെയും ഇന്ത്യയെയും വേർതിരിക്കുന്ന രാഷ്ട്രീയ മതിലുകൾ അപ്രത്യക്ഷപ്പെട്ടിട്ടില്ലെങ്കിലും ദുർബ്ബലമാവുമെന്നു തീർച്ച. അതിന്റെ മുമ്പിൽ കാണാതാവും ബംഗ്ളാദേശും പശ്ചിമ ബംഗാളും തമ്മിൽ വേർതിരിക്കുന്ന വരമ്പുകൾ. ആ അതിർത്തി ചാടിക്കടന്നു ഇപ്പോൾത്തന്നെ ചിലർ ബംഗ്ളാദേശിൽനിന്ന് ഇന്ത്യയിലേക്കു വരുന്നുണ്ട്. ഇന്ത്യയിലെ രാജ്യതന്ത്രജ്ഞന്മാർ, ദീർഘദർശനം ഉണ്ടെങ്കിൽ അവരെ സ്വാഗതം ചെയ്യുകയാണു വേണ്ടത്. ഇന്ത്യയിലെ "ജനഗണമന" എന്ന ദേശീയഗാനം രചിച്ച രവീന്ദ്രനാഥ ടാഗോർതന്നെയാണ് ബംഗ്ളാദേശിന്റെ ദേശീയഗാനമായ "സുവർണ്ണ ബംഗ്ളാ" രചിച്ചത്. പക്ഷേ, ടാഗോർ കവിയായിരുന്നുവല്ലോ—സ്വപ്നം കാണുന്ന ജോലിയിൽ വ്യാപൃതരല്ലയോ കവികൾ. "ഹിന്ദുസ്ഥാൻ ഹമാരാ ഹെ (ഹിന്ദുസ്ഥാൻ നമ്മളുടേതാണ്) എന്നു പാടിയ മുഹമ്മദ് ഇക്ബാലും കവിയായിരുന്നു. അദ്ദേഹം വ്യക്തമായി പറയുകതന്നെ ചെയ്തു, "ഞാൻ അനാഗതമായ കാലത്തിന്റെ കവിയാണ്. ഈ വർത്തമാനകാലം എനിക്ക് ചെവിയേകണമെന്നില്ല" എന്ന്.

എനിക്കും നാളെയെപ്പററി സ്വപ്നം കണ്ടാൽ മതി. എനിക്ക് ഈ "പ്രായോഗിക മനുഷ്യരെ"ക്കൊണ്ടു മടുത്തു. ഈ യാഥാർത്ഥ്യബോധമുള്ളവർ എത്ര ബോറന്മാരാണ്. അവർക്ക് കണ്ണു മിഴിച്ചുനോക്കിയാൽ എത്തുന്നതേ കാണാൻ കഴിയൂ. എന്നെ വളരെയധികം ആകർഷിച്ചത് അമേരിക്കയിലെ കറുത്ത മനുഷ്യരുടെ നേതാവായ മാർട്ടിൻ ലൂതർ കിങ്ങിന്റെ ഒരു പ്രസംഗമാണ്. അതിന്റെ തലവാചകംതന്നെ "എനിക്കൊരു സ്വപ്നം ഉണ്ട്" ("I have a dream") എന്നതായിരുന്നു. വിവിധ വംശജർ തമ്മിൽ വ്യത്യാസങ്ങൾ ഇല്ലാത്ത സമത്വസുന്ദരമായ ഒരു അമേരിക്കയെപ്പററിയായിരുന്നു ആ സ്വപ്നം. അദ്ദേഹം രക്തസാക്ഷിയായതിനുശേഷം കുറെ കൊല്ലങ്ങൾ കഴിഞ്ഞിട്ടും അതു സാക്ഷാൽക്കരിക്കപ്പെട്ടിട്ടില്ല എന്നത് ശരിതന്നെ, എന്നാൽ ആ രാജ്യത്തിന്റെ പോക്ക് അങ്ങോട്ടാണ്.

ഇനിയും എത്രയെത്ര സ്വപ്നങ്ങൾ ബാക്കിയുണ്ട് എനിക്കു രേഖപ്പെടുത്തുവാൻ...



വേളൂർ കൃഷ്ണൻകുട്ടി

# കല്യാണത്തിന് എല്ലാവരും വരണം

കംപ്യൂട്ടറിലൂടെ കല്യാണം നടക്കുന്ന ഇക്കാലത്ത്, കല്യാണഭക്ഷണവും കംപ്യൂട്ടറിലൂടെ ആയെന്നു വരാം. കംപ്യൂട്ടർ വരനും, കംപ്യൂട്ടർ വധുവും തമ്മിലുള്ള വിവാഹവും വൈകാതെ നടക്കാനിടയുണ്ട്. അതുവരെ ഏകപുത്രനായ വിനോദിൻെറ കല്യാണം നീട്ടിക്കൊണ്ടുപോകുന്നതു ബുദ്ധിയല്ലെന്നു തോന്നി. പാവലിനും, പടവലത്തിനുമൊക്കെ വള്ളി വീശിത്തുടങ്ങുമ്പോഴേ പടരാൻ കമ്പു കുത്തിക്കൊടുക്കണം. അല്ലെങ്കിൽ തോന്നുന്നിടത്തൊക്കെ കേറി പടർന്നു പന്തലിച്ചാലെന്തു ചെയ്യും? പിന്നെ അത് ചുവടേ വലിച്ചു പറിച്ചെറിയണം.

ഇനി വിനോദിൻെറ വിവാഹത്തിന് അമാന്തിച്ചാൽ വല്ല കംപ്യൂട്ടർ വധുവിൻെറയും കൈക്കു പിടിച്ചുകൊണ്ട് വീട്ടിൽ വന്നു കയറിയാലെന്തു പറയും? ഇറങ്ങിപ്പോകൂ എന്നു പറയാൻ പററുമോ? ഏതായാലും ഒരു കംപ്യൂട്ടറിൻെറ ശ്വശുരനാകുന്നതിനുമുമ്പേ, വിനോദിൻെറ കല്യാണം നിശ്ചയിച്ചുകഴിഞ്ഞു. ഇനി കുറേപ്പേരെ ക്ഷണിക്കണം. കുറി അയയ്ക്കുക, നേരിട്ടു കണ്ടു ക്ഷണിക്കുക, വന്നില്ലെങ്കിലും കുഴപ്പമൊന്നുമില്ലാത്തവരെ വിളിച്ചില്ലെന്നു പഴി പറയരുതെന്നു കരുതി ഫോണിൽ അറിയിക്കുക തുടങ്ങി പലതരം ക്ഷണങ്ങളുണ്ട്. വളരെ വേണ്ടപ്പെട്ട ഉന്നതന്മാരെ സകുടുംബം ചെന്നു ക്ഷണിക്കണം.

പലരും മന്ത്രിമാരെ കല്യാണത്തിനു ക്ഷണിക്കുന്നത് ചടങ്ങിന് ഒരലങ്കാരമെന്ന നിലയ്ക്കാണ്. എത്ര വോട്ടു കിട്ടുമെന്നതിൻെറയും കഴിഞ്ഞ തിരഞ്ഞെടുപ്പു ഫണ്ടിലേക്ക് എത്ര രൂപം സംഭാവന ചെയ്തു എന്നതിൻെറയും അടിസ്ഥാനത്തിലേ മിക്ക മന്ത്രിമാരും വിവാഹത്തിൽ പങ്കെടുക്കൂ എന്നറിയാം; എങ്കിലും ഏതാനും മന്ത്രിമാർക്കും ക്ഷണക്കത്തയച്ചു.

ക്ഷണിക്കേണ്ടവരുടെ കൂട്ടത്തിൽ മകനു ജോലിയുള്ള കമ്പനിയിലെ ഏതാനും ഉദ്യോഗസ്ഥന്മാരുണ്ട്. അവരെ ക്ഷണിക്കാൻ ഞാനും, ഭാര്യയും, മൂത്തമകളും കൂടി ചെല്ലണമെന്നാണ് മകൻെറ നിർബന്ധം.

ഞാനും ഭാര്യയും മകളും വിനോദും കൂടി കല്യാണം ക്ഷണിക്കാൻ വേണ്ടി കമ്പനിയിലേക്കു പുറപ്പെട്ടു. ആ വളപ്പിൽത്തന്നെയാണ് ഒന്നിനെമുട്ടി മറെറാന്നെന്ന മട്ടിൽ അടുത്തടുത്തുള്ള അവരുടെ ക്വാർട്ടേഴ്സ്. അതു കാര്യമായി. ഒരു വെടിക്കു രണ്ടുപക്ഷിയെന്നു പറഞ്ഞതുപോലെ ഒററയടിക്ക് ആറുവീട്ടിൽ ക്ഷണിക്കാം.

രാവിലെയായതുകൊണ്ട് എല്ലാവരും വയറുനിറയെ ഇഡ്ഡലിയും കാപ്പിയും കഴിച്ചിട്ടാണ് കാറിലുള്ള യാത്ര.

കമ്പനിയുടെ എല്ലാമെല്ലാമായ സ്വാമിയുടെ ക്വാർട്ടേഴ്സിലാണ് ആദ്യം ചെന്നുകയറിയത്. ക്ഷണിക്കുന്നതിനുമുമ്പുതന്നെ ഒരു ട്രേയിൽ നാലു കപ്പുചായ ഒരു പയ്യൻ മുന്നിൽ കൊണ്ടുവച്ചു. ചായ കുടിക്കുന്ന കൂട്ടത്തിലല്ല രണ്ടുപേർ. ഒരാൾക്ക് മധുരം വർജ്ജ്യമാണുതാനും. ചായപ്പാത്രമാണെങ്കിൽ രണ്ടു ലിററർ വെള്ളം കൊള്ളുന്നത്ര വലിപ്പമുള്ളതാണ്. മകനു ജോലിയുള്ള കമ്പനിയുടെ പരമാധികാരിയായ സ്വാമിയുടെ ഉപചാരം നിന്ദിക്കാനൊക്കുമോ? നാലുപേരും അതു കുടിച്ചു.

കല്യാണത്തിനു ക്ഷണിച്ചുകഴിഞ്ഞ് അടുത്ത ക്വാർട്ടേഴ്സിലേക്കു നീങ്ങി. അവിടെ വസിക്കുന്നത് കമ്പനിയുടെ ജനറൽ മാനേജരായ അഗർവാളാണ്. അദ്ദേഹം ഞങ്ങളെ സ്വാഗതം ചെയ്തു. ഇരിക്കാത്ത താമസം ഒരു പയ്യൻ നാലു ഗ്ലാസ്സിൽ കാപ്പികൊണ്ടുവന്ന് ററീപ്പോയിൽ വച്ചു. അതും കുടിച്ചേതീരൂ. സ്വാമിയുടെ വീട്ടിൽ നിന്ന് ചായ കുടിക്കാമെങ്കിൽപ്പിന്നെ അദ്ദേഹത്തിൻെറ വിട്ടിൽനിന്നു കാപ്പി കുടിക്കാൻ വയ്യേ എന്നൊരു ചോദ്യമുണ്ടായാൽ അത് മകൻെറ ജോലിയെവരെ ബാധിക്കും. ഞാനും ഭാര്യയും മകളും വിനോദും അതു കുടിച്ചു. തേനിൻെറ മധുരമായിരുന്നു. ക്ഷണം കഴിഞ്ഞ് തുളുമ്പുന്ന വയറുമായി വേഗം അവിടന്നിറങ്ങി. ശ്വാസം ശരിക്കു വിടാനാവാത്തതുപോലെ വയർ വീർത്തു. ഒരു പരിധി കഴിഞ്ഞു കാററു മുററിയാൽ പന്തും പൊട്ടും. ആമാശയവും അതുപോലത്തെ ഒരവയവമാണ്.

കമ്പനിയുടെ സീനിയർ വൈസ് പ്രസിഡൻറ് സുരേന്ദ്രനാഥിൻേറതാണ് അടുത്ത ക്വാർട്ടേഴ്സ്. കാപ്പിതന്ന് ഉപചരിക്കാൻ അദ്ദേഹത്തിനു തോന്നരുതേ എന്ന് ഞങ്ങൾ മനസാ പ്രാർത്ഥിച്ചുകൊണ്ടാണ് അദ്ദേഹത്തെ വണങ്ങിയത്. ഒരുതുള്ളി വെള്ളംപോലും ഉൾക്കൊള്ളാൻ ആമാശയത്തിലിടമില്ല.

കണ്ടയുടനെ അദ്ദേഹം ഞങ്ങളെ പുഞ്ചിരിയോടെ സ്വാഗതം ചെയ്തു. കാപ്പി തന്നെങ്കിലോ എന്നു ഭയന്ന് ധിറുതിയുള്ള മട്ടിൽ നിന്നുകൊണ്ടു ക്ഷണിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, ഇരിക്കൂ, ഒരു ഗ്ലാസ് കാപ്പി കുടിച്ചിട്ടുപോകാമെന്ന്.

തിരുവാക്കെതിർവായുണ്ടോ! കല്പിച്ചത് കമ്പനിയുടെ സീനിയർ വൈസ് പ്രസിഡൻറാണ്. അതുകേട്ട് വിനോദ് ദയനീയമായി ഞങ്ങളെ നോക്കി.

ചായക്കടയിൽ പറയുന്നതുപോലെ, "നാലു കാപ്പി ഒന്നു വിത്തൗട്ട്" എന്നുപറയാൻ പററുന്ന അന്തരീക്ഷമാണോ? കുടിക്കാതെ പോന്നാൽ അതു പരിഭവത്തിനിടയാകും. അദ്ദേഹത്തിൻെറ നേരിയ പരിഭവംപോലും അവിടത്തെ ജീവനക്കാരനായ മകനു ദോഷം ചെയ്തെന്നു വരാം.

അല്പസമയം കഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ ഭാര്യ നാലു കപ്പ് ഒരു ട്രേയിൽ വച്ചുകൊണ്ടു പ്രത്യക്ഷപ്പെട്ടു. അതു മേശപ്പുറത്തു വച്ചു. ചായക്കടയിൽ കാപ്പിയാററുന്ന പൂണിയുടെ വലിപ്പമുള്ള കപ്പാണ് നാലും. അതെങ്ങനെ കുടിച്ചുവററിക്കുമെന്ന ചിന്ത ഞങ്ങളെ നാലുപേരെയും വിഷമിപ്പിച്ചു.

കുടിച്ചുനോക്കിയപ്പോഴാണ് അതു ബോൺവിററയാണെന്നു മനസ്സിലായത്. അതു കുടിക്കുന്തോറും വയറിനോടൊപ്പം ഭാര്യയുടെ കണ്ണും പുറത്തേക്കു തള്ളിവരുന്നതു കണ്ടു. "മൂക്കോളം മുങ്ങിയാൽപ്പിന്നെ മൂവാളെന്നോ നാലാണെന്നോ നോക്കാനുണ്ടോ കുടിച്ചോ അച്ഛാ" എന്നുപറയുന്നതുപോലെ വിനോദ് എന്നെ ഒന്നു നോക്കിനിന്നു. മരുന്നു കുടിക്കുന്നതുപോലെ ഞങ്ങൾ പെട്ടെന്നതു കുടിച്ചു. ഇനിയും വേണോ എന്നു ചോദിക്കുന്ന മട്ടിലാണ് അദ്ദേഹത്തിൻെറ സഹധർമ്മിണിയുടെ നില്പ്.

കല്യാണത്തിന് രണ്ടുപേരും നേരത്തെ വരണമെന്ന് പെട്ടെന്നു ക്ഷണിച്ചിട്ട് അവിടെ നിന്നിറങ്ങി. ഉദരത്തിലെ ജലഭാരംകൊണ്ട് നടക്കാൻ വയ്യ. ചായയുടെയും കാപ്പിയുടെയും കൂടെ ബോൺവിററയും കിടന്നു മറിയുകയാണു വയററിൽ.

ഇനിയുള്ളവരെ നാളെ വിളിക്കാമെന്നു വയ്ക്കാനൊക്കാത്ത അവസ്ഥയാണ്. ഡെപ്യൂട്ടി പേഴ്സണൽ മാനേജർ എസ്.കെ.സാറിൻെറ മുററംവരെ ചെന്നിട്ട് അദ്ദേഹത്തെ ക്ഷണിക്കാതിരുന്നാൽ അദ്ദേഹം എന്തു വിചാരിക്കും? കൂശയിൽ നിറച്ച വെള്ളം അതിൻെറ ഇടുങ്ങിയ കഴുത്തിൻെറ വക്കിലെത്തി തുളുമ്പുന്നതുപോലെ വയറു നിറഞ്ഞിട്ട് അന്നനാളത്തിൻെറ വക്കിലെത്തി ആ മധുരമിശ്രലായനി വായിലേക്കു കമിട്ടിത്തുടങ്ങി.

ഛർദ്ദിക്കുമോ എന്ന ശങ്കയാണെനിക്ക്. അളമുട്ടിയാൽ പാമ്പും കടിക്കും. എസ്.കെ.സാർ പണ്ടേ ഉപചാരപ്രിയനാണെന്നു പറഞ്ഞുകേട്ടിട്ടുണ്ട്. ആ നിലയ്ക്ക് അദ്ദേഹം വിഷം തന്നാലും വെറുക്കാൻ പററില്ല.

ഭാര്യയ്ക്ക് ആ വീട്ടിലേക്കു കയറാൻ നാണം തോന്നി. ഒററനോട്ടത്തിൽ ഗർഭിണിയാണെന്നു തോന്നുംമട്ടിൽ ഭാര്യയുടെ വയർ വീർത്തു മുററിയിരിക്കുകയാണ്. വയറിനകത്ത് കുഞ്ഞല്ല, ചായയും കാപ്പിയും ബോൺവിററയുമാണെന്ന് തുറന്നു കാണിക്കാൻ പററുമോ? ഗ്രഹപ്പിഴയ്ക്ക് നാലുപേർ കാൺകെ ഭാര്യ ഒന്നോക്കാനിക്കുകകൂടി ചെയ്താലത്തെ അവസ്ഥ എന്തായിരിക്കും? കല്യാണം ക്ഷണിക്കാൻ മകൻെറ കൂടെച്ചെന്ന അമ്മ ഗർഭിണിയാണെന്നു നാലുപേരറിയുന്നതു നാണക്കേടല്ലേ?

എൻെറ വയറും ഏതാണ്ട് അത്രയുമൊക്കെ വീർത്തിട്ടുണ്ട്. ആണായതുകൊണ്ട് അന്യഥാ സംശയിക്കുകയില്ലെന്നൊരു സമാധാനമുണ്ട്.

എസ്.കെ.സാറിൻെറ വീട്ടിലേക്ക് ആദ്യം വിനോദാണു കയറിയത്. പിറകെ ഞങ്ങൾ മൂന്നുപേരും. വയറിൻെറ ബൃഹത്ത്വം സാരി കൊണ്ടു മറച്ച് ഭാര്യ എൻെറ അടുത്തിരുന്നു.

എസ്.കെ.സാർ കുളിക്കുകയാണ്. അദ്ദേഹം ഇറങ്ങിവരുന്നതുവരെ ഛർദ്ദിക്കാതിരിക്കാൻ വായ്ക്ക് അടപ്പിട്ടതുപോലെ ചിറി കൂട്ടിപ്പിടിച്ചിരിക്കുകയാണ് ഭാര്യയും ഞാനും.

കല്യാണക്കാര്യം പറയുന്നതിനുമുമ്പ് സ്ട്രോയിട്ട നാലു ഗ്ലാസ് ഓറഞ്ചു സ്ക്വാഷ് അദ്ദേഹത്തിൻെറ ഭാര്യ കൊണ്ടുത്തന്നു. വലിയ ഫ്ളവർ വെയ്സിൻെറ വലിപ്പമുള്ള ആ ഗ്ലാസ് എവിടെനിന്നാണാവോ വാങ്ങിയത്!

ഹാവൂ! ഇനി അതുകൂടി എങ്ങനെ കുടിക്കും? പാണ്ടിലോറിയുടെ പെട്രോൾ ടാങ്കുപോലെ വലുതാണോ മനുഷ്യൻെറ വയറ്?

സ്ക്വാഷ് വേണ്ടെന്നു പറഞ്ഞാൽ ചായയോ കാപ്പിയോ തരാതെ അദ്ദേഹം വിടുകയില്ല. വയറാണെങ്കിൽ തിരയടിച്ചു തിമിർക്കുന്ന കടൽപോലെ കിടന്നുമറിയുന്നു.

നാലുപേരും ഭാഗ്യപരീക്ഷണംപോലെ അതു കുടിച്ചു. കല്യാണത്തിനു ക്ഷണിച്ചിട്ട് പെട്ടെന്നവിടന്നിറങ്ങി. മകൾ കാറിനടുക്കലേക്കോടിപ്പോയി. എസ്.കെ.സാറിൻെറ കണ്ണുകൾ എൻെറ ഭാര്യയുടെ വയറിൽ പതിയുന്നതു ഞാൻ കണ്ടു.

ഇനി എസ്.ബി.ശർമ്മ, **കെ.ജി. ശർമ്മ എന്നീ** രണ്ടുപേരുടെ ക്വാർട്ടേഴ്സിൽ കൂടി കയറണം. അതു പിന്നീടാകാമെന്നു കരുതി ഞങ്ങൾ കാറിൽ കയറിയപ്പോൾ കുടിച്ചതു മുഴുവൻ മകൾ കാറിൽ കമട്ടിക്കഴിഞ്ഞു.

കാറു നീങ്ങി. സ്വല്പദൂരം ചെന്നപ്പോൾ മകൻ കാറിൻെറ ഇടതുവശത്തും, ഞാൻ വലതുവശത്തും ഇരുന്നു ഛർദ്ദിക്കാൻ തുടങ്ങി. വഴിനീളെ ഛർദ്ദിയാണ്. പലരും അതുകണ്ടു. വീട്ടിലെത്തുംവരെ അതു തുടർന്നു. ഭാര്യയ്ക്കും മകൾക്കും ആ രോഗം ഇടയ്ക്കുവച്ച് പകർന്നതുപോലെ തോന്നി.

പിറേറന്ന് കമ്പനിയിൽ നിന്ന് ജോലി കഴിഞ്ഞ് വീട്ടിലെത്തിയപ്പോൾ വിനോദ് പറഞ്ഞു:

"അച്ഛാ, കമ്പനിയിൽ പരക്കെ ഒരു സംസാരം. ഞാനും അച്ഛനും കൂടി രാവിലെ ഏതോ ഷാപ്പിൽ കയറി കുടിച്ചിട്ടാണ് സ്വാമിയെയും, അഗർവാളിനേയും, സുരേന്ദ്രനാഥിനേയുമൊക്കെ കല്യാണം വിളിക്കാൻ ചെന്നതെന്ന്. അങ്ങനെ ചെന്നതുകൊണ്ട് അവരാരും കല്യാണത്തിനു വരികയില്ലെന്നു ദേഷ്യപ്പെട്ടു പറഞ്ഞു. സെക്യൂരിററിയിലെ ചന്ദ്രൻസാറും ചോദിച്ചു."

ഞാനതു കേട്ട് സ്തംഭിച്ചിരുന്നപ്പോൾ വിനോദ് തുടർന്നു:

"അച്ഛാ, എസ്.കെ.സാറു വിളിച്ച് എന്നോട് രഹസ്യമായി ചോദിച്ചു, അമ്മയ്ക്കിത് എത്രാം മാസമാണെന്ന്."

മദ്യപിച്ചിട്ടല്ല ചെന്നതെന്നും, ഭാര്യ ഗർഭിണിയല്ലെന്നുമുള്ള സത്യം അറിയിക്കാൻ വേണ്ടി ഒരിക്കൽക്കൂടി ആ ഉദ്യോഗസ്ഥന്മാരുടെ വീട്ടിൽ ചെന്നാലും അവർ വീണ്ടും ചായയും, കാപ്പിയും, ബോൺവിററായും, സ്ക്വാഷും തന്നു സൽക്കരിക്കും. വീണ്ടും ചീത്തപ്പേരേ ഉണ്ടാവൂ. നേരുകാരൻെറ കുട്ട എന്നും കടലിലാണെന്നു മനസ്സിലോർത്തതല്ലാതെ പ്രതിശ്രുതവരനായ വിനോദിനോടൊന്നും പറഞ്ഞില്ല.



വി.കെ.ശ്രീരാമൻ

# എംടിവി

അയോദ്ധ്യാകാണ്ഡം വായിച്ചുതീർത്ത് BBC യിലെ മദാമ്മ സോമാലിയ ചരിതത്തിലേക്കു കടന്നപ്പോൾ രവി കാലുകൊണ്ട് MTVയുടെ ചാനലമർത്തി.

മരുഭൂമിയിലൂടെ കാറോടിച്ചുവരുന്ന സായിപ്പ്.

മണൽക്കൂനയ്ക്കപ്പുറത്തുനിന്ന് പ്രത്യക്ഷപ്പെടുന്ന ഒട്ടകവാഹനനായ അറബി; പാടുന്ന അറബികളായ പ്രവാസികൾ.

ഒട്ടകപ്പുറത്തു നിന്നിറങ്ങുന്ന അറബി.

കാറിൽ നിന്നിറങ്ങുന്ന സായിപ്പ്.

ഒരു വിദൂര ദൃശ്യത്തിൽ അവർ പരസ്പരം പുണരുന്നു.

ഇപ്പോൾ ഞാനാണ് ബട്ടനമർത്തിയത്.

BBC ചാനലിൽ ചൈനീസ് കുക്ക് തോലുരിഞ്ഞ താറാവിൻെറ വയററിൽ മസാല നിറയ്ക്കുകയാണ്.

കുഞ്ഞുമുഹമ്മദെന്നോട് ചോദിച്ചു.

'നീ വേൾഡ് പോളിററിക്സ് ഫോളോ ചെയ്യാറുണ്ടോ?'

'ഇല്ല.'

ഇപ്പോൾ താറാവിൻെറ വക്ഷങ്ങളിൽ കൊളുത്തിട്ടുയർത്തി മരത്തവികൊണ്ട് അതിൻെറ ശരീരത്തിൽ തിളച്ച എണ്ണ മുക്കി ഒഴിക്കുന്ന കുക്ക്.

ചന്ദ്രനും രവിയും ലസ്സി കഴിക്കുകയാണ്. അവരുടെ താടിരോമങ്ങളിൽ ലസ്സിയുടെ കുമിളകൾ ഫലിതംപോലെ വിടർന്നു.

'ഈ സോമാലിയ ഇങ്ങനെയായത് എങ്ങനെയാണ്? കോപ്പറിൻെറ വില താഴ്ത്തിക്കൊണ്ടുവന്ന്...'

ചന്ദ്രൻ കുപിതനാവുകയാണ്.

ശരറാന്തലുകളുടെ മനോഹരമായ ദൃശ്യത്തിൽ നിന്ന് ക്യാമറ താഴുന്നു.

ആഹ്ളാദം അലതല്ലുന്നൊരു വിരുന്നു മേശയിലേക്ക് അലങ്കരിച്ചൊരു ട്രേയിൽ ആചാര വസ്ത്രങ്ങളണിഞ്ഞ കുക്ക് താറാവിനെ ആനയിക്കുന്നു.

താറാവിൻെറ നിറമിപ്പോൾ ഇരുണ്ട ചുവപ്പാണ്.

7 -ാം പേജിൽ നിന്നും തുടർച്ച

ചില പരിഗണനകളൊക്കെ ഉണ്ടെന്നാണ് നികുതി ദായകരായ നമ്മളോട് പറഞ്ഞിരിക്കുന്നത്. ബന്ധപ്പെട്ട വകുപ്പുകളിലെ മുതിർന്ന ഉദ്യോഗസ്ഥൻമാർ വേണം; അതതു വിഷയങ്ങളിൽ പ്രാഗത്ഭ്യമുള്ളവർ ആവശ്യമുണ്ട്; തൊഴിലാളികൾ, ഉപഭോക്താക്കൾ തുടങ്ങിയ പ്രത്യേക താൽപ്പര്യങ്ങളെ പ്രതിനിധീകരിക്കുന്നവർ ഉൾപ്പെടണം; എന്നൊക്കെ. കൂടാതെ ഭരിക്കുന്ന പാർട്ടിയുടെ ശിങ്കിടികൾ കാണും.

ഇതിലേതിനത്തിൽ ആയിരിക്കും ബംഗാളിലെ മാർക്സിസ്റ്റ് മുഖ്യമന്ത്രിയായ ജ്യോതിബാസുവിൻെറ മകൻ ചന്ദൻ ബാസു ഇന്ത്യൻ എയർലൈൻസിൻെറ ഡയറക്ടർ ബോർഡിൽ നിയമിക്കപ്പെട്ടത്.

ചന്ദൻ ബാസുവിന് പറയത്തക്ക യോഗ്യതകളൊന്നുമില്ല. വിമാന സർവീസെന്ന ബിസിനസ്സിനെപ്പറ്റി എനിക്കോ നിങ്ങൾക്കോ അറിയാവുന്നതിൽ കൂടുതലൊന്നും പുള്ളിക്കറിയില്ല. കമ്പനി നിയമങ്ങളും ബാലൻസ് ഷീറ്റും വായിച്ചാൽ മനസ്സിലാക്കാനുള്ള സാമർത്ഥ്യം ഒരു യോഗ്യതയാണെങ്കിൽ ഇ.എം.എസ്സിൻെറ മകൻ അനിയൻെറ ഏഴയലത്തു വരില്ല.

അപ്പോൾ ഭരിക്കുന്ന പാർട്ടിയായ കോൺഗ്രസ്സിൻെറ പ്രതിനിധിയായിട്ടാണ് ഈ "മകൻ" ഇന്ത്യൻ എയർലൈൻസിൻെറ ഡയറക്ടർ ബോർഡിൽ ഇരിക്കുന്നത്. ജനങ്ങളുടെ വോട്ടു നേടി എം.പി.യായ മുരളിയുടെ യോഗ്യത ചന്ദൻ ബാസുവിനില്ലല്ലോ.

പലതരം ബിസിനസ്സുകൾ ചെയ്യുകയാണ് ചന്ദൻ ബാസുവിൻെറ പണി. ഒന്നിലുമിതുവരെ ശോഭിച്ചിട്ടില്ല. അച്ഛൻ സ്ഥിരം മുഖ്യമന്ത്രിയാകുമ്പോൾ ബിസിനസ്സ് ചെയ്യാൻ എളുപ്പമാണ്.

പഴയ കമ്മ്യൂണിസ്റ്റുകാരനായതുകൊണ്ട് ജ്യോതിബാസു ഒരിക്കലും മകനുവേണ്ടി ശുപാർശ ചെയ്യില്ല. ശത്രുക്കൾ പോലും അത്തരമൊരാരോപണമുന്നയിക്കില്ല. അതേ സമയം വായനക്കാർ—പ്രത്യേകിച്ച് എൻ.ജി.ഒ. സഖാക്കൾ—ഒന്നാലോചിച്ചു നോക്കൂ. സെയിൽസ് ടാക്സ് ആപ്പീസറുടെ അടുത്തോ

ഇലക്ട്രിസിറ്റി ബോർഡിലെ അസിസ്റ്റന്റ് എൻജിനീയറുടെ അടുത്തോ ഒരുകാര്യം സാധിക്കാൻ മുഖ്യമന്ത്രി ജ്യോതിബാസുവിന്റെ മകൻ വരുന്നതും ഒരു സാധാരണ ബിസിനസ്സുകാരൻ വരുന്നതും തമ്മിൽ വ്യത്യാസമുണ്ടോ? രണ്ടു കൂട്ടർക്കും കിട്ടുന്ന സ്വീകരണം തുല്യമായിരിക്കുമോ?

മാർക്സിസ്റ്റ് പാർട്ടിയുടെ തുടക്കംമുതൽ എതിർത്തിരുന്നതാണ് സംസ്ഥാന ഗവൺമെൻറുകളെ പിരിച്ചുവിടുന്ന ഇന്ത്യൻ ഭരണഘടനയുടെ 356–ാം വകുപ്പ്. കുറച്ചുകാലംമുമ്പ് കരുണാനിധിയുടെ ഗവൺമെൻറിനെ പിരിച്ചുവിട്ടപ്പോൾ ആ വകുപ്പുതന്നെ എടുത്തുമാറ്റണമെന്ന് ആവശ്യപ്പെട്ടവരാണ് മാർക്സിസ്റ്റുകൾ.

ഇന്നോ?

356–ാം വകുപ്പിന്റെ ഉത്സാഹക്കമ്മിറ്റിയായി മാറിയിരിക്കുന്നത് മാർക്സിസ്റ്റ് പാർട്ടിയാണ്. പാർട്ടിയുടെ സ്വഭാവം തന്നെ മാറ്റിയ ഈ നയ പരിവർത്തനത്തിന്റെ പിന്നിൽ കിടക്കുന്നത് ചന്ദൻ ബാസുവിന്റെ തസ്തിക പോലുള്ള രഹസ്യമായ ചില ധാരണകളും ബന്ധങ്ങളുമല്ലേ?

മുരളി കോൺഗ്രസ്സിൽ വന്നതുകൊണ്ട് കരുണാകരൻ പാർട്ടിയുടെ നയമൊന്നും മാറ്റിയിട്ടില്ല. പക്ഷെ ചന്ദൻ ബാസുവിനെ പിടിച്ചാൽ പോളിറ്റ് ബ്യൂറോ ലൈൻ മാറ്റുമെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി മാധവറാവു സിന്ധ്യയ്ക്കുണ്ടായി. രാജകുടുംബത്തിൽ ജനിക്കുകയും തലമുറതലമുറയായി ഭരണത്തിലിരിക്കുകയും ചെയ്യുന്നവർക്ക് ഒരു ആറാം സെൻസുണ്ടെന്ന് പറയുന്നതതല്ലേ?

## വൈവാഹികം

എറണാകുളം ജില്ലയിൽ ആരോഗ്യവകുപ്പിൽ യു.ഡി. ക്ലാർക്ക് (ഗ്രാജുവേററ്, 35 വയസ്സ്, നായർ യുവാവ്) രജിസ്റ്റർ വിവാഹം ഇഷ്ടപ്പെടുന്ന 26–നും 30–നും ഇടയിൽ പ്രായമുള്ള ജോലിയുള്ള യുവതികളിൽനിന്നോ, രക്ഷിതാക്കളിൽനിന്നോ ആലോചനകൾ ക്ഷണിക്കുന്നു. സ്ത്രീധനം പ്രശ്നമല്ല. ഫോട്ടോയും വിശദവിവരങ്ങളും താഴെ വിലാസത്തിൽ അയയ്ക്കുക.

സത്യൻ മാസ്ററർ
H.U.P. സ്കൂൾ
പൊയിലിങ്ങപറമ്പ്
അഴീക്കോട് ജെട്ടി-680666.



21–ാം പേജിൽ നിന്നും തുടർച്ച

സംസ്കൃത, മലയാള കാവ്യങ്ങളും, മണിപ്രവാള സാഹിത്യവും രവിവർമ്മയ്ക്കു പരിചയമായിരുന്നു. കഥകളി സാഹിത്യത്തിന്റെ ശൃംഗാരസംബന്ധിയായ പലതും രവിവർമ്മയിൽ സ്വാധീനം ചെലുത്തുന്നുണ്ട്. കേരളത്തിന്റെ രാഷ്ട്രീയ-സാംസ്കാരികബോധത്തിൽ നിർണ്ണായകമാററങ്ങൾ വരുത്തുന്ന അക്കാലത്തെ പല ഘട്ടകങ്ങളും രവിവർമ്മയുടെ 'ആധുനികത' രൂപപ്പെടുന്നതിൽ സഹായകമായിട്ടുണ്ട്. പത്തൊൻപതാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലാണ് ജാതിവിരുദ്ധ പ്രസ്ഥാനങ്ങളും മററു സാമുദായിക പരിഷ്കരണങ്ങളും കേരളത്തിൽ ഉടലെടുക്കുന്നത്. കേരളത്തിന്റെ സാംസ്കാരികാവബോധത്തിൽ കമ്മ്യൂണിസ്ററ് പാർട്ടിയുടേതടക്കമുള്ള ചിന്താധാരകൾ വളർന്നുവരാനുള്ള അന്തരീക്ഷം സൃഷ്ടിച്ചത് ഈ മഹത്തായ പ്രവർത്തനങ്ങളായിരുന്നു. കേരളത്തിന്റെ ആധുനികചരിത്രം നിർമ്മിക്കുന്നതിൽ, കേരളീയസമൂഹത്തെ ജനാധിത്യവൽക്കരിക്കുന്നതിൽ ഈ പ്രസ്ഥാനങ്ങൾ പ്രധാന പങ്കു വഹിച്ചിരുന്നു. ഈ കാലഘട്ടത്തിലാണ് രവിവർമ്മയുടെ പല പ്രസിദ്ധങ്ങളായ പുരാണചിത്രങ്ങളും ഉടലെടുക്കുന്നത്.

ഈ ചിത്രങ്ങളുടെ വിഷയങ്ങൾ കാളിദാസന്റെ നായികമാരും രാമായണ-മഹാഭാരത കഥകളിലെ കഥാപാത്രങ്ങളുമാണ് പ്രധാനമായും അവലംബിച്ചിട്ടുള്ളത്. പുരാണചിത്രങ്ങളിലെ രൂപനിർമ്മിതിക്കാവശ്യമായ വിഗ്രഹാവലി (Iconography) സൃഷ്ടിച്ചെടുക്കുന്നതിൽ നടത്തിയ അന്വേഷണങ്ങൾ രവിവർമ്മയെ പല വിഷമഘട്ടങ്ങളിലും കൊണ്ടെത്തിച്ചിട്ടുണ്ട്. ബ്രിട്ടീഷ് അക്കാദമിക് പെയിൻറിംഗുകളുടെ പ്രധാന പരിമിതികൾ രൂപ-പശ്ചാത്തല നിർമ്മാണത്തിൽ വരുത്തുന്ന അപാകതകളാണ്. പതിനേഴാം നൂററാണ്ടു മുതൽ കൂർബെ (Gustav Courbet)യുടെ കാലംവരെ നിലനിന്നിരുന്ന റിയലിസത്തിന്റെ പ്രത്യേകതകൾ രൂപത്തിലും വസ്തുക്കളിലും പ്രത്യക്ഷമാക്കുന്ന ഉദാത്തമായ നിരീക്ഷണപാടവമാണ്. ഒരു കൂർബെ ചിത്രത്തിലെ മനുഷ്യരൂപത്തിന്റെ ഖരസ്വഭാവം (Solidity) പശ്ചാത്തലത്തിന്റെയും മററു വസ്തുക്കളുടെയും സൂക്ഷ്മസംവിധാനത്തിലൂടെയും രൂപത്തിന്റെ സവിശേഷ ട്രീററ്മെൻറുകളിലൂടെയും ബോധ്യപ്പെടുത്തുന്നു. ഈ പ്രത്യേകതകൾ ബ്രിട്ടീഷ് അക്കാദമിക് പെയിൻറിംഗുകളിൽ ഇല്ല എന്നു പറയാം. രൂപങ്ങൾ സ്ഥിതിചെയ്യുന്ന പശ്ചാത്തലം പലപ്പോഴും വേറിട്ടു നില്ക്കുന്ന ഒരു നാടക കർട്ടനെ ഓർമ്മിപ്പിക്കുന്നതരത്തിൽ കൃത്രിമമായിരിക്കും. ഈ പരിമിതികൾ രവിവർമ്മ ചിത്രങ്ങളെയും നന്നായി ബാധിച്ചിട്ടുണ്ട്.

38–ാം പേജിൽ നിന്നും തുടർച്ച

ഉണ്ടായിരുന്നു. അതു സാരമില്ല. Sedation ഒന്നും ഞാൻ കഴിച്ചില്ല. Ciplar 10, 10, 20 എന്നിങ്ങനെ 3 നേരം ഭക്ഷണത്തിനുശേഷം കഴിക്കാൻ ഉപദേശിച്ചു. അതുകൊള്ളാം എന്ന് എനിക്കു തോന്നി.

സുരേന്ദ്രനും രമണനും കൂടി വന്നിരുന്നു. സുരേന്ദ്രനെ വിളിച്ചു വീട്ടിലെ കാര്യങ്ങൾ സംസാരിച്ചു.

വൈകിട്ടു അവാർഡുദാനവും ഗാനമേളയും ഗംഭീരമായി. രാത്രി 10 മണികഴിഞ്ഞു കഴിയുമ്പോൾ.

ഒക്ടോബർ 28 ഞായർ.

'ആഫ്രിക്കൻ സഫാരി' എന്ന ചിത്രം കണ്ടു. ഗംഭീരം. ശങ്കുണ്ണിമേനോന്റെ മകൾ ഗിരിജ പറയുന്നത് അതു ബോറായിരുന്നുവെന്നാണ്. ഇപ്പോഴത്തെ കുട്ടികളുടെ അഭിരുചി വിചിത്രം. മാധുരിയും ഭർത്താവും കൂടെ ഉണ്ടായിരുന്നു ഊണു കഴിക്കാൻ. അവർ 1¾ന്റെ വണ്ടിക്കു പോയി.

ഞാൻ 3.30ന്റെ മദ്രാസ് മെയിലിൽ കയറി. ജസ്റ്റിസ് സുബ്രഹ്മണ്യൻ പോറ്റിയും എം.ബി. കുറുപ്പും ഉണ്ടായിരുന്നു വണ്ടിയിൽ. രാത്രി 7.15നു തൃശൂർ എത്തി. ടാക്സിക്കാരൻ 10ക മേടിച്ചു. മഹാ അക്രമം. അങ്ങനെ ദീർഘയാത്ര കഴിഞ്ഞു മടങ്ങി എത്തി. ഒരുപാടു കത്തുകൾ കിടപ്പുണ്ടായിരുന്നു. അതൊക്കെ ഓടിച്ചുവായിച്ചു. മുണ്ടശ്ശേരി സ്മാരകത്തിന് 1000കയുടെ ചെക്ക് ഒരു പി.എസ്. മേനോൻ കൊടുങ്ങല്ലൂർ നിന്നു അയച്ചുതന്നിരിക്കുന്നു!

ഒക്ടോബർ 29 തിങ്കൾ.

കുറച്ചു വായിച്ചു. ഒന്നും എഴുതാൻ കഴിഞ്ഞില്ല. രാത്രി പി.ആർ. നമ്പ്യാരും പവനനും വാസുദേവനും കൂടി വന്നിരുന്നു. കുറെ വർത്തമാനം പറഞ്ഞിരുന്നു. Pulse irregular ആകുന്നതു തുടരുന്നുവല്ലൊ. Campose പിന്നെയും കഴിച്ചു. നിത്യവും കഴിക്കേണ്ടിവരുന്നു. എന്തു കഷ്ടമാണിത്!

ഒക്ടോബർ 30 ചൊവ്വ.

കലാമണ്ഡലം നമ്പീശന്റെ ഷഷ്ടിപൂർത്തി സദ്യ.

10 മണിക്കു പുറപ്പെട്ടു. പവനനെയും കൂട്ടി. കലാമണ്ഡലത്തിൽ ചെന്നു സദ്യയിൽ പങ്കുകൊണ്ടു. ഒരുപാടാളുകൾ ഉണ്ടായിരുന്നു. ഒന്നു കിടന്നുറങ്ങി. 3.30 നു തിരിച്ചുപോന്നു. ഇവിടെ വന്നതിനുശേഷം ഒന്നും എഴുതാൻ പറ്റിയില്ല.

50ക ചാലക്കുടി പി.ഒ. വർഗ്ഗീസ് കുടുംബ സഹായഫണ്ടിലേക്ക് ചന്ദ്രന് അയച്ചുകൊടുത്തു.

ഒക്ടോബർ 31 ബുധൻ.

കൊടുങ്ങല്ലൂർ. നാടക ഉദ്ഘാടനം.

എം.എൻ. വന്നിരുന്നു. കുറെ സംസാരിച്ചു. പവനന്റെ വീട്ടിലേക്കു പോയി. 'നവയുഗ'ത്തിനു കുറിപ്പുകൾ എഴുതിക്കൊടുത്തു.

വൈകിട്ടു കൊടുങ്ങല്ലൂർ പോയി. 'ധന്യ'യുടെ നാടകം ഉദ്ഘാടനം ചെയ്തു. നാടകം വളരെ കേമമായി തോന്നിയില്ല. ഒരു ഭ്രാന്താലയമാണു രംഗം. ഭ്രാന്താലയത്തിലെ ഒരു പ്രൊഫസർ അവിടത്തെ ആളുകളെ സംഘടിപ്പിച്ചു ഭരിക്കുന്നു. ഡോക്ടർ 'പെൺകുട്ടികളെ മയക്കി തന്റെ കാമലീലക്കു ഉപയോഗിക്കുന്നു. അവരിൽ ഒരുവൾ ഒരു പുരുഷസ്വഭാവം കാണിക്കുന്നു. ഒരു കൊച്ചു പെൺകുട്ടിയെ തന്റെ ഉപകരണമാക്കാൻ ശ്രമിക്കുന്നു. അവളെ ഗർഭം ധരിപ്പിച്ച രാജീവൻ അവിടെയെത്തുന്നു. അയാൾ പ്രൊഫസ്സറിൽ തന്റെ അച്ഛനെ അറിയുന്നു. രാഷ്ട്രീയഹാസ്യവും കഥയും കൂട്ടിയിണക്കിയതു നന്നായിട്ടില്ല.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഓർമ്മയ്ക്കു പരമപ്രാധാന്യം കല്പിച്ച വലിയ സാഹിത്യകാരനായിരുന്നല്ലോ പ്രൂസ്ത്. അദ്ദേഹം, മരിച്ചവർ നമ്മളിൽ മാത്രമേ വർത്തിക്കുന്നുള്ളു എന്നു Remembrance of Things Past എന്ന നോവലിൽ പറഞ്ഞിട്ടുണ്ട്. (... the dead exist only in us (Cities of the Plain എന്ന അദ്ധ്യായം—രണ്ടാംഭാഗം—ഒന്നാം അദ്ധ്യായം C.K. Scott, Moncrieff, Terence Kilmartin ഇവരുടെ തർജ്ജമ) മരിക്കുന്ന ആളിന്റെ മുഖത്തിനു വരുന്ന വക്രതയും ആ ആളിന്റെ ഹൃദയവേദനയും നമ്മൾ ആ വ്യക്തിയെ വേദനിപ്പിച്ചതിന്റെ ചിന്തയും മററും നമ്മുടെ മനസ്സിൽ ഇല്ലെങ്കിൽ മരിച്ചയാളും മനസ്സിൽ ഇല്ലതന്നെ. ഇവിടെനിന്ന് ഒരടികൂടെ മുന്നോട്ടു വയ്ക്കുന്നു "Inland" എന്ന നോവലെഴുതിയ ഒസ്ട്രേലിയൻ സാഹിത്യകാരൻ ജറൾഡ് മൂർനേൻ. അദ്ദേഹത്തിന്റെ ഈ "നോവൽ മാസ്ററർപീസാണ്;" "ഇതെഴുതിയതോടുകൂടി അദ്ദേഹം സമകാലിക ഒസ്ട്രേലിയൻ സാഹിത്യകാരന്മാരുടെ മുന്നണിയിൽ എത്തിയിരിക്കുന്നു" എന്നു പുറംചട്ടയിൽ കാണുകയുണ്ടായി. പരസ്യത്തിന് ഒരു വലിയ മാർജിൻ ഇട്ടുകൊണ്ട് ഞാൻ നോവൽ വായിച്ചു. ഈ ഒസ്ട്രേലിയൻ നോവൽ മാസ്ററർപീസ് മാത്രമല്ല അതിന്റെ കർത്താവ് സമകാലിക വിശ്വസാഹിത്യകാരന്മാരുടെ കൂട്ടത്തിൽ ചെന്നു നില്ക്കാൻ അർഹനാണെന്നുവരെ എനിക്കു തോന്നി. നമ്മൾ പ്രൂസ്തിന്റെ മരണസങ്കല്പത്തെയും അതിനെ അതിശയിച്ചുള്ള ജറൾഡിന്റെ മരണസങ്കല്പത്തെയും കുറിച്ചാണല്ലോ പറഞ്ഞുവന്നത്. നോവലിലെ പ്രധാന കഥാപാത്രം സോൾനക്ക് പ്രദേശത്തെ ഒരു പട്ടണത്തിനടുത്ത് ഇരുന്നുകൊണ്ടാണ് അമേരിക്കയിൽ താമസിക്കുന്ന എഡിററർക്ക് (സ്ത്രീയാണ്) അയാളുടെ കനത്ത മഗ്യാർഭാഷയിൽ (Magyar-മൊദ്യോർ എന്നു ഹംഗറിയൻ ഉച്ചാരണം) എഴുതുക. അവളുടെ പേര് അൻ. ഭർത്താവ് ഗുണർസൻ. രണ്ടുപേരും അമേരിക്കയിലെ ഒരു പഠനകേന്ദ്രത്തിലെ ജോലിക്കാരാണ്. കാലംകഴിഞ്ഞ് അയാളുടെ രചനകളുടെ ഒരു പുറത്തിൽ ആരെങ്കിലും അവരുടെ പേരുകൾ കണ്ടാൽ അവർ മരിച്ചുവെന്നു വിചാരിച്ചേക്കാം. അല്ലെങ്കിൽ ഭാവിയിൽ ആരെങ്കിലും ഒരു പുറം വായിച്ചാൽ അവർ ജീവിച്ചിരിക്കുന്നുവെന്നുവെന്നു കരുതിയേക്കാം. എഡിറ്ററും ഭർത്താവും മരിച്ചെന്നും താൻ ജീവിച്ചിരിക്കുന്നുവെന്നും പ്രധാന കഥാപാത്രം ഒരിക്കൽ സ്വപ്നം കണ്ടു. അയാൾ മരിച്ചെന്ന് അവർ വിചാരിച്ചിരിക്കാം. പക്ഷേ അയാൾ യഥാർത്ഥത്തിൽ ജീവിച്ചിരിക്കുകയാണ്. ഇങ്ങനെ സ്വപ്നത്തിനും ജീവിതത്തിനും മരണത്തിനും ഒരു വ്യത്യാസവും കല്പിക്കാതെയാണ് ജറൾഡ് നോവൽ എഴുതിയിട്ടുള്ളത്. നോവലിന്റെ 169 പുറങ്ങളും വായിച്ചു തീരുന്നതുവരെ നമുക്കു സ്വപ്നാനുഭൂതിയാണുണ്ടാവുക.

ഈ നോവലിന്റെ കഥ പറയാൻ വൈഷമ്യമുണ്ട്. പ്രധാന കഥാപാത്രം ഒരു പുറത്തിൽ കൊച്ചുകുട്ടിയാണ്; മറെറാരു പുറത്തിൽ നാല്പതു വയസ്സോളം വരുന്ന പുരുഷനാണ്. "A day would come when I could sit at this table with no pages of books in front of me and yet dream of myself surrounded by the one huge window of all the pages of books I had read with one huge grassland on the other side of that window" എന്നു കഥാപാത്രം. കലാസൃഷ്ടി സ്വപ്നത്തിലേക്കും പ്രകൃതിയിലേക്കും തുറക്കുന്ന ജാലകമാണ്. എല്ലാം ഒന്നുതന്നെ. നോവൽ വായിച്ചു തീരുമ്പോൾ ഈ കിനാവിൽനിന്നു നമ്മൾ ഉണർന്നുപോയല്ലോ എന്നു തോന്നാതിരിക്കില്ല.

മനുഷ്യജീവിതമെന്നത് സെക്സുംകൂടി ചേർന്നതാണല്ലോ. അതുകൊണ്ട് അതു പ്രതിപാദിക്കാൻ നോവലിസ്ററ് നിർബ്ബദ്ധനാണ്. ആ പ്രതിപാദനത്തിലും അദ്ദേഹത്തിന്റെ മൗലികത കാണാം. ഹെൻട്രിമില്ലറെപ്പോലെ, മൊറാവ്യയെപ്പോലെ വൾഗർ സെക്സിൽ ഈ ഒസ്ട്രേലിയൻ അഭിരമിക്കുന്നില്ല. മിതത്വം പരിപാലിച്ചുകൊണ്ടേ അദ്ദേഹം എഴുതാറുള്ളു.

"If you could have watched one, reader, from the day when I first began to watch her, you might have supposed I was watching for the calves of her legs to become rounded, for the bones of her hips to spread apart, for the mound of her breasts to become apparent behind her clothing, for a look of knowingness to settle on her face.

കലാകാരന്റെ ശക്തിയെക്കുറിച്ച് കലയുടെ അനന്തതയെക്കുറിച്ച് ഈ നോവലിസ്ററിനു സുദൃഢങ്ങളായ മതങ്ങളുണ്ട്. വായനക്കാരൻ

നമുക്കു ശത്രുതയുണ്ടെങ്കിൽ പകരംവീട്ടാൻ അവരോടു ചില വാരികകളിലെ ചെറുകഥകൾ വായിക്കാൻ സ്നേഹപൂർവം പറഞ്ഞാൽ മതി. വായിക്കുന്നവർ അപ്പോൾത്തന്നെ കാലപുരിപൂകും.



ഹൈൻറിഹ് ബോയ്ൽ

വായിക്കാൻ തുടങ്ങിയാൽ അവസാനത്തെ പുറത്തിലെത്തും. പക്ഷേ നോവലിസ്ററ് എഴുതുകയാണെങ്കിൽ അവസാനത്ത് എത്തുമെന്ന് അയാൾക്ക് ഉറപ്പില്ല. അവസാനമില്ലാത്ത രചനയിൽ അയാൾ വ്യാപൃതനായിരിക്കും. അവസാനിക്കാത്ത പുസ്തകങ്ങൾ അയാൾ എഴുതിക്കൊണ്ടിരിക്കും.

നോവലിൻെറ തുടക്കത്തിൽ ഹെമിങ്‌വേയുടെ ചില വാക്യങ്ങൾ എടുത്തെഴുതിയിട്ടുള്ളത് ഈ നോവലിസ്ററിൻെറ കലാസങ്കല്പം നമ്മെ ഗ്രഹിപ്പിക്കും. അടിസ്ഥാനപരമായി, നിങ്ങൾ എഴുതുന്നത് രണ്ടുപേർക്കാണ്. ഒന്നാമതായി നിങ്ങൾക്കുവേണ്ടിത്തന്നെ. രചന എത്രത്തോളം അന്യൂനമാക്കാമോ അത്രത്തോളം അന്യൂനമാക്കാനാണ് ശ്രമം. രണ്ടാമതായി പ്രേമഭാജനത്തിനുവേണ്ടിയാണ് നിങ്ങൾ എഴുതുക. അവൾക്ക് എഴുതാനറിയാമോ വായിക്കാനറിയാമോ എന്നതു പ്രശ്നമല്ല. അവൾ ജീവിച്ചിരിക്കുന്നോ മരിച്ചോ എന്നതും പ്രശ്നമല്ല. ഇതാണ് ഹെമിങ്‌വേയുടെ അഭിപ്രായം. കിനാവിൽ നിങ്ങൾ രസിക്കുന്നു. ആ രസമനുഭവിക്കാൻ പ്രിയതമ ജീവിച്ചിരിക്കുന്നെങ്കിൽ വന്നുകൊള്ളട്ടെ. ഇല്ലെങ്കിൽ വേണ്ട. കുയിൽ പാടുന്നത്—രാപ്പാടി പാടുന്നത്—അതിനുവേണ്ടി മാത്രമാണ്. ഒസ്ട്രേലിയ വിട്ടു വേറൊരിടത്തും പോകാത്ത, ഇന്നുവരെ വിമാനത്തിൽ കയറിയിട്ടില്ലാത്ത, ഇന്നുവരെ ററലിവിഷൻസെററ് വാങ്ങിക്കാത്ത ജറൾഡ് കലയെന്ന സ്വപ്നത്തിൽ മാത്രം തൽപരനാണ്. ഈ കിനാവിൻെറ ആവിഷ്കാരമാണ് ചേതോഹരമായ ഈ കലാസൃഷ്ടി. (Inland-Gerald Murnane—Faber and Faber, London—£ 4 = 99)

## ചോദ്യം, ഉത്തരം

"ഭർത്താവ് ഭാര്യയെ വഞ്ചിക്കുന്നത് എന്തുകൊണ്ട്?"

"ഭാര്യയെ അതിരററു സ്നേഹിക്കുന്ന ഭർത്താവും അവളെ വഞ്ചിക്കും. കാരണം അന്യസ്ത്രീക്കു നല്കാൻ കഴിയുന്നത് ഭാര്യക്കു നല്കാനാവില്ല എന്നതാണ്." [ഫ്രഞ്ച് നോവലിസ്ററ് പ്രൂസ്തിനോടു കടപ്പാടുണ്ട് ഈ ഉത്തരത്തിന്]

"ഏതു കാഴ്ച കാണാനാണ് താങ്കൾക്കു അഭിനിവേശം?"

"ഒരു സുന്ദരിയുടെ സൗന്ദര്യം വേറൊരു സ്ത്രീ അഭിനന്ദിക്കുന്നത് കേൾക്കാൻ അല്ലെങ്കിൽ കാണാൻ. ലോകത്ത് ഇന്നുവരെ അതു സംഭവിച്ചിട്ടില്ല. സംഭവിക്കുകയുമില്ല."

"എൻെറ വീട്ടിനടുത്തുള്ള വീട്ടിൽ റോസാപ്പ് വിരിഞ്ഞു നില്ക്കുന്നു. അടുത്തുചെന്നു കണ്ട് സൗരഭ്യം മുകരട്ടോ?"

"വേണ്ട. തടിക്കു കേടുവരും."

"ഭാരതത്തിൻെറ രക്തരൂഷിതമായ അദ്ധ്യായം വെറുതേ കാണുകയാണോ അതോ വായിക്കുകയാണോ നിങ്ങൾ?"

"വായിച്ചു ഞെട്ടുന്നു, കരയുന്നു. പക്ഷേ പ്രകൃതിക്കു ഒരു മാററവും വരില്ല. സൂര്യനുദിക്കും. അരുണിമ വ്യാപിക്കും. സൂര്യൻ അസ്തമിക്കും. പാടലവർണ്ണം പ്രസരിക്കും. പനിനീർപ്പൂ വിടരും. നിശാഗന്ധി വിടരും."

"നിങ്ങളുടെ വിമർശനരോഗം എങ്ങനെയിരിക്കുന്നു?"

"താങ്കളുടെ മാനസികരോഗംപോലെതന്നെ തീക്ഷ്ണമായിരിക്കുന്നു."

"ഞാൻ ചിരിച്ചാൽ? ഞാൻ കരഞ്ഞാൽ?"

"ചിരിച്ചാൽ ഞാനും അതുപോലെ ചിരിക്കും. കരഞ്ഞാൽ ഞാൻ കൂടെക്കരയുകയില്ല."

"വിശാലത എവിടെ? സൗന്ദര്യമെവിടെ? അന്തസ്സ് എവിടെ?"

"ചലച്ചിത്രതാരം പാർവതിയുടെ നയനങ്ങളിൽ വിശാലത. സുഹാസിനിയുടെ ചിരിയിൽ സൗന്ദര്യം. മമ്മൂട്ടിയുടെ ഓരോ ചലനത്തിലും അന്തസ്സ്."

"ക്രിയാവിശേഷണത്തെ ഇഷ്ടപ്പെടുന്നോ അതോ നാമവിശേഷണത്തെയോ?"

"രണ്ടിനോടും വെറുപ്പ്. നാമത്തെ ഇഷ്ടപ്പെടുന്നു. ക്രിയയെ അതിൽക്കൂടുതലായി ഇഷ്ടപ്പെടുന്നു.

"നിങ്ങളെ രസിപ്പിക്കുന്ന സംഭവങ്ങൾ?"

"ഒരു ഡോക്ടറെ വേറൊരു ഡോക്ടർ ചികിത്സിക്കുന്നതു കാണുമ്പോൾ. ഒരു ഓട്ടോറിക്ഷ ഡ്രൈവർ വേറൊരു ഓട്ടോറിക്ഷയിൽ യാത്രക്കാരനായി പോകുന്നതു കാണുമ്പോൾ. ട്രാൻസ്പോർട് ബസ് കണ്ടക്റ്റർ പെൻഷൻ പററിയതിനുശേഷം മറെറാരു കണ്ടക്റ്റർക്ക് പണം കൊടുത്തു ടിക്കററ് വാങ്ങുന്നതു കാണുമ്പോൾ—ഇവയെല്ലാം എന്നെ രസിപ്പിക്കുന്നു."

"മനുഷ്യൻെറ ട്രാജഡി ഏത്?"

"നമുക്കു ഉപകാരം ചെയ്തവരോടു നന്ദി പറയാൻ തീരുമാനിക്കുമ്പോൾ അവർ മരിച്ചു കഴിഞ്ഞിരിക്കും."

## അനുഭൂതിരഹിതം

വൈലോപ്പിള്ളി ശ്രീധരമേനോൻ തിരുവനന്തപുരത്ത് ഒരു സമ്മേളനത്തിൽ പ്രസംഗിക്കാനെത്തിയപ്പോൾ അധ്യക്ഷനായിരുന്ന എൻ. ഗോപാലപിള്ള അദ്ദേഹത്തെ വിശേഷിപ്പിച്ചത് "പണ്ടു കവിയായിരുന്ന വൈലോപ്പിള്ളി ശ്രീധരമേനോൻ" എന്നായിരുന്നു. ആ നേരമ്പോക്കു കടംവാങ്ങി നേരമ്പോക്കു ഒട്ടുമില്ലാതെ ഞാൻ പറഞ്ഞുകൊള്ളട്ടെ. മുൻപ് ഞാൻ ററലിവിഷൻസെററിൻെറ മുൻപിൽ ഇരിക്കുമായിരുന്ന കാലത്ത് എനിക്കു ഏററവും ദുസ്സഹമായിരുന്നത് ചില സംഗീതക്കച്ചേരികളിലെ ഓർക്കിസ്ട്ര പ്രയോഗമായിരുന്നു. വയലിൻ, വയോല, സെല്ലോ, ബാസ്, ഹാർപ്, ഫ്ളൂട്ട്, കൊമ്പ്, ഡ്രം ഇങ്ങനെ എണ്ണിയാലൊടുങ്ങാത്ത ഉപകരണങ്ങൾ ശബ്ദിപ്പിച്ചു കോലാഹലമുണ്ടാക്കും. ഇവയെക്കാൾ അസഹ്യം പ്രയോക്താക്കളുടെ വേഷവും ഗോഷ്ടികളുമാണ്. പെൻസിൽപോലുള്ള കാലുകളിൽ ഇറുകിപ്പിടിച്ച ട്രൗസേഴ്സ് കയററി വയറോളമെത്തുന്ന ബ്ളൗസ് ധരിച്ച് കൈയിൽ ഒരുപകരണവും വച്ച് ചാടുകയും ചരിയുകയും ചെയ്യുന്നവരുടെ ഗോഷ്ടികൾ എന്നെ ഓക്കാനിപ്പിച്ചിരുന്നു. മുഖശ്രീ ഉണ്ടെങ്കിലും തരക്കേടില്ല എന്നു പറയാം. എൻെറ ആകാരം മറന്നല്ല ഞാൻ എഴുതുന്നത്. കാഴ്ചബംഗ്ളാവിലെ കുരങ്ങിൻകൂട്ടിൽ പാർക്കുന്നവരുടെ പ്രതീതിയാണ് ഈ സംഗീതോപകരണങ്ങളുടെ പ്രയോക്താക്കൾ എന്നിലുള

യഥാർത്ഥ കവികളുടെ കാവ്യങ്ങളെ അവഗണിക്കുകയും അവരുടെ സിദ്ധികളുടെ ആയിരത്തിലൊരംശം ഇല്ലാത്തവരെ എപ്പോഴും ബഹുജനത്തിൻെറ മുൻപിൽ നിറുത്തുകയും ചെയ്യുന്നത് കേരളത്തിലെ സംസ്കാരലോപത്തിൻെറ ഒരു ഭാഗമാണ്. ഇത് ഒരുകാലത്തും അവസാനിക്കാൻ പോകുന്നില്ല.

വാക്കിയത്. ഈ രാക്ഷസീയത തുടങ്ങുമ്പോൾ ഞാൻ പ്രാണനുംകൊണ്ടു എഴുന്നേററു ഓടുമായിരുന്നു. ഇതല്ലായിരുന്നു എൻെറ ചെറുപ്പകാലത്തെ സ്ഥിതി. ഗായകൻ പാടുമ്പോൾ കൂടിവന്നാൽ ഒരു മൃദംഗക്കാരൻ, ശ്രുതിയിടുന്നവൻ, ഫിഡിൽ വായനക്കാരൻ. തീർന്നു: അന്ന് ആളുകൾ സംഗീതം ആസ്വദിച്ചിരുന്നു. ഇന്നു കോലാഹലം കേട്ടു ചിലർ ആസ്വദിക്കുന്നു. ഞാൻ വാദ്യസംഘത്തെ നിന്ദിക്കുകയല്ല. ശരിയായ ഓർക്കിസ്ട്രേഷൻ നടക്കുന്നില്ല എന്നു പറയുകയാണ്. (വാദ്യസംഘത്തിൻെറ പ്രകടനത്തിന് യോജിച്ച വിധത്തിൽ സംഗീത സംവിധാനം നടത്തുന്നത് ഓർക്കിസ്ട്രേഷൻ) ഒരു 'മ്യൂസിക്കൽ തീം' അവതരിപ്പിക്കുമ്പോൾ വിവിധ നാദങ്ങൾ ഉണ്ടായാലും അതിനാകെ സുസ്വരത വരുത്താൻ ഭാവനയ്ക്കു കഴിയും. സാഹിത്യസൃഷ്ടിയിലുമുണ്ട് ഈ സവിശേഷത. ശ്രീ. വി.ആർ. സുധീഷിൻെറ "നോക്കൂ, ഒരു കോമാളി" എന്ന കഥയിൽ ഇതില്ലാത്തതുകൊണ്ട് അതു വിരസമായിത്തീർന്നിരിക്കുന്നു. സർക്കസ് കമ്പനിയിലെ ചതിയാണ് കഥയുടെ വിഷയം. സുന്ദരിയെ നിറുത്തിയിട്ട് അവളുടെ ശരീരത്തിൽ തൊട്ടു തൊട്ടില്ലെന്ന മട്ടിൽ കത്തികൾ എറിയുന്നു. തനിക്കു വശപ്പെടാത്ത സുന്ദരിയെ കത്തികൾ എറിയുന്നവൻ കരുതിക്കൂട്ടി കൊല്ലുന്നു. അതു കണ്ടു സർക്കസ് കമ്പനിയിലെ കോമാളി താഴത്തെ വലയിലേക്കല്ല, അതിനു പുറത്തേക്കു ചാടുന്നു. പ്രതിപാദ്യവിഷയത്തെ കേന്ദ്രസ്ഥാനത്തു നിറുത്തി അതിനെ വികസിപ്പിച്ചുകൊണ്ടു വരാതെ ശൈഥില്യമാർന്ന വിധത്തിൽ ആഖ്യാനം നിർവഹിക്കുന്നതുകൊണ്ട് യുവതിയുടെയും കോമാളിയുടെയും ദുരന്തം അനുവാചകനെ സ്പർശിക്കുന്നില്ല. പല ശബ്ദങ്ങൾ. അവ തീമിനോടു യോജിച്ചു ഒർക്കിസ്ട്രേഷൻ ഉണ്ടാക്കുന്നില്ല. വി.ആർ. സുധീഷിൻെറ എല്ലാ കഥകൾക്കുമുള്ള ന്യൂനതയാണിത്. സർക്കസ്സിലെ കത്തിയേറിനെക്കുറിച്ച് ഹൈൻറിഹ് ബോയ്ൽ എഴുതിയ "The Man with the Knives" എന്ന ചെറുകഥ സുധീഷ് വായിച്ചു നോക്കിയാൽ ഞാൻ പറഞ്ഞതു സത്യമാണെന്ന് അദ്ദേഹത്തിനും വായനക്കാർക്കും സ്പഷ്ടമാകും.

★ ★ ★

യാചകൻ വന്ന് 'അമ്മാ' എന്നു വിളിച്ചപ്പോൾ ഗൃഹനായിക കതകുതുറന്നു. അയാളെ കണ്ടയുടനെ അവർ ശകാരം തുടങ്ങി. "വൃത്തികെട്ടവൻ, നന്ദിയില്ലാത്തവൻ. നിനക്ക് എൻെറ കൈകൊണ്ടു ഉണ്ടാക്കിയ ചപ്പാത്തി എത്രയെണ്ണമാണ് തന്നത്? നീ അങ്ങോട്ടു പോയി നിൻെറ സ്നേഹിതന്മാരെയെല്ലാം ഇങ്ങോട്ടു പറഞ്ഞയച്ചു. അല്ലേ. ഇനി ഒന്നും നിനക്കു തരില്ല." യാചകൻ ദയനീയ സ്വരത്തിൽ പറഞ്ഞു:–"അമ്മാ, അവർ എൻെറ സ്നേഹിതന്മാരല്ല; ശത്രുക്കളാണ്." ഞാൻ എവിടെയോ വായിച്ചതാണ് ഈ നേരമ്പോക്ക്. നമുക്കു ശത്രുതയുണ്ടെങ്കിൽ പകരംവീട്ടാൻ അവരോടു ചില വാരികകളിലെ ചെറുകഥകൾ വായിക്കാൻ സ്നേഹപൂർവം പറഞ്ഞാൽ മതി. വായിക്കുന്നവർ അപ്പോൾ തന്നെ കാലപുരി പൂകും.

## പി. കുഞ്ഞിരാമൻനായർ



പി. കുഞ്ഞിരാമൻനായർ

യഥാർത്ഥ കവികളുടെ കാവ്യങ്ങളെ അവഗണിക്കുകയും അവരുടെ സിദ്ധികളുടെ ആയിരത്തിലൊരംശം ഇല്ലാത്തവരെ എപ്പോഴും ബഹുജനത്തിൻെറ മുൻപിൽ നിറുത്തുകയും ചെയ്യുന്നത് കേരളത്തിലെ സംസ്കാരലോപത്തിൻെറ ഒരു ഭാഗമാണ്. ഇത് ഒരുകാലത്തും അവസാനിക്കാൻ പോകുന്നില്ല. അതുകൊണ്ട് അക്ഷരാർത്ഥത്തിൽ നല്ല കവിയായ പി. കുഞ്ഞിരാമൻനായരെ അഗണ്യകോടിയിൽ തള്ളിയിരിക്കുന്നതിൽ ഒട്ടും വിസ്മയിക്കേണ്ടതില്ല. കുഞ്ഞിരാമൻനായരെ poetic luminary എന്നു ഞാൻ വിളിച്ചുകൊള്ളട്ടെ. ആവർത്തനങ്ങൾ ഏറെയുണ്ടെങ്കിലും, സ്വന്തം ആവർത്തനത്തെ അദ്ദേഹം പിന്നെയും പിന്നെയും ആവർത്തിച്ചിട്ടുണ്ടെങ്കിലും സംക്ഷിപ്തതയുടെ ചാരുത മനസ്സിലാക്കിയിട്ടില്ലെങ്കിലും "മലനാടൻ മങ്കമാർ" എന്ന കാവ്യമെഴുതിയ കുഞ്ഞിരാമൻനായർ അന്യാദൃശനായ കവിയാണ്. "വരുമോ കുങ്കുമംതൊട്ട സാന്ധ്യശോഭകണക്കവൾ" എന്ന് വരിയെഴുതിയ കുഞ്ഞിരാമൻനായർ വിശുദ്ധമായ കവിതയുടെ ഉദ്ഘോഷകനാണ്. കരുതിക്കൂട്ടി ഇടിച്ചുതാഴ്ത്തിയിരിക്കുന്ന ഈ പ്രതിഭാശാലിയെ ശ്രീ. പി. അയ്യനേത്ത് ഒരു കാവ്യത്തിലൂടെ (കുങ്കുമത്തിൽ) ഓർമ്മിച്ചത് ഉചിതജ്ഞതയുടെ ലക്ഷണമായി ഞാൻ കാണുന്നു. ധർമ്മരോഷത്തിൻെറ പേരിൽ കലാപരമായ ആവശ്യകതയിൽക്കവിഞ്ഞ് വാക്കുകൾ ഉപയോഗിക്കുന്നു, ഉപാലംഭത്തിൽ മുഴുകുന്നു എന്നത് അയ്യനേത്തിൻെറ കാവ്യത്തിനുള്ള ദോഷമാണെങ്കിലും ധർമ്മരോഷമാണ് അതിനു ഹേതുവെന്നു മനസ്സിലാക്കി എന്നിലുള്ള വിമർശനപ്രവണതയുടെ ഫണത്തിൽ ഒരടി കൊടുത്തു ഞാൻ അതിനെ താഴ്ത്തിവയ്ക്കുന്നു.

നമ്മുടെ നാട്ടിൽ നിസ്സാരങ്ങളായ കുററങ്ങൾ ചെയ്യുന്നവനെപ്പോലും ശിക്ഷിക്കുന്നു. പക്ഷേ മഹാനായ ഒരു കവിയെ അവഗണനയിലൂടെ നിന്ദിക്കുന്ന മഹാപരാധം ചെയ്യുന്നവരെ ശിക്ഷിക്കുന്നില്ലെന്നു മാത്രമല്ല, അഭിനന്ദിക്കുകയും ചെയ്യുന്നു. ഒന്നിനും മര്യാദയില്ലാത്ത കാലം!

## നിരീക്ഷണങ്ങൾ, സംഭവങ്ങൾ

സാഹിത്യവാരഫലക്കാരൻ ആൻറിമോഡേണിസ്ററാണ്. പക്ഷേ അയാൾ സമകാലിക സാഹിത്യത്തോടു ബന്ധപ്പെട്ടു സത്യസന്ധമായി സംസാരിക്കുന്നതുകൊണ്ടും "രാമചരിതം" തൊട്ടു "കൂടിയാഴിക്കൽ" വരെയുള്ള കൃതികളുടെ പാരമ്പര്യത്തെ അംഗീകരിക്കുന്നതുകൊണ്ടും അയാളുടെ പംക്തി ബഹുജനസമ്മതി നേടിയിരിക്കുന്നു. നീലാന്തരീക്ഷത്തെ നോക്കി കല്ലെറിയുന്ന കുട്ടികളെപ്പോലെ ചില കവിശിശുക്കൾ അതിൻെറനേർക്കു കല്ലെറിഞ്ഞതുകൊണ്ടു പ്രയോജനമില്ല. ഈ ആത്മപ്രശംസ ക്ഷമിക്കണമെന്നു പ്രിയപ്പെട്ട വായനക്കാരോടു അപേക്ഷിക്കുന്നു.

2. ഏതു സാഹിത്യകൃതിക്കും മോട്ടിവേഷൻ—പ്രേരകശക്തി—കാണും. അത് ഉപരിപ്ളവമാണെങ്കിൽ സാഹിത്യകൃതിയും ഉപരിപ്ളവ

"ഭാരതത്തിൻെറ രക്തരൂക്ഷിതമായ അദ്ധ്യായം വെറുതേ കാണുകയാണോ അതോ വായിക്കുകയാണോ നിങ്ങൾ?"

"വായിച്ചു ഞെട്ടുന്നു, കരയുന്നു. പക്ഷേ പ്രകൃതിക്കു ഒരു മാറ്റവും വരില്ല. സൂര്യനുദിക്കും. അരുണിമ വ്യാപിക്കും. സൂര്യൻ അസ്തമിക്കും. പാടലവർണ്ണം പ്രസരിക്കും. പനിനീർപ്പൂ വിടരും. നിശാഗന്ധി വിടരും."



എം.പി. മന്മഥൻ

മായിരിക്കും. കുമാരനാശാൻെറ മോട്ടിവേഷൻ സങ്കീർണ്ണവും പ്രൗഢവുമായിരുന്നു. അതിനാലാണ് അദ്ദേഹത്തിൻെറ കൃതികൾക്കു പ്രൗഢതയും സങ്കീർണ്ണതയും ലഭിച്ചത്.

3. വിശ്വവിഖ്യാതനായ ഗുസ്തിക്കാരൻ ഗാമ തിരുവനന്തപുരത്ത് തീവണ്ടിയിൽ വന്നിറങ്ങിയപ്പോൾ വലിയ ആൾക്കൂട്ടം. ഒരുത്തൻ—തിരുവനന്തപുരത്തുകാരനായിരിക്കണം—ഗാമയുടെ പോക്കററിൽനിന്ന് അദ്ദേഹമറിയാതെ പണമെടുത്തുകളഞ്ഞു. ഗാമയെ ഗുസ്തിയിൽ തോല്പിക്കാനാവില്ലെങ്കിലും പോക്കററടിച്ച് അദ്ദേഹത്തെ തോല്പിക്കാൻ തിരുവനന്തപുരത്തുകാരായ ഞങ്ങൾക്കു കഴിയും.

4. ഡോക്ടർ കെ. സുധാകൻ അൽ ഐനിലെ പ്രശസ്തനായ അലോപ്പതി ഡോക്ടറാണ്. അദ്ദേഹത്തിൻെറ കാറിൽ സഞ്ചരിച്ച് ഞാൻ ആ രാജ്യത്തെ വിസ്മയാവഹങ്ങളായ കാഴ്ചകൾ കണ്ടു. ഒന്ന് മണൽക്കാട്ടിലെ സ്വാഭാവികമായ വെള്ളച്ചാട്ടം. രണ്ട് പൊക്കംകൂടിയ മലയുടെ മുകളിലുള്ള ഭക്ഷണശാലയിലേക്കു വളഞ്ഞുപുളഞ്ഞു പോകുന്ന പാതയുടെ ഇരുവശവുമുള്ള വിദ്യുച്ഛക്തിവിളക്കുകൾ. മല സ്വർണ്ണമണികൾകൊണ്ടുള്ള മാല ചാർത്തിയിരിക്കുകയാണെന്നേ തോന്നൂ. അടുത്തിരുന്ന ശ്രീ. പി. അബൂബേക്കർ സഹൃദയനാണ്. അദ്ദേഹം സഹൃദയത്വംകൊണ്ട് എൻെറ മനസ്സിലെ രോഗാംശങ്ങളെ മാററി സ്വയം ഡോക്ടറായി മാറി. അൽ ഐൻ നിവാസികളുടെ രോഗം ചികിത്സിച്ചു ഭേദമാക്കുന്ന ഡോക്ടർ സുധാകരൻ പ്രകൃതിഭംഗി വർണ്ണിച്ചുതന്നു തനിയെ കലാകാരനായി മാറി. രണ്ടുപേർക്കും നന്ദി. സഹൃദയൻ ഡോക്ടറാകും, ഡോക്ടർ സഹൃദയനുമാകും എന്ന തത്ത്വം ഞാൻ ഗ്രഹിച്ചു.

5.ക്രിസ്മസ് ദീപങ്ങൾ ഹിന്ദുക്കളുടെ വീട്ടിലും. വർണ്ണക്കടലാസ്സു കൂടിനകത്ത് കത്തുന്ന ബൾബ് അല്ലെങ്കിൽ എരിയുന്ന മെഴുകുതിരി. ദീപത്തിനു കാരണമായ വസ്തുവിനെ ഞാൻ കാണുന്നില്ല. എങ്കിലും നാലുപാടും ശോഭ. വള്ളത്തോളിൻെറ കവിത ഇങ്ങനെയാണ്. ശോഭയ്ക്കു ഹേതുവായത് കവിതയുടെ അന്തർഭാഗത്ത് ഇരിക്കുന്നു.

## നിർവ്വചനങ്ങൾ

ശ്രീകൃഷ്ണൻ:- പതിനാറായിരത്തിയെട്ടു ഭാര്യമാരും പതിനാറായിരത്തിയൊൻപതു പശുക്കളും ഒരു പുല്ലാങ്കുഴലും ഉണ്ടായിരുന്ന ഒരാൾ.

അന്താരാഷ്ട്രീയത:- രാഷ്ട്രാന്തരീയത എന്നു ശരിയായി പറയുന്നതിനു പകരം ചിലർ തെററായി പറയുന്ന ഒരു പദം.

കണ്ണുപ്പുകൃതികൾ:- മലയാളം എം.എ ക്ളാസ്സിൽ പഠിക്കുന്നവർ മാത്രം വായിക്കുന്ന രചനകൾ.

രാമചരിതം:- സഹാറാ മരുഭൂമിയെക്കാൾ വലിയ മരുഭൂമി.

ഗോർ വിഡൽ:- മനുഷ്യനു വായിക്കാൻ വയ്യാത്ത നോവലുകൾ എഴുതുന്ന ഒരമേരിക്കൻ.

ഭാര്യ:- ഒരു പ്രതിഫലവും വാങ്ങാതെ വീട്ടുജോലികൾ മുഴുവനും ചെയ്യുന്ന സ്ത്രീ.

അസംബന്ധം:- സമയത്തു സംബന്ധം കിട്ടാത്ത സ്ത്രീകൾ കൂടക്കൂടെ പറയുന്ന ഒരു വാക്ക്.

മടിത്തട്ട്:- ചലച്ചിത്രങ്ങളിൽ നായകന്മാർക്കു തലവച്ചു കിടക്കാനായി സ്ത്രീകൾ ഒരുക്കിക്കൊടുക്കുന്ന സ്ഥലം.

വിമെൻസ് കോളിജ്:- ആയിരക്കണക്കിനു പെണ്ണുങ്ങൾ ഏതാനും പുരുഷന്മാരെ ബന്ധനസ്ഥരാക്കിയിരിക്കുന്ന സ്ഥലം. പക്ഷേ അനിരുദ്ധന്മാർക്കു അവിടെനിന്നു മോചനം വേണമെന്നുമില്ല.

ഫിക്ഷൻ:- ഇളങ്കുളം കുഞ്ഞൻപിള്ളസ്സാറിൻെറ ചരിത്രപുസ്തകങ്ങൾ.

കെ.എം. പണിക്കർ:- ഒന്നാന്തരം ചരിത്രകാരൻ. മൂന്നാന്തരം സാഹിത്യകാരൻ.

ഹസ്തദാനം:- അന്യൻെറ ഉള്ളംകൈയിലെ വിയർപ്പും മാലിന്യവും നമ്മുടെ കൈയിൽ പകർത്തിയെടുക്കാനുള്ള ഒരു ഏർപ്പാട്.

## പ്രഭാകരൻ പഴശ്ശി

പ്രഭാതത്തിൻെറ അർദ്ധപ്രകാശത്തിൽ മലയിൽനിന്ന് ഉദ്ഭവിച്ച് മെല്ലെ ഒഴുകി മദ്ധ്യാഹ്ന സൂര്യൻെറ തീക്ഷ്ണമയൂഖങ്ങളിൽ മുങ്ങി തടാകത്തിൻെറ വിസ്തൃതിയാർജ്ജിച്ചു നില്ക്കുന്ന നദിയാണ് ശ്രീ. പഴശ്ശി പ്രഭാകരൻെറ 'ഉദകമണ്ഡല'മെന്ന നീണ്ടകഥ. 1992-ലെ നല്ല കഥകളെക്കുറിച്ച് ഞാൻ നേരത്തേ എഴുതിപ്പോയി. ഇല്ലെങ്കിൽ ആ ലേഖനത്തിൽ ഇക്കഥകൂടി ഉൾപ്പെടുത്തുമായിരുന്നു. അമ്പതു വയസ്സു കഴിഞ്ഞ ഒരാൾ പല രോഗങ്ങളും നേടിവച്ചിരിക്കുന്നു, ബന്ധുക്കൾ സ്നേഹംകൊണ്ടു അയാളെ ശ്വാസംമുട്ടിക്കുന്നു. ഉദകമണ്ഡലത്തിൽ—ഊട്ടിയിൽ—പോയിത്താമസിക്കുന്നത് രോഗശമനത്തിനു സഹായകമാകുമെന്ന നിർദ്ദേശം അയാൾ മനസ്സില്ലാമനസ്സോടെ അംഗീകരിക്കുന്നു. പക്ഷേ അവിടത്തെ മനംകുളിർപ്പിക്കുന്ന പരിചരണങ്ങളും സ്വർഗ്ഗീയസുഖങ്ങളും അയാൾക്ക് മടുപ്പ് ഉണ്ടാക്കുന്നതേയുള്ളു. ഒരു ദേശത്തു തഴച്ചുവളരുന്ന മരം അനേകം നാഴികകൾക്കപ്പുറത്തുള്ള മറെറാരു ദേശത്തേക്കു മാററിനട്ടാൽ വളരുകയില്ലെന്നല്ല കരിഞ്ഞുപോകുകയും ചെയ്യും. കരിഞ്ഞുപോകുന്നതിനുമുൻപ് രോഗി ജന്മദേശത്ത് തിരിച്ചെത്തുന്നു. ചിരപരിചിതമായ ഈ വിഷയത്തെ ആഖ്യാനഭംഗിയാൽ നൂതനമാക്കിയിരിക്കുന്നു കഥാകാരൻ. സംഗീതത്തിൻെറ ലയവും രവിവർമ്മച്ചിത്രത്തിൻെറ സൗന്ദര്യവും ഇക്കഥയെ അനുഗ്രഹിച്ചിരിക്കുന്നു. കലയുടെ നെയ്ത്തിരി കൊളുത്തിവച്ച് ജീവിതമെന്താണെന്ന് നമുക്കു കാണിച്ചുതരുന്നു പ്രഭാകരൻ പഴശ്ശി.



കോൺഗ്രസ് പ്രവർത്തകൻ പി.എസ്.പിക്കാരനാകുകയും പിന്നീട് ആർ.എസ്.പിയിൽ ചേരുന്നതും മനസ്സിലാക്കാം. ആ ആർ.എസ്.പി അംഗം കമ്മ്യൂണിസ്ററ് പാർടി പിളരുമ്പോൾ സി.പി.ഐ അംഗമാകുന്നതും അതിനുശേഷം സി.പി.ഐ (എം) അംഗമാകുന്നതും മനസ്സിലാക്കാം. അയാൾ നക്സലൈററായാലും അതും ഗ്രഹിക്കാവുന്നതേയുള്ളു. പക്ഷേ അയാൾ പിന്നീട് കോൺഗ്രസിലേക്കു തിരിച്ചെത്തിയാൽ സത്യസന്ധത എന്ന ഗുണം ഈ ലോകത്തു തീരെയില്ലെന്നു നമുക്കു തോന്നിപ്പോകും. നമ്മുടെ ഒരു സാഹിത്യകാരൻ ആർ. ശങ്കറിനെ കാണുമ്പോൾ കോൺഗ്രസ്സുകാരനായി ഭാവിച്ചിരുന്നു. പിറേറ ദിവസം ററി.കെ. ദിവാകരനെ കാണുമ്പോൾ ആർ.എസ്.പിക്കാരനായി നടിക്കുമായിരുന്നു. അടുത്ത ദിവസം പട്ടം താണുപിള്ളയുടെ മുൻപിലെത്തുമ്പോൾ പി.എസ്.പി. അംഗം. അതിനടുത്ത ദിവസം വിനോബയെ കണ്ടാൽ അധ്യാത്മവാദി. ഈ സാഹിത്യകാരനെ നോക്കി എം.പി. മന്മഥൻ സാറ് ഒരിക്കൽ ചോദിച്ചു:- "താങ്കൾ എന്നാണ് ദ്രാവിഡ മുന്നേററക്കാരനാകുന്നതെന്നു ഞാൻ നോക്കിയിരിക്കുന്നതിൽ തെററുണ്ടോ?"

നമ്മുടെ നാട്ടിൽ നിസ്സാരങ്ങളായ കുററങ്ങൾ ചെയ്യുന്നവനെപ്പോലും ശിക്ഷിക്കുന്നു. പക്ഷേ മഹാനായ ഒരു കവിയെ അവഗണനയിലൂടെ നിന്ദിക്കുന്ന മഹാപരാധം ചെയ്യുന്നവരെ ശിക്ഷിക്കുന്നില്ലെന്നു മാത്രമല്ല, അഭിനന്ദിക്കുകയും ചെയ്യുന്നു. ഒന്നിനും മര്യാദയില്ലാത്ത കാലം!



17-ാം പേജിൽ നിന്നും തുടർച്ച

സ്വർഗ്ഗലോകങ്ങളല്ല എന്നു തെളിഞ്ഞിരിക്കുന്നു. അതാണല്ലോ പുതിയ മോഹഭംഗം. ഏതു വിപ്ളവത്തിൻെറ പിന്നിലും ഈ മോഹഭംഗമുണ്ടായിരിക്കുമെന്നാണ് സമർത്ഥരായ വിപ്ളവകാരികൾ അറിഞ്ഞിരിക്കേണ്ടത്.

### മതവും പൊളിററിക്സും

മതവും സോഷ്യലിസവും തമ്മിൽ ബന്ധമുണ്ടോ? ഇതൊരു പഴയ ചോദ്യമാണ്. മതം ഒരു മൂന്നാംകിട സാധനവും സോഷ്യലിസം സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന ഒന്നാംകിട സാധനവുമാണ് എന്നു വരുത്തിത്തീർക്കാനാണ് സോഷ്യലിസ്ററുകാരുടെ ഈ പഴയ തട്ടിപ്പ്. ഇത് അല്പംകൂടി നീട്ടിക്കൊണ്ടുപോയാലോ? നാമേറെ പറയാറുണ്ടല്ലോ മതവും പൊളിററിക്സും തമ്മിൽ ബന്ധം ആവശ്യമില്ലെന്ന്. പക്ഷേ, നിത്യേന പത്രത്തിൽ രണ്ടു വിഭാഗക്കാർ തമ്മിൽ അടിയുണ്ടായി എന്ന് മറിച്ചെഴുതി വിടുമ്പോഴോ? എന്തിനധിക ദൂരം പോകണം. ഇവിടെ ബാബറുണ്ടായി. രാമനുണ്ടായി. രാമജന്മഭൂമിയുണ്ടായി. ഇപ്പേരുകളെല്ലാം കൂടി ചേർന്നപ്പോൾ പൊളിററിക്സുമുണ്ടായി. മതത്തെക്കുറിച്ചുള്ള ധാരണ ഇനിയെങ്കിലും വിപ്ളവകാരികൾ തിരുത്താൻ ശ്രമിക്കുകയായിരിക്കും നല്ലത്. മതം ഒരു പക്ഷേ, അന്ധവിശ്വാസമാകാം. പക്ഷേ, ഇക്കാണുന്ന സൃഷ്ടിസ്ഥിതിസംഹാരങ്ങൾ എവിടെനിന്നുണ്ടായി? എവിടെവച്ചുണ്ടായി? എന്തുകൊണ്ടുണ്ടായി? തുടങ്ങിയ ഭീമാകാരങ്ങളായ അന്വേഷണ പദ്ധതികളുടെ പിന്നാലെയായിരിക്കും മതത്തിൻെ പ്രയാണം. ശാസ്ത്രത്തിനും യുക്തിവാദത്തിനും ഉത്തരം കണ്ടെത്താനാവുന്ന കാര്യങ്ങളല്ല അവ. അതുകൊണ്ടാണല്ലോ അന്തർമുഖമായ ഒരു അന്വേഷണപദ്ധതി അവർ തുറന്നിട്ടിരിക്കുന്നത്, കണ്ടുപിടിക്കാൻ ശ്രമിക്കുന്നത്. മതം ചോദിക്കുന്ന ചോദ്യങ്ങൾക്ക് ഉത്തരം കൊടുക്കാൻ കഴിയും എന്ന വാദം ബാലിശമായ വാദമാണ്. ചിലപ്പോൾ പൊളിററിക്സിനായിരിക്കുമല്ലോ ആധിപത്യം. കൈയിൽ വന്ന അധികാരശക്തികൊണ്ട് മതത്തെ ഞെരിച്ച് നാമാവശേഷമാക്കിയ രാഷ്ട്രമീമാംസകളുമുണ്ട്. പക്ഷേ, അധികാരശക്തി ക്ഷയിക്കുമ്പോഴോ? മറഞ്ഞുപോകുന്ന മതം തിരിച്ചുവരുന്നു. കൂടുതൽ ശക്തിവിശേഷങ്ങളോടെ തിരിച്ചുവരുന്നു. ഹരേകൃഷ്ണ പ്രസ്ഥാനക്കാർക്കുപോലും പിടിച്ചുനില്ക്കാൻ പററിയ മതം വിളയുന്ന മണ്ണായി മാറിക്കഴിഞ്ഞിട്ടുണ്ടല്ലോ സോവിയററ് റഷ്യ ഇന്ന്. മനുഷ്യൻെറ അന്തരാത്മാവിലെ ചോദ്യങ്ങൾക്കുത്തരം കൊടുക്കാൻ ശ്രമിക്കുക. അവരുടെ അന്തർമുഖമായ വിശപ്പ് ശമിപ്പിക്കുക. അതിനു കഴിയുമെങ്കിൽ മാത്രമേ മതത്തെ ജയിക്കാൻ കഴിയുകയുള്ളൂ. ആകയാൽ പൊളിററിക്സിൻെറ മതവിരോധം അർത്ഥശൂന്യവും ആപത്കരവുമാകുന്നു. മതം മനുഷ്യനെ മയക്കുന്ന കറുപ്പാകുന്നു. പക്ഷേ, മതം പോവുകയും കറുപ്പു തിരിച്ചുവരികയും ചെയ്താലോ? മനുഷ്യൻെറ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ശ്രമിക്കുന്നവർ ഇക്കാര്യം മുന്നേ മനസ്സിലാക്കുന്നതു നന്ന്.

---

12-ാം പേജിൽ നിന്നും തുടർച്ച

യ്ക്കും ചരമത്തിനും സമയം കാത്തുകിടപ്പാണ്.

മലനാടൻ വാസ്തുവിദ്യയുടെ ഒളിമങ്ങാത്ത സ്മാരകമായ കോവിലകക്കെട്ടുകൾക്ക് കാലം വലിയ പരിക്കൊന്നുമേല്പിച്ചിട്ടില്ല. മനോഹരമായ ദാരുശില്പവേലകളും കൊത്തുപണികൾ നിറഞ്ഞ തൂണുകളും എടുപ്പുകളും ചുമർചിത്രങ്ങളും ഒരു മഹാചരിത്രത്തിൻെറ ശേഷപത്രങ്ങളാകുന്നു.

സ്വയംഭൂവായ ശ്രീചക്രപ്രതിഷ്ഠയുള്ള കോവിലകത്തിൻെറ കരിന്തിരികത്തുന്ന വർത്തമാനകാലത്തോടു യാത്രപറയുമ്പോൾ ഉച്ച തിരിഞ്ഞിരുന്നു.

കോവിലകത്തിനുതൊട്ട് കൊല്ലങ്കോട്ടെ പ്രസിദ്ധമായ നായർതറയാണ്. പാണ്ടിനാടിൻെറ സംസ്ക്കാരത്തിൽ നിന്നുപകർന്നുവന്നതാവണം പാലക്കാടിൻെറ നായർതറകളുടെ സംസ്ക്കാരം. പഴയ ഗോത്രങ്ങളുടെ നിഷ്ഠയോടെ ഈ തറകൾ ഇപ്പോഴും കുലമഹിമയുടേയും പാരമ്പര്യത്തിൻേറയും തനിമകൾ കാത്തുപോരുന്നു. കളവും, കളപ്പുരയും, കന്നും, തൊഴുത്തും, കയ്യാലയും പടിക്കൽ പാടങ്ങളുമൊക്കെയായി യഥാസ്ഥിതികമെങ്കിലും അഭിജാതമായൊരു പഴയ പാരമ്പര്യം ഈ ഗ്രാമീണകാർഷിക ഭവനങ്ങളിൽ പുലർന്നു പോരുന്നുണ്ട്. പൂർണ്ണമായും പാശ്ചാത്യവൽക്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്ന കേരളീയ ജനജീവിതത്തിലെ അവസാനത്തെ പ്രതിരോധങ്ങളാണല്ലോ ഇത്തരം ഗോത്രദുശ്ശാഠ്യങ്ങൾ.

കൊല്ലങ്കോട് നായർ തറയുടെ സംഭാവനയാണ് മഹാപണ്ഡിതനായിരുന്ന കൊല്ലങ്കോട് ഗോപാലൻ നായർ. ഡോക്ടർ എസ്. രാധാകൃഷ്ണൻ 'ഭാരതത്തിലെ ജീവിച്ചിരിക്കുന്ന ഋഷി'യെന്നു വിശേഷിപ്പിച്ച ഗോപാലൻ നായരുടെ ഭാഗവതവ്യാഖ്യാനം പ്രസിദ്ധമാണ്. പഴയ ഭവനങ്ങളിൽ ഇന്നും ഈ കൃതി ആവണപ്പലകയിട്ട് ഗുരുസ്ഥാനത്തിരിക്കുന്നു.

കൊല്ലങ്കോട്ടുനിന്ന് തൃശ്ശൂരിലേക്കു നീളുന്ന റോഡിൽ പത്തടി നടന്നാൽ മഹാകവി പിയുടെ ജീവിക്കുന്ന ഒരു സ്മാരകത്തിലെത്താം. മഹാകവി പി. സ്മാരക കലാസാംസ്ക്കാരിക കേന്ദ്രം. ഒരു വ്യാഴവട്ടത്തിലേറെക്കാലം കവി അദ്ധ്യാപകനായിരുന്ന രാജാസ് ഹൈസ്കൂളിൻെറ എതിർവശത്ത് കൊല്ലങ്കോട് രാജാവ് നൽകിയ സ്ഥലത്താണ് പി. സ്മാരകം പ്രവർത്തിക്കുന്നത്.

പി. സ്മാരകത്തിൻെറ ജീവാത്മാവും പരമാത്മാവുമായ ഇയ്യങ്കോട് ശ്രീധരൻെറ ഓർമ്മകളിൽ നിറഞ്ഞുനിന്നത് മഹാകവി പി. കുഞ്ഞിരാമൻനായർ എന്ന ഗന്ധർവ്വൻെറ മായാത്തചിത്രങ്ങളാണ്. പി.യെപ്പോലെത്തന്നെ വടക്കേ മലബാറിൽ നിന്ന് അദ്ധ്യാപകനായി കൊല്ലങ്കോട് രാജാസ് ഹൈസ്കൂളിലെത്തിയ ഇയ്യങ്കോട് വളരെക്കാലം പി.എന്ന ഒറ്റയാൻെറ പാപ്പാനായിരുന്നു. അക്കാലത്തെ കുറെ കഥകൾ അദ്ദേഹം പറഞ്ഞു.

പിന്നെ കുഞ്ഞിരാമൻ നായരുടെ കവിതയുടെ പീലികൾ വീണുകിടക്കുന്ന വഴികളിലൂടെ ഞങ്ങൾ കാച്ചാംകുറുശ്ശിക്ഷേത്രത്തിലേക്കു നടന്നു.

തെന്മലയുടെ ഹൃദയത്തിലേക്കു നീണ്ടുകിടക്കുന്ന മലമ്പാതയാണിത്. ഈ വഴിയാണ് കവിയുടെ നിത്യകന്യക ഒറ്റക്കാളവണ്ടിയിൽ, തോഴിമാരാരുമില്ലാതെ വനശ്രീയുടെ കാവിൽ നിറമാലതൊഴാൻ പോയത്. വാടിയ ചെമ്പകപ്പൂവിൻെറ പരിമളമലിഞ്ഞുപോയ താഴ്വരക്കാറ്റിൽ അവളെക്കാത്ത് കവി വർഷങ്ങളോളം സർഗ്ഗതപസ്സു ചെയ്തു.

എങ്കിലും ഈ മലമ്പാതയ്ക്ക് വന്യമായൊരു പ്രശാന്തിയുണ്ട്. പരന്ന പാടത്തിൻെറ പച്ചപ്പിൽ നിന്ന് തെന്മലയുടെ അടിവാരത്തോളം കരിമ്പനകളുടെ നീണ്ടനിരയാണ്. മലയുടെ മടിയിലാണ് പ്രസിദ്ധമമായ കാച്ചാം കുറുശ്ശി ക്ഷേത്രം. കൊല്ലങ്കോട്ടു തമ്പുരാന്മാരുടെ ക്ഷേമൈശ്വര്യങ്ങളുടെ കാവലാളായിരുന്നു കാച്ചാംകുറുശ്ശി പെരുമാൾ.

ഗിരിനിരകളുടെ പ്രാകൃത മൗനത്തിൻെറ സംഗീതം കേട്ട് പ്രദക്ഷിണവഴിയിലൂടെ നടക്കുമ്പോൾ കാച്ചാംകുറുശ്ശി പെരുമാൾ പറഞ്ഞു:

"എൻെറ സമ്പത്തിന് അവസാനമില്ല. എന്നാൽ, എൻേറതായി ഒന്നുമില്ല."

വെളിപാടിൻെറ ആ വിശുദ്ധനിമിഷത്തിൽ അസ്തമയ വിഷാദങ്ങളെല്ലാം മാഞ്ഞുപോയി.

പുറത്ത് കരിമ്പനക്കാട്ടിൽ സന്ധ്യകറുത്തിരുന്നു.

തെന്മലച്ചെരിവുകളിൽ മിന്നാമിനുങ്ങുകൾ കളഞ്ഞുപോയതെന്തോ തിരയാൻ തുടങ്ങിയിരുന്നു.

# ബ്യൂറോക്രസിയെ കോടതി വിളിക്കുന്നു

> ബ്യൂറോക്രാറ്റുകൾ തങ്ങളുടെ യജമാനന്മാരായ രാഷ്ട്രീയ രാജാക്കന്മാരുടെ താളത്തിനൊത്തു തുള്ളുന്നു. ജാതിയുടെ പേരിൽ ബ്യൂറോക്രാറ്റുകളെ തരംതിരിക്കാനുള്ള നീക്കവും നടക്കുന്നു.

"എന്നെ ശിക്ഷിക്കൂ, ഞാൻ ഏതു ശിക്ഷയും ഏറ്റുവാങ്ങാൻ തയ്യാറാണ്. പക്ഷെ എന്റെ ഉദ്യോഗസ്ഥന്മാരെ ശിക്ഷിക്കരുത്''. ഈ വാക്കുകൾ യു.പി. മുൻമുഖ്യമന്ത്രി കല്യാൺസിംഗിന്റേതാണ്. ഡിസംബർ 6–ാം തീയതി ബാബറി മസ്ജിദ് തകർത്തതിന്റെ ഉത്തരവാദിത്തം ബ്യൂറോക്രാറ്റുകളിൽ ആരോപിച്ച് അവർ ശിക്ഷിക്കപ്പെടും എന്ന് സംശയിക്കപ്പെടുന്ന സാഹചര്യത്തിൽ ഡിസംബർ 10–ാം തീയതി അദ്ദേഹം ലക്നോവിൽ ചുരുക്കം ചില പത്രക്കാരോട് പറഞ്ഞ ഈ വാക്കുകളിൽ ഇരുത്തംവന്ന ഭരണാധികാരിയുടെ പക്വമായ ഒരു ചിത്രമാണ് നമുക്ക് ലഭിക്കുക. പക്ഷേ ഈ പ്രഖ്യാപനത്തിന്റെ പിന്നിലുള്ള രാഷ്ട്രീയക്കളിയെക്കുറിച്ചാണ് നാം അറിയേണ്ടത്.

ഇന്ത്യയിലെ ബ്യൂറോക്രാറ്റുകൾ തങ്ങളുടെ യജമാനന്മാരായ രാഷ്ട്രീയ രാജാക്കന്മാരുടെ താളത്തിനൊത്തു തുള്ളി കുരുക്കിലായ ഉദാഹരണങ്ങൾ ഏറെയാണ്. ബ്യൂറോക്രാറ്റുകളുടെ ഇംഗിതങ്ങൾക്ക് സ്വയം വഴങ്ങി ബുദ്ധിമുട്ടിലായ രാഷ്ട്രീയക്കാരുമുണ്ട്.

കോൺഗ്രസ്സുകാർ തുടങ്ങിവച്ച തെറ്റായ രാഷ്ട്രീയക്കളികളിൽ നിന്നാണല്ലോ ബി.ജെ.പി രാഷ്ട്രീയതന്ത്രങ്ങൾ പഠിച്ച് അവ തങ്ങളുടെ ശൈലിയിൽ പ്രാവർത്തികമാക്കി രാഷ്ട്രത്തെ മുഴുവൻ വിഡ്ഢികളാക്കിമാറ്റിയത്.

ജാതിയുടെ പേരിൽ ബ്യൂറോക്രാറ്റുകളെ തരംതിരിക്കാനുള്ള നീക്കം പരസ്യമായി തുടങ്ങിയത് എൺപതുകളിലാണ്. ഗുജറാത്തിൽ സോളങ്കിയും, മഹാരാഷ്ട്രയിൽ ആന്തുലെയും, മദ്ധ്യപ്രദേശിൽ അർജ്ജുൻസിംഗും, കർണ്ണാടകത്തിൽ ദേവരാജ് അരശും ഈ നീക്കങ്ങൾക്ക് തുടക്കം കുറിച്ചു. പുതിയ ഗവൺമെന്റ് അധികാരത്തിൽ വരുമ്പോൾ തങ്ങളുടെ "പ്രിയങ്കരരായ'' ഉദ്യോഗസ്ഥന്മാരെ തിരഞ്ഞുപിടിക്കുക എന്ന സമ്പ്രദായത്തിനെതിരെ ധാർമ്മികരോഷം പ്രകടിപ്പിക്കാൻ പാർലമെന്റിലോ അസംബ്ളികളിലോ ആരും മിനക്കെടാറില്ല. തങ്ങൾക്ക് ഇഷ്ടമില്ലാത്ത രാഷ്ട്രീയക്കാരോ പാർട്ടികളോ സ്റ്റേറ്റുകളിൽ അധികാരത്തിൽ വരുമ്പോൾ കേന്ദ്രത്തിലേക്ക് ഡെപ്യൂട്ടേഷൻ വാങ്ങാൻ ബ്യൂറോക്രാറ്റുകൾ തമ്മിൽ മൽസരിക്കുന്നത് കാണാറുണ്ടല്ലോ. സ്റ്റേറ്റ് നേതാക്കന്മാർ കേന്ദ്രത്തിൽ മന്ത്രിമാരാകുമ്പോൾ ഉദ്യോഗസ്ഥന്മാർ ഡെപ്യൂട്ടേഷനിൽ മന്ത്രിമാരുടെ ഓഫീസുകളിൽ പുതിയ കസേരകൾ തേടുന്നു. ഇക്കാര്യത്തിനു പേരു കേട്ട ഒരാളാണ് അർജ്ജുൻസിംഗ്. അദ്ദേഹം തന്റെ ഓഫീസിൽ മദ്ധ്യപ്രദേശിലെ തന്റെ വിശ്വസ്തരായ ബ്യൂറോക്രാറ്റുകളെ നിരത്തിയിരിക്കുന്നു.

പാർട്ടിയോടും വ്യക്തികളോടുമുള്ള മമത ഉദ്യോഗസ്ഥന്മാർക്ക് നല്ല പോസ്റ്റുകൾ ലഭിക്കുന്നതിനുള്ള യോഗ്യതയായി മാറിയിരിക്കുന്നു. ആന്ധ്രയിലും കർണ്ണാടകത്തിലും ഈ അടുത്തയിടെ സീനിയോറിറ്റി മറികടന്നാണ് നിയമനങ്ങൾ നടത്തിയത്. ഭരണകക്ഷിയിൽ ഏതു ജാതിക്കാർക്കാണോ കൂടുതൽ പ്രാതിനിധ്യമുള്ളത്, ആ ജാതിക്കാരന് ചീഫ് സെക്രട്ടറിഷിപ്പ് കൊടുക്കുക എന്ന അവസ്ഥ ഭാരതത്തിലുടനീളം വന്നുകൂടായ്കയില്ല. ചില സംസ്ഥാനങ്ങളിലൊക്കെ ഈ അവസ്ഥ ഇപ്പോൾത്തന്നെ ഉണ്ടുതാനും.

ബ്യൂറോക്രസിയിൽത്തന്നെ ഐ.എ.എസ്സും, ഐ.പി.എസ്സും തമ്മിലുള്ള ശീതസമരം ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല. ഇൻറലിജൻസ് വിഭാഗം കൈകാര്യം ചെയ്യുന്ന സീനിയർ ഉദ്യോഗസ്ഥന്മാർ തങ്ങളുടെ ഐ.പി.എസ്. സുഹൃത്തുക്കളെ രക്ഷിക്കാനും ഐ.എ.എസ്സുകാരെ കുരുക്കിലാക്കാനും തങ്ങൾക്ക് രാഷ്ട്രീയ യജമാനന്മാരുമായി ഉള്ള ബന്ധങ്ങൾ ദുരുപയോഗപ്പെടുത്തിയതിന് നിരവധി ഉദാഹരണങ്ങൾ ഉണ്ട്. ആന്ധ്രയിലെ സീനിയർ ഐ.എ.എസ് ഉദ്യോഗസ്ഥന്മാരുടെ സ്ഥാനചലനങ്ങൾ ഐ.എ.എസ്. വൃത്തങ്ങളിൽ മ്ളാനതപരത്തിയിട്ടുണ്ട്. പത്തുവർഷക്കാലം സംസ്ഥാനവുമായി യാതൊരു ബന്ധവുമില്ലാത്ത പുതിയ മുഖ്യമന്ത്രി ഇൻറലിജൻസ് ഉദ്യോഗസ്ഥന്മാരുടെ ഇംഗിതത്തിനുവഴങ്ങി ഭരണതീരുമാനങ്ങൾ എടുക്കുന്നത് ഐ.എ.എസ്. വൃത്തങ്ങളിൽ അങ്കലാപ്പ് സൃഷ്ടിച്ചിട്ടുണ്ട്. ഇത് ഭരണരംഗത്തെ അച്ചടക്കത്തെ ബാധിക്കുമെന്നതുറപ്പാണ്.

ജനുവരി 19–ാം തീയതി കോർട്ടിനെ തെറ്റിദ്ധരിപ്പിച്ച കേസിൽ മുൻമുഖ്യമന്ത്രി കല്യാൺസിംഗിനോടൊപ്പം സുപ്രീംകോർട്ടിൽ ഹാജരാകാൻ കോടതി ആവശ്യപ്പെട്ടിട്ടുള്ള 6 ഉദ്യോഗസ്ഥന്മാരെ ബി.ജെ.പി ഒരു പാർട്ടിയെന്നനിലയിൽ എന്തുവിലകൊടുത്തും അവർ അധികാരത്തിൽ വന്നാൽ സംരക്ഷിക്കുമെന്നത് തീർച്ചയാണ്. തങ്ങൾ അധികാരത്തിൽ വരും. തിരഞ്ഞെടുപ്പ് നടക്കട്ടെ. അത് കഴിഞ്ഞാൽ ഈ 6 ഐ.എ.എസ്സുകാർ അവർക്ക് ഇഷ്ടമുള്ള പോസ്റ്റുകളിൽ തുടരുകയോ അതല്ല രാഷ്ട്രീയത്തിൽ വന്ന് മന്ത്രിമാരാവുകയോ ചെയ്യുമെന്ന് ബി.ജെ.പിയിലെ യു.പി. നേതാക്കൾ പരസ്യമായി അണികളോട് പ്രഖ്യാപിച്ചു തുടങ്ങിയിട്ടുണ്ട്.

നമ്മുടെ ഭരണഘടനയുടെ ആർട്ടിക്കിൾ 166 പ്രകാരം ഓഫീസർമാർ സ്റ്റേറ്റ് ഗവൺമെന്റിന്റെ തീരുമാനങ്ങൾ നടപ്പാക്കാൻ ബാദ്ധ്യസ്ഥരാണ്. കോർട്ടുകളിൽ സത്യവാങ് പത്രം നല്കുമ്പോൾ അവർ ഗവൺമെന്റ് തീരുമാനം കോർട്ടിനെ അറിയിക്കുക മാത്രമാണ് ചെയ്യുന്നതെന്ന ധാരണയാണ് പൊതുജനങ്ങളുടെ മുമ്പിലുള്ളത്. മസ്ജിദ് പ്രശ്നത്തിൽ കോർട്ടിൽ സത്യവാങ് പത്രം നല്കുന്ന ഓഫീസർമാരെ കോടതി ശിക്ഷിക്കുമോ എന്നറിയാൻ നിയമവിദ്യാർത്ഥികൾ ഉൽസുകരാണ്.

ആർട്ടിക്കിൾ 166 പ്രകാരം പ്രവർത്തിക്കുന്ന ഓഫീസർമാർക്ക് സംരക്ഷണം നല്കാനുള്ള അധികാരാവകാശം ഭരണഘടനയിൽ ഉണ്ടോ എന്ന വിഷയം ബ്യൂറോക്രാറ്റുകളുടെ ഇടയിൽ ഗൗരവപൂർവ്വം ചർച്ച ചെയ്യപ്പെട്ടു വരുന്നു.

ഭരണരംഗത്ത് കാര്യക്ഷമത പാലിക്കാൻ വേണ്ടി നിലനില്ക്കുന്ന ബ്യൂറോക്രസി പുതിയ പ്രശ്നങ്ങളെ അഭിമുഖീകരിക്കുകയാണ്.

രാഷ്ട്രീയക്കാരനെ തുറന്നു ആക്രമിക്കാൻ മടിക്കുന്ന സ്വന്തം പാർട്ടിക്കാരായ പ്രതിയോഗികൾ ഉദ്യോഗസ്ഥന്മാരുടെമേൽ കുററം ആരോപിച്ചു തടിതപ്പുന്ന പ്രവണതയും പ്രത്യക്ഷപ്പെട്ടു തുടങ്ങിയിട്ടുണ്ട്. രാഷ്ട്രീയക്കളികളിൽ ഭാഗഭാക്കാകാനുള്ള പ്രവണത ബ്യൂറോക്രാററുകളുടെ ഇടയിലും വർദ്ധിച്ചു വരുന്നു. മുൻ ബ്യൂറോക്രാററുകൾ രാഷ്ട്രീയക്കാരന്റെ കുപ്പായമിടുന്ന രാഷ്ട്രീയക്കസർത്തുകൾ ആരോഗ്യകരമായ ഭരണസംവിധാനങ്ങൾക്ക് അനുയോജ്യമല്ലാത്ത സ്ഥിതിയാണ് ഉണ്ടാക്കിയിരിക്കുന്നത്.

അയോദ്ധ്യാസംഭവം നല്കുന്ന പ്രധാന പാഠങ്ങളിൽ ഒന്ന് ബ്യൂറോക്രാററുകളെ രാഷ്ട്രീയക്കാരന്റെ ഇഷ്ടാനിഷ്ടങ്ങളുടെ ചട്ടുകങ്ങളാക്കി മാററാതെ ഭരണഘടനയുടെ ചട്ടക്കൂട്ടിൽ നിന്നുകൊണ്ട് പ്രവർത്തിക്കാൻ അനുവദിക്കുക എന്നതാണ്.

പക്ഷേ, ഈ സത്ബുദ്ധി നമ്മുടെ നാട്ടിലെ രാഷ്ട്രീയർക്കാർക്കുണ്ടാവില്ല.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.